അന്തർഭാരതീയ പുസ്തകമാല

# ഗുജറാത്തി ഏകാങ്കങ്ങൾ

സമ്പാദകൻ

**എ.എം. റാവൽ**

വിവർത്തനം

**ഗോപൻ**



നാഷനൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

# ഉള്ളടക്കം

# അവതാരിക

ഗുജറാത്തി നാടകസാഹിത്യത്തിന്റെ ചരിത്രം അതിദീർഘമൊന്നുമല്ല. ഭാരതത്തിലെ മറ്റു പല പ്രാദേശിക ഭാഷകളേയുംപോലെ കഴിഞ്ഞ നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ആംഗലസാഹിത്യസമ്പർക്കംകൊണ്ട് ഗദ്യത്തിനും നോവൽ തുടങ്ങിയ സാഹിത്യശാഖകൾക്കും രൂപം നൽകിയതോടെയാണ് ഗുജറാത്തി നാടകങ്ങളുടേയും ഉദയം. മദ്ധ്യകാലഘട്ടത്തിൽ ഗുജറാത്തിയിൽ ചില സംസ്കൃത നാടകങ്ങൾ രചിക്കപ്പെട്ടു. അവയിൽ ചിലവ രംഗത്ത് അവതരിപ്പിക്കുകയുമുണ്ടായി. എങ്കിലും അന്നും സാമാന്യജനങ്ങളുടെ ഭാഷയും നാട്യപ്രകാരവും "ഭവായി" തന്നെയായിരുന്നു. കേരളത്തിലെ കഥകളി, മഹാരാഷ്ട്രയിലെ ലളിതും ദശാവതാര സ്വാങ്കും, ഉത്തർപ്രദേശിലെ രാമലീല, ബംഗാളിലേയും ഒറീസ്സയിലേയും ജാത്ര, ബ്രജ്, മഥുരയിലെ രാസലീല എന്നിവപോലെ ഗുജറാത്തിലെ വിശിഷ്ട നാടോടി നാട്യശില്പമാണ് ഭവായി. പുരാണകഥകൾ, മാനഭട്ടന്റെ ആഖ്യനം, ഭാട്ചാരണത്തിലെ ലോകകഥകൾ, മേളകൾ, വ്രതോത്സവങ്ങൾ, പാവകളി, രാസലീല തുടങ്ങി മദ്ധ്യകാലത്തിലെ ജനജീവിതത്തെ രസോന്മുഖമാക്കാൻ സഹായിച്ചിരുന്ന ദൃശ്യ-ശ്രാവ്യ സങ്കേതങ്ങളിൽ ഭവായിയും വലിയൊരു പങ്കുവഹിച്ചിരുന്നു. നാടകത്തിന്റെ ആവിർഭാവത്തിനുമുമ്പ് ഗുജറാത്തിലെ രംഗവേദികളിൽ ഭവായിക്കായിരുന്നു സ്ഥാനം.

ഗ്രാമത്തിലെ തുറസ്സായ മൈതാനമാണ് ഇതിനുള്ള രംഗവേദി. പ്രേക്ഷകർ നാലുചുറ്റും വട്ടമിരിക്കും. നടുവിലായി

ഭവായിയിലെ "വേശ"ങ്ങൾ (കളികൾ) അവതരിപ്പിക്കപ്പെടും. ഭവായിയിലെ വേശങ്ങളെ നാട്യശാസ്ത്രത്തിലെ അങ്കങ്ങളോടു ഉപമിക്കാം. ഓരോ അങ്കവും ഓരോ സ്വതന്ത്ര നാടകമാണ്. ഒരേ രാത്രിയിൽ അനേകം വേശങ്ങൾ അവതരിപ്പിക്കാറുണ്ട്. കഥാതന്തുവായി നിസ്സാരകാര്യങ്ങൾപോലും സ്വീകരിക്കപ്പെടാറുണ്ട്. സംഭാഷണം മിക്കവാറും തത്സമയം തന്നെ സൃഷ്ടിക്കപ്പെടുന്നതാണ്. ഇടയ്ക്കിടെ ഉപദേശങ്ങൾ, ഭജന, നീതിസാരകഥനങ്ങൾ തുടങ്ങിയവയും ഉൾക്കൊളളിക്കും. നാടോടിനൃത്തങ്ങൾക്കും സംഗീതത്തിനും ഇതിൽ സ്ഥാനമുണ്ട്. കഥാപാത്രങ്ങളുടെ വേഷവിധാനങ്ങളും, സംഗീതനൃത്തസമേതമായ അഭിനയവും, ബ്രാഹ്മണൻ, യോഗി, ഫക്കീർ, വൈശ്യൻ, സേഠ്, രജപുത്രർ, ശിപായി, തുടങ്ങിയവരുടെ പാത്രോചിതമായ ഭാഷയും, അതുപോലെ "രംഗല" എന്നോ "ജൂഢൻ" എന്നോ അറിയപ്പെടുന്ന വിദൂഷകപാത്രത്തിന്റെ ഹാസ്യാഭിനയവും ജനങ്ങളെ രസിപ്പിക്കാൻ പര്യാപ്തമായിരുന്നു. വേശത്തിന്റെ കഥാതന്തു ഒരു പരിധിവരെ പുരാണങ്ങളെ അധികരിച്ചുളളവയായിരുന്നു. എങ്കിലും സമൂഹത്തെയും സമുദായകാര്യങ്ങളേയും അതിജീവിച്ചുളള ഹാസ്യപരാമർശങ്ങളും അതിലുൾപ്പെടുത്തിയിരുന്നു. സാമാന്യജനങ്ങളാൽ സാധാരണക്കാർക്കുവേണ്ടി രചിക്കപ്പെടുകയും അവതരിപ്പിക്കപ്പെടുകയും ചെയ്ത ഭവായിയിലെ ഈ വേശങ്ങളിൽ ശൃംഗാരത്തിനും ഹാസ്യത്തിനുമായിരുന്നു മുൻതൂക്കം. ഇക്കാരണത്താൽ അവ പലപ്പോഴും അതിസ്ഥൂലങ്ങളാകാറുമുണ്ട്.

ബ്രിട്ടീഷ് ഭരണകാലത്ത് ആംഗലവിദ്യാഭ്യാസം മുഖേന നേടിയ അറിവ് ജനങ്ങളുടെ സംസ്കാരത്തിലും രസാസ്വാദനത്തിലും പരിവർത്തനം വരുത്തുക കാരണം അത്തരം വിദ്യാസമ്പന്നർക്ക് ഭവായി രസിക്കാതെയായിത്തുടങ്ങി.

ബോംബേയിലെ കമ്പനി സർക്കാരിലെ ജീവനക്കാരും അവരുടെ മാനസികോല്ലാസത്തിനായി ഇംഗ്ലണ്ടിൽ നിന്നുവന്ന സംഘങ്ങളും അവതരിപ്പിച്ച നാടകങ്ങൾ നാടകസൃഷ്ടിയ്ക്കും, ഈ സംഘങ്ങളുടെ നാടകങ്ങൾ അവതരിപ്പിക്കാൻവേണ്ടി പണിത നാടകശാലകൾ നാടകശാലകളുടെ രൂപീകരണത്തിനും മാർഗ്ഗദർശകങ്ങളായി. ഇത്തരം നാടക

ശാലകൾ ബോംബേയിൽ സ്ഥാപിതമായതോടെ നാടകങ്ങൾക്കുള്ള ആവശ്യം വർദ്ധിച്ചു. എൽഫിൻസ്റ്റൺ കോളേജിൽ ഇംഗ്ലീഷ് നാടകങ്ങൾ അവതരിപ്പിച്ച പാഴ്സിയുവാക്കൾ വിദ്യാഭ്യാസം പൂർത്തിയായശേഷവും ആ അഭിരുചി നിലനിറുത്തുകയും തീയേറ്ററിക്കൽ ക്ലബ്ബുകൾ സ്ഥാപിക്കുകയും ചെയ്തു. ആദ്യമൊക്കെ ഇംഗ്ലീഷുനാടകങ്ങളും പിന്നീടു അവയുടെ പാഴ്സി രൂപാന്തരങ്ങളുമാണ് അവതരിപ്പിച്ചിരുന്നത്. അതിൽ നിന്നാണ് ഗുജറാത്തിലും അതിനുശേഷം ഉർദ്ദു നാടകങ്ങളും പ്രൊഫഷണൽ രീതിയിൽ അവതരിപ്പിക്കുന്ന പാഴ്സി നാടകസംഘങ്ങൾ ജന്മമെടുത്തത്. ഇവയിൽ ചില സംഘങ്ങൾ ഭാരത പര്യടനം നടത്തി,നാടകത്തിൻേറയും രംഗവേദിയുടേയും പരിഷ്കാരങ്ങൾക്കു പ്രേരകമായി വർത്തിച്ചു. ഇതിനെതുടർന്ന് ഉത്സാഹശീലക്കാരായ ഗുജറാത്തി ഹിന്ദുക്കൾ പുതിയ ഈ രംഗത്തേക്ക് ആകൃഷ്ടരാകുകയും ഗുജറാത്തിനാടകങ്ങൾ അവതരിപ്പിക്കാനുള്ള നാടകസംഘങ്ങൾ രൂപീകരിക്കുകയും ചെയ്തു. അങ്ങനെ രംഗവേദിയുടെ ആവിർഭാവത്തോടെ നാടകരചനയ്ക്കും പുരോഗതിയുണ്ടായി. സർവ്വകലാശാലാവിദ്യാഭ്യാസം മുഖേന ഷേക്സ്പിയറുടെ ഇംഗ്ലീഷുനാടകങ്ങളും കാളിദാസൻ, ഭവഭൂതി തുടങ്ങിയവരുടെ സംസ്കൃതനാടകങ്ങളും വഴി ലഭിച്ച നാടകസാഹിത്യകൗതുകം അവർക്കൊരു പ്രേരണാശക്തിയും മാർഗ്ഗനിർദ്ദേശിയുമായിത്തീർന്നു.

പ്രാരംഭകാലത്തെ ഗുജറാത്തി നാടകങ്ങളിൽ പരമ്പരാഗതമായ ഭവായിയുടേയും സംസ്കൃതം-ഇംഗ്ലീഷ് നാടകങ്ങളുടേയും ഒരു ത്രിവേണി സംഗമമാണ് കാണാൻ കഴിയുന്നത്. ഭവായിയുടെ സ്വാധീനം വഴിയാണ് 'രംഗല' അഥവാ ഹാസ്യാങ്കം പ്രഹസനങ്ങളിൽ കടന്നുകൂടിയത്. സംസ്കൃത നാടകങ്ങളിൽനിന്നാണ് അങ്കങ്ങളുടെ സംഖ്യയായ അഞ്ചും നാന്ദിയും സൂത്രധാരൻെറ പ്രസ്താവനയും, വിഷ്കംഭം, ഗർഭാങ്കം, പതാക, യതാനകം, സ്വഗതം, ഇടക്കിടെ ചേർക്കാറുള്ള ശ്ലോകങ്ങൾ, നാടകത്തിൻെറ സുഖപര്യവസായി, ഭരതവാക്യത്തോടെയുള്ള സമാപനം എന്നിവയും സ്വീകരിക്കപ്പെട്ടത്. ഗ്രീക്കുനാടകങ്ങളേയും ഷേക്സ്പിയർ നാടകങ്ങളേയുംപോലെ പദ്യരൂപത്തിലുള്ളതല്ല ഗുജറാത്തി നാടക

ങ്ങൾ. പദ്യമിശ്രിതമായ ഗദ്യമാണ് അതിൽ പ്രയോഗിച്ചിരുന്നത്. ഇതും സംസ്കൃതനാടകങ്ങളുടെ അനുകരണമാണെന്നു പറയാം. എങ്കിലും സംസ്കൃതനാടകങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ പാശ്ചാത്യനാടകരംഗത്തെ അനുകരിക്കാനാണ് കൂടുതലും ശ്രമിച്ചിരുന്നതെന്നുകാണാം. നാന്ദിപ്രസ്താവന ഉപേക്ഷിച്ചതും കഥാതന്തുവിൽനിന്നു ബാഹ്യസംഘർഷങ്ങൾ ഒഴിവാക്കിയതും ഇതിന്റെ സ്വാധീനമാണ്. അഭിനയ പ്രധാനങ്ങളായ പാത്രങ്ങൾ നാടക രചനയുടെ വിഷയങ്ങളായി. സംസ്കൃതനാടകങ്ങൾ നിഷിദ്ധമെന്നു കരുതിയിരുന്ന ദുഃഖപര്യവസാനം ഗുജറാത്തിനാടകങ്ങൾക്കു സ്വീകാര്യമായി. ആംഗലനാടകങ്ങളുടെ ഒരു മുഖ്യസ്വാധീനമാണ് അതെന്നുപറയാം. ട്രാജഡിയുടെ നാട്യശാസ്ത്രം ഭാരതീയ പാരമ്പര്യത്തിന് അപരിചിതമായിരുന്നു. സംസ്കൃതനാടകങ്ങൾ സാധാരണയായി ജീവിതത്തിലെ കരുണരസത്തെ അധികം സ്പർശിച്ചിരുന്നില്ല. എങ്കിലും അഭിജ്ഞാനശാകുന്തളം, ഉത്തരരാമചരിതം, മൃച്ഛകടികം തുടങ്ങിയവ കരുണരസം അതിജീവിച്ച് സുഖപര്യവസായിയായി തീരുന്നവയാണ്. പാശ്ചാത്യസ്വാധീനം കൊണ്ടുമാത്രമാണ് സർവ്വവിധേന സംസ്കൃത നാട്യശൈലിയനുസരിച്ചു രസിച്ച 'കാന്ത' പോലും ദുഃഖാന്ത നാടകമായത്.

1850 മുതൽ 1900 വരെ ഗുജറാത്തിഭാഷയിലെ നാടകങ്ങൾ എന്ന പേരിൽ പ്രസിദ്ധീകൃതമായ അനേകം കൃതികളിൽ പുതുതായി എഴുതിതുടങ്ങിയവരെ കൂടാതെ ദലപത്റാം, ഉദയറാം, മണിലാൽ ദ്വിവേദി, ഹരിലാൽ ധ്രുവ്, ഭീമരാവ് ദ്വിവേതിയാ എന്നീ സാഹിത്യകാരന്മാരുടെ സൃഷ്ടികളും ഉൾപ്പെട്ടിരുന്നു. നാടകമെന്ന നവസാഹിത്യമണ്ഡലം സാഹിത്യകാരന്മാരെ എത്രമാത്രം ആകർഷിച്ചുവെന്നതിന് ഇതൊരു നിദാനമാണ്. ഗുജറാത്തി നാടകങ്ങളുടെ ആവിർഭാവകാലത്തെ ഒന്നുരണ്ടു ദശകങ്ങളിൽ പ്രത്യേക പരാമർശമർഹിക്കുന്ന കൃതികളാണ് "മിഥ്യാഭിരാം" (ദലപത്റാം) "ലളിതാദുഃഖദർശക്" (രണഛോഡു ഭായ്) " വീരമതി" (നവൽറാം) "പ്രതാപ്നാടക്" (ഗണപത്റാം) "കാന്ത" (മണിലാൽ ദ്വിവേദി) എന്നിവ. ഇവയിൽ ആദ്യകൃതികളിൽ ഭവായിയുടേയും സംസ്കൃതനാടകങ്ങളുടേയും ഷേക്സ്പിയറുടേയും സ്വാധീനം കുറെയൊക്കെ

ക്കാണാം. എന്നാൽ കഴിഞ്ഞ നൂറ്റാണ്ടിലെ ഉത്തരാർദ്ധത്തിലെ നാടകരംഗത്തും ആ സ്വാധീനം കുറേശ്ശെ കുറഞ്ഞുവന്നു. ഈ കാലഘട്ടത്തിൽ രചിക്കുകയും അവതരിപ്പിക്കുകയും ചെയ്ത നാടകങ്ങളുടെ കഥാതന്തു പ്രധാനമായും പൗരാണികങ്ങളോ ഐതിഹാസികമോ മതപരമോ ആയിരുന്നു. ആ കാലഘട്ടത്തിൽ ഉദയംചെയ്ത സാമൂഹ്യ പരിഷ്കാരബോധം അന്നത്തെ യുഗധർമ്മമായി പരിണമിക്കുകയും, അനേകം സാമൂഹ്യനാടകങ്ങൾക്കു അതു വിഷയമായി തീരുകയും ചെയ്തു. പുതുതായി ഉദയം ചെയ്ത സ്വദേശപ്രേമത്തിൻെറ പ്രകാശവും ചില നാടകങ്ങളിൽ കാണാം.

പ്രമുഖ സാഹിത്യകാരന്മാരായ നമ്മർദ്, രണഛോഡ് ഭായ്, കാബർജി, മണിലാൽ തുടങ്ങിയവരുടെ നാടകങ്ങൾ രംഗ വേദിയിൽ അവതരിപ്പിക്കപ്പെട്ടു. പക്ഷെ വാണിജ്യ (പ്രൊഫ ഷണൽ) രൂപത്തിൽ വിജയപ്രദമായ നാടകങ്ങൾ അവതരിപ്പി ക്കുന്നതു സാഹിത്യകാരന്മാരുടെ ദയാദൃഷ്ടിയെ ആശ്ര യിച്ച് എത്രനാൾ നിലനിൽക്കാനാണ്? നാടകങ്ങൾക്കുള്ള ഒരു പ്രത്യേകസംഘം മുന്നോട്ടുവന്നു. നഥുറാം ശുക്ല, ദാഹ് യാദായ് ധോൽശാജി, ഫൂൽചന്ദ് ശാഹ്, മൂൽശങ്കർമൂലാണി, നൃസിംഹവിദ്യാധർ തുടങ്ങിയവരുടെ നാടകരചനകളിലും അവയിലെ സംഭാഷണങ്ങളിലും ഗീതങ്ങളിലും ചിലപ്പോ ഴൊക്കെ സാഹിത്യാംശം കാണാൻ കഴിയും. എന്നാൽ സമകാലീന ദർശകവൃന്ദത്തെ പ്രസന്നരാക്കിയ സഫലനാ ടകകൃതികളും, വാണിജ്യരംഗവേദിയ്ക്കുപറ്റിയ നാടകങ്ങൾ രചിച്ച "കവി" എന്ന പേരാൽ പരക്കെ അറിയപ്പെടുന്ന നാട കകൃത്തുക്കളും സാഹിത്യകാരന്മാരെ നാടകരംഗത്തിനു പറ്റിയവരല്ലാതാക്കി. അഭിനയപ്രധാനനാടകങ്ങളും സാഹിത്യ പരമായ നാടകങ്ങളും തമ്മിലുണ്ടായ ഈ വിടവ് ഇരുകൂട്ട ർക്കും ഹാനിവരുത്തി. രംഗവേദിയെപ്പറ്റി സാഹിത്യകാരന്മാ ർക്ക് വലിയ അറിവുണ്ടായിരുന്നില്ല. അവരുടെ നാടകങ്ങൾ അഭിനയവേദിക്കുപറ്റിയതുമല്ലായിരുന്നു. അങ്ങനെ നാടകരം ഗത്തിന് അവരുടെ സാഹിത്യം ലഭിക്കാതെ ആ പുരോഗതി നഷ്ടപ്പെട്ടു. 1900-നുശേഷവും സ്ഥിതി ഇങ്ങനെ തുടർന്നു. എന്നാൽ 1930നുശേഷം ചലച്ചിത്രരംഗം ഇതിനതിയായ ഒരാ ഘാതമേല്പിച്ചു. എന്നാൽ അതിനിടെ വാണിജ്യരംഗവേദി

വിജയം വരിക്കുകയും ജനപ്രീതിനേടുകയും ചെയ്തിരുന്നു.

ഈയൊരു പരിതസ്ഥിതി സാഹിത്യകാരന്മാരെ നാടകരചനാരംഗത്തേക്കു മടങ്ങാൻ പ്രേരിപ്പിച്ചില്ല. എങ്കിലും സാഹിത്യമണ്ഡലം നാടകരംഗത്തെ തീരെ അവഗണിച്ചുവെന്ന് പറയാനാവില്ല. 1900നും 1920നുമിടയ്ക്ക് സംസ്കൃത-ഷേക്സ്പീരിയൻ നാടകരൂപങ്ങളുടെ സുമധുര മിശ്രണമെന്നരീതിയിൽ രചിക്കപ്പെട്ട സാഹിത്യനാടകമായ "രായിനോപർവ്വത്"-(രമണഭായ് നീലകണ്ഠ) ഉം തൽകർത്താവിനാൽ പ്രചരിപ്പിക്കപ്പെട്ട, രാഗാത്മക ഗദ്യശൈലിയിൽ രചിക്കപ്പെട്ട റൊമാൻറിക് കാവ്യനാടകമായ "ഇന്ദുകുമാർ-1"ഉം 'കവിനഹ്നാ ലാൽ' രചിച്ച "ജയാ അനേ ജയന്ത്"ഉം ഗുജറാത്ത് സാഹിത്യത്തിനു ലഭ്യമായി. ഇവ കൂടാതെ 'കവി നഹ്നാലാൽ' ഇത്തരത്തിലുള്ള പത്തുപന്ത്രണ്ട് നാടകങ്ങളും രചിച്ചിട്ടുണ്ട്. 1920 മുതൽ 30 വരെയുള്ള പത്തുവർഷത്തിനുള്ളിൽ ഗുജറാത്തിലെ മറ്റു രണ്ടു പ്രമുഖ കവികളായ 'കാന്ത്', 'ബൽവന്ത്റാം ഠാക്കൂർ' എന്നിവരുടെ നാടകങ്ങളും പുറത്തുവന്നു. ഇതിൽ വാണിജ്യരംഗവേദിയെ ലാക്കാക്കിയുള്ളതായിരുന്നു കാന്തിൻെറ കൃതികൾ. എന്നാൽ ഠാക്കൂർ ആകട്ടെ "ഉഗതിജുവാനി" എന്ന നാടകത്തിൽ യാഥാർത്ഥ്യത്തിനും ആധുനികതയ്ക്കുമാണ് പ്രാമാണ്യം നൽകിയിട്ടുള്ളത്. ആധുനികതയുടെ നേർക്കുള്ള ഈ പ്രയാണം മന്ദമന്ദം പുരോഗതിനേടി.

ഒച്ചപ്പാടും കോലാഹലവുംനിറഞ്ഞ രംഗങ്ങളും, ടാബ്ലോ പോലുള്ള ദൃശ്യസങ്കേതങ്ങളും, മുഖ്യകഥയുമായി ബന്ധമില്ലെങ്കിലും പ്രേക്ഷകരെ ചിരിപ്പിക്കാൻവേണ്ടി കൂട്ടിച്ചേർത്ത ഹാസ്യസന്ദർഭങ്ങളും, അഭിനയത്തിലും സംഭാഷണത്തിലുമുള്ള അതിനാടകീയതയും, കാവ്യതത്വങ്ങൾക്കു നിരക്കാത്ത രീതിയിൽ കുത്തിച്ചെലുത്തപ്പെടുന്ന ഗീതങ്ങളും, പ്രേക്ഷകരിൽ നിന്ന് 'ഒൺസ്മോർ' പറയിപ്പിക്കാനുള്ള വില കുറഞ്ഞ ചെപ്പിടിവിദ്യകളും കുത്തിച്ചെലുത്തിയ പ്രൊഫഷണൽ നാടകവേദിയോട് സഹൃദയർക്കു ക്രമേണ വിരക്തിതോന്നിത്തുടങ്ങി. സംസ്കൃത നാടകങ്ങളും ഷേക്സ്പിയർ നാടകങ്ങളും അവർക്കു രസമേകാതെയായി. കഴിഞ്ഞ നൂറ്റാണ്ടിൽ യൂറോപ്പിൽ ഇബ്സൺ പരീക്ഷിച്ചു വിജയിച്ച സമസ്യാപ്രധാനങ്ങളായ യഥാർത്ഥവാദ ഗദ്യനാടകങ്ങളുംടും അതിനുശേഷം

വികാസംകൊണ്ട ഏകാങ്കനാടക ശില്പത്തിലേക്കും നമ്മുടെ ഉത്സാഹശാലികളായ യുവസാഹിത്യകാരന്മാരുടെ ശ്രദ്ധ തിരിഞ്ഞു. അതു സ്വാഭാവികവുമാണ്. 'ബട്ടുഭായ്', ഉമർവാഡിയാ, 'പ്രാൺ ജീവൻ പാഠക്,' 'യശ്വന്ത് പണ്ഡ്യ' തുടങ്ങിയവരുടെ നാടകങ്ങളിലും ലഘുനാടകങ്ങളിലും ഇതിൻെറ സ്വാധീനം കാണാം. ഏകാങ്കനാടകങ്ങളുടെ ആവിർഭാവം ഇവർ മുഖേനയാണ് ഉണ്ടായത്.

ഗുജറാത്തിൽ 'ശൗക്യ' രംഗവേദിയുടെ ഉദയവും ഏതാണ്ടിതേ സമയത്താണ്. നാടകരസികരും അഭിനയനിപുണരുമായ യുവതീയുവാക്കൾ സാഹിത്യ നാടകത്തിൻെറ നേർക്ക് ശ്രദ്ധതിരിച്ചതോടെയാണ് ഇതിൻെറ ആവിർഭാവം. ചന്ദ്രവദൻ മേഹ്ത്ത ഈ രംഗവേദിയുടെ വളർച്ചയ്ക്കു വളരെയേറെ സഹായിച്ചിട്ടുണ്ട്. സ്വമിത്രങ്ങളോടൊപ്പം അദ്ദേഹം നാടകങ്ങൾ അരങ്ങേറുകയും അനേകം നാടകങ്ങൾ സ്വയം രചിക്കുകയും ചെയ്തു. ചന്ദ്രവദൻ മേഹ്ത്തയെക്കാൾ ഈ രംഗത്തു കൂടുതൽ സംഭാവനകളേകിയിട്ടുള്ളത് കനയ്യലാൽമുൻഷിയാണെന്നു പറയാം. ഹാസ്യപ്രധാനങ്ങളായ സുഖാന്ത നാടകങ്ങളും, ട്രാജഡികളും, നാട്യശാസ്ത്രത്തിൽ പരാമർശിച്ചിട്ടുള്ള മിക്ക വിഷയങ്ങളേയും അധികരിച്ചുള്ള നാടകങ്ങളും ഇവർ രചിച്ചിട്ടുണ്ട്. ശൗക്യരംഗവേദിയിലൂടെ അവ ധാരാളം അരങ്ങേറപ്പെടുകയും ചെയ്തു. സാഹിത്യനാടകങ്ങളും രംഗവേദിക്കായുള്ള നാടകങ്ങളും തമ്മിലുള്ള വിടവുനികത്താൻ ഈ രണ്ടു നാടകകൃത്തുക്കളും മഹത്തായ സേവനമാണനുഷ്ഠിച്ചത്. രണ്ടുപേർക്കും അരങ്ങിനേയും രംഗവേദിയേയും കുറിച്ച് വേണ്ടത്ര ധാരണയുണ്ടായിരുന്നതാണു ഇതിനു കാരണം. 1930നുശേഷം വാണിജ്യരംഗവേദി തകർന്നുകൊണ്ടിരുന്നപ്പോൾ ശൗക്യരംഗവേദി ഉത്തരോത്തരം അഭിവൃദ്ധിപ്പെടുകയാണുണ്ടായത്. സ്ക്കൂളുകളിലും കോളേജുകളിലും വാർഷിക പരിപാടികളിലെ മുഖ്യയിനമെന്നതിൽ കവിഞ്ഞ് ബോംബേ, അഹമ്മദാബാദ്, സൂറത്, ബറോഡ തുടങ്ങിയ പട്ടണങ്ങളിലും വാസനാസമ്പന്നരായ യുവാക്കൾ ശൗക്യ നാടകസംഘങ്ങൾ രൂപീകരിച്ച് അതിനെ പരിപോഷിപ്പിച്ചു. വാണിജ്യരംഗവേദിയുടെ തകർച്ചയെ തുടർന്നുള്ള വിടവു നികത്തുന്നതിനുപുറമെ നാടകരചനയ്ക്കും അഭിനയത്തിനും

പ്രസിദ്ധീകരണത്തിനും പുതിയ ചുറ്റുപാടുകൾ അങ്ങനെയുണ്ടായി. കഴിഞ്ഞ മുപ്പത്തിയഞ്ചു വർഷമായി പൊതുജനങ്ങളെ ബോധവാന്മാരാക്കാനും രസിപ്പിക്കാനുമായി പ്രവർത്തിച്ചു വരുന്ന റേഡിയോയെന്ന മാദ്ധ്യമവും നാടകരചനയ്ക്കും ശൗകര്യരംഗവേദിക്കും സഹായകമായി തീർന്നിട്ടുണ്ട്. തൽഫലമായി അനേകം പ്രസിദ്ധ സാഹിത്യകാരും ഉത്സാഹശീലരായ പുതിയ എഴുത്തുകാരും അന്യഭാഷകളിൽനിന്നും വിവർത്തനം ചെയ്തും മൂലരൂപത്തിലും വളരെയധികം നാടകങ്ങൾ– ഏകാങ്കങ്ങളും ദീർഘനാടകങ്ങളും – കാഴ്ച വച്ചു. അവയിൽ ചിലവ രംഗവേദിയിൽ അവതരിപ്പിക്കപ്പെടുകയും ചെയ്തു. അങ്ങനെ ക്ഷയിച്ചുകൊണ്ടിരുന്ന ഗുജറാത്തി നാടകസാഹിത്യം വീണ്ടും പച്ചപിടിച്ചു.

എങ്കിലും ഗുജറാത്തി കവിത, നോവൽ, ചെറുകഥ തുടങ്ങിയവയുടെ ബാഹുല്യവും മൂല്യവുമായി നോക്കുമ്പോൾ നാടകങ്ങളുടെ എണ്ണം വളരെ കുറവാണ്. നാടകത്തിന്റെ സാഹിത്യരൂപം തന്നെയാണു അതിനുള്ള കാരണം. രംഗവേദിയിൽ അവതരിപ്പിക്കുകയും അതിൽനിന്നു സാമൂഹ്യാനുഭൂതി ആസ്വദിക്കാൻ കഴിയുകയും ചെയ്താലേ നാടകം വിജയിക്കൂ. സാഹിത്യവാസനയോടൊപ്പം രചയിതാവിന്റെ ശ്രദ്ധ, അഭിനയം, അരങ്ങ്, രംഗവേദി, രംഗപരിമിതികൾ തുടങ്ങിയകാര്യങ്ങളിലെല്ലാം പതിഞ്ഞേ പറ്റൂ. മാത്രമല്ലാ സാഹിത്യകാരൻ എല്ലായ്പോഴും പിന്നണിയിൽനിന്ന് കഥാപാത്രങ്ങളിലൂടെയും നാടകസന്ദർഭങ്ങളിലൂടെയും തികഞ്ഞ വൈദഗ്ധ്യത്തോടെ യാഥാർത്ഥ്യത്തെ സാകാരരൂപം നൽകി അവതരിപ്പിക്കേണ്ടതുണ്ട്. ഒരു നല്ല നാടകമെഴുതുക വളരെയധികം വിഷമമുള്ള കാര്യമാണ്. ഉൽക്കടമായ സാധന അതിനാവശ്യമാണ്. ഇതൊക്കെയാണെങ്കിലും അരങ്ങിന്റെ സമ്പൂർണ്ണ സഹകരണമുണ്ടെങ്കിലേ നാടകം വിജയിച്ചുവെന്നുപറയാനാവൂ. അതിലൂടെ മാത്രമേ നല്ല നാടകങ്ങളുണ്ടാവൂ.

ഗുജറാത്തി ഏകാങ്കനാടകങ്ങളുടെ ഉദയം 1921നും 1930നുമിടയ്ക്കാണെന്നു മുമ്പു പറഞ്ഞല്ലോ. അതായത് സഹോദരഭാഷകളായ ബംഗാളി, ഹിന്ദി, മറാഠി തുടങ്ങിയവയിൽ ഈ സാഹിത്യശാഖയുടെ വികാസത്തിനു പത്തുവർഷം മുമ്പ്. മേൽപറഞ്ഞ ശൗകര്യരംഗവേദിയുടേയും റേഡിയോയുടേയും

സഹായം 1930നുശേഷമുള്ള വർഷങ്ങളിലാണ് ഏകാങ്കനാടകങ്ങൾക്കു ലഭിച്ചത്. ആദ്യകാല ഏകാങ്കങ്ങൾക്കു അത് ലഭ്യമായിരുന്നില്ല. പ്രാരംഭകാലത്തിലെ ഏകാങ്കനാടകങ്ങളുടെ യശസ്സിന് അതിന്റെ സൃഷ്ടികർത്താക്കളാണർഹർ. ഓസ്കാർ വയിൽഡ്, ഗാൽസ്‌വർത്തി, ഷാ, തുടങ്ങിയവരുടെ നാടകങ്ങൾ വായിച്ചതിന്റെ ഫലമായി അത്തരത്തിലുള്ള നാടകങ്ങൾ പുറത്തുവന്നു. ഗുജറാത്തി ഏകാങ്കങ്ങൾ, സംസ്കൃതനാടകങ്ങളുടേയോ 'ഭാവായി'യുടേയോ കുലത്തിൽപ്പെടുന്നവയല്ലെന്ന് ആ നാടകശാഖയുടെ പ്രോക്താവായ ബട്ടുഭായ് ഉമർ വാഡിയാ പറഞ്ഞിട്ടുണ്ട്. മദ്ധ്യകാലയൂറോപ്പിലെ യേശുലീല, നീതിസാരബോധകങ്ങളായ 'മിസ്റ്ററി', 'മിറക്കിൾ', 'മൊറാലിറ്റി', അതുപോലെ നാടകങ്ങൾക്കുള്ളിലെ 'ഇൻറർലൂഡ്' എന്നറിയപ്പെടുന്ന അന്തർനാടകങ്ങൾ, പ്രധാന നാടകത്തിന്റെ തുടക്കത്തിലും അന്ത്യത്തിലുമുള്ള 'കർട്ടൻ റേസർ', 'ആക്ടർ പീസ്', എന്നീ ഉപരൂപഭേദങ്ങൾ ലഘുനാടകങ്ങളുടേയും സ്വതന്ത്ര നാടകങ്ങളുടേയും വ്യക്തിത്വം കൈവരിച്ച് ഏകാങ്കനാടകങ്ങളുടെ വംശത്തിൽ ഉൾപ്പെട്ടു. അയർലണ്ടിലെ സാഹിത്യ പ്രവർത്തനവും ഇതിനു സഹായകമായി. അങ്ങനെ പരിപോഷിതമായ ഈ ലഘുനാടകശില്പങ്ങൾക്ക് 'ലിറ്റിൽ--ആർട്ട് തീയേറ്ററുകൾ' മുഖേന സാഹിത്യപ്രതിഷ്ഠയും ജനസമ്മതിയും ലഭിച്ചു. ബട്ടുഭായ് ഉമർ വാഡിയ തുടങ്ങിയ പ്രാരംഭകാല ഏകാങ്കരചയിതാക്കൾ ഏകാങ്കങ്ങൾക്കായി ഓരോ അങ്കം എന്ന തത്വം സ്വീകരിച്ചെങ്കിലും ആവശ്യാനുസരണം അവയെ നാലുമഞ്ചും രംഗങ്ങളായി തിരിക്കുകയുണ്ടായി. 'പിക്ചർ ഫ്രെയിം സ്റ്റേജും', അതുപോലെ യാഥാർത്ഥ്യ പ്രകടനത്തിനുള്ള അഭിലാഷവും രംഗവേദിയിൽ യഥാതഥമായ രംഗസജ്ജീകരണങ്ങൾ ആവശ്യമാക്കിതീർത്തു. എങ്കിലും പ്രായോഗികമായി നോക്കുമ്പോൾ ഈ സജ്ജീകരണങ്ങൾ വളരെയധികം ചെലവു കൂടിയതായതിനാൽ ഏറ്റവും പരിമിതമായ രംഗങ്ങളിൽ നാടകം അവസാനിപ്പിക്കുകയാണ് ഉചിതമെന്ന് വന്നു. അതൊടൊപ്പം ചെലവുകുറഞ്ഞ കലാസംവിധാനസജ്ജീകരണങ്ങൾ ഉപയോഗിച്ചു തുടങ്ങുകയും ചെയ്തു. മൂന്ന് അങ്കങ്ങളുള്ള നാടകങ്ങൾ മൂന്ന് സെററിലവസാനിപ്പിക്കാനും ഏകാങ്കങ്ങൾക്കു ഒറ്റസെറ്റ് ആക്കാനും – അതായത് ഒരേസ്ഥ

ലത്തുതന്നെ ഒരേകാലത്തു നടക്കുന്നുവെന്ന പ്രതീതി ജനിപ്പിക്കാനും ശ്രദ്ധവച്ചുതുടങ്ങി. ഇത് ഏകാങ്കനാടകങ്ങളെ ലളിതമാക്കാനും കൂടുതൽ സ്വാഭാവികമാക്കാനും സഹായിച്ചു. ഇക്കാരണങ്ങളാൽ പാശ്ചാത്യ ഏകാങ്കങ്ങൾ ഏകസ്ഥലാങ്കങ്ങളായിതീർന്നു. സ്ഥലം, സമയം, കഥാഗതി ഇതെല്ലാം അവയ്ക്കനുസരണമായി. പ്രാരംഭകാലത്തെ ഗുജറാത്തി ഏകാങ്കനാടകകൃത്തുക്കൾ മാർഗ്ഗദർശനത്തിന് ഇബ്സെൻെറ നേരെ നോക്കിയിരുന്നതിനാൽ ഇത്തരത്തിലുള്ള ഏകാങ്കനാടകങ്ങളുടെ ലഘുരൂപം പ്രദാനംചെയ്യാൻ പുരുഷാർദ്ധങ്ങൾതന്നെ ചെലവഴിച്ചു. എന്നാൽ 1930നുശേഷമുള്ള ഏകാങ്കകൃത്തുക്കൾ പാശ്ചാത്യ നാടകഗ്രന്ഥങ്ങളിലും, ആധികാരികമായ നാട്യശാസ്ത്ര - രംഗസംവിധാന പ്രമാണങ്ങളിലുമുള്ള തത്വങ്ങൾ ഗ്രഹിച്ചതുവഴി ഇതു നിഷ്പ്രയാസം സാധിതമാക്കി. അവശ്യം വേണ്ട കഥാപാത്രങ്ങളും അത്യന്താപേക്ഷിതമായ നാടകങ്ങളുംവഴി കെട്ടുറപ്പുള്ള ഏകാങ്കനാടകങ്ങൾ അതിലാഘവത്തോടെ കൈകാര്യം ചെയ്യാൻ 1930നുശേഷമുള്ള ഗുജറാത്തി ഏകാങ്കകൃത്തുക്കൾക്കു എങ്ങനെ കഴിഞ്ഞുവെന്നതിൻെറ ഉദാഹരണങ്ങൾ ഈ സമാഹാരത്തിലെ ഏകാങ്കങ്ങൾ വെളിവാക്കും. റേഡിയോയും, വിദ്യുച്ഛക്തിയും വഴി ലഭ്യമായ ശബ്ദ-പ്രകാശ സങ്കേതങ്ങൾ ഏകാങ്കങ്ങൾക്കു ഒരേ രംഗസംവിധാനത്തിൽതന്നെ സർവ്വവും അവതരിപ്പിക്കാനുള്ള സൗകര്യം സൃഷ്ടിക്കുകയും, അങ്ങനെ സ്ഥലകാല പരിമിതികളുടെ ബന്ധനത്തിൽനിന്നും അതിനെ മുക്തമാക്കുകയും ചെയ്തു. ഏകാങ്കനാടകങ്ങളിൽവന്ന വികാസത്തിനും പരിവർത്തനത്തിനും ഇതാണു വഴിതെളിച്ചത്. നാടകകഥയിലെ വർത്തമാനത്തെ ഭൂതകാലവുമായി കൂട്ടിയിണക്കുന്നതിന്, റേഡിയോയിലും സിനിമയിലും പ്രയോഗിക്കാറുള്ളതുപോലെ “ഫ്ലാഷ്ബായ്ക്കുകൾ” ഉപയോഗിക്കാനും ഭിന്ന ദേശ-കാലങ്ങൾ അവതരിപ്പിക്കാൻ മറ്റു സങ്കേതങ്ങൾ സ്വീകരിക്കാനും നാടകകൃത്തുക്കൾ സന്നദ്ധരായതിൻെറ മാതൃക ഈ സമാഹാരത്തിലെ മൂന്നു ഏകാങ്കങ്ങളിൽ കാണാം.

രാജ്യത്തെ ജനങ്ങളുടെ വൈകാരിക ഐക്യത്തിനായി നാഷണൽ ബുക്ക്ട്രസ്റ്റ്, ഇന്ത്യ ആദാൻ പ്രദാൻ പുസ്തക പദ്ധതിയനുസരിച്ചു പ്രസിദ്ധീകരിക്കുന്ന ഈ സമാഹാ

രത്തിലെ വരും പുറങ്ങളിൽ ചില പ്രാചീന ഏകാങ്കങ്ങളും പുതിയ ചില രചനകളും ഉൾപ്പെടുത്തിയിട്ടുണ്ട്. മറ്റു സാഹിത്യശാഖകളുമായി തട്ടിച്ചുനോക്കുമ്പോൾ ചുരുങ്ങിയ പ്രായമുള്ള ഏകാങ്കനാടകശാഖയ്ക്ക് ഗുജറാത്തിൽ ഏതുതരത്തിലുള്ള സ്വീകരണമാണ് ലഭിച്ചതെന്നും ഗുജറാത്തി ഏകാങ്കങ്ങളുടെ വികാസവും വൃദ്ധിയും എങ്ങനെ ഉണ്ടായിയെന്നും ഭിന്നസമയ-സന്ദർഭങ്ങളിൽ ഗുജറാത്തിൻെറ ആകെക്കൂടിയുള്ള രൂപമെന്തായിരുന്നുവെന്നും മനസ്സിലാക്കാൻ ഉതകണം എന്ന ലക്ഷ്യത്തോടെയാണ് ഈ സമാഹാരം തയ്യാറാക്കിയിട്ടുള്ളത്. കേട്ടുകേൾവികളും ചരിത്രവും തമ്മിൽ സന്ധിക്കുന്ന അസ്പഷ്ടമായ ആ സമാഗമകാലത്തിൽ തേജസ്വികളായ രണ്ടു 'ഗൂജര' തരുണികളുടെ പ്രതാപപൂർണ്ണമായ വ്യക്തിത്വം ഇതിവൃത്തമാക്കിയ രണ്ടു രചനകൾ ഇതിൽ ആദ്യം ചേർത്തിട്ടുണ്ട്. ഇതിൽ ആദ്യത്തേത് – 'മൈനാഗൂജരി'- പണ്ഡിതവരേണ്യനായ രചയിതാവ് നാടൻ ശീലുകളിലും സ്വന്തം ഭാവനാ വൈഭവത്താലും വാർത്തെടുത്തതാണ്. രണ്ടാമത്തെ 'സോന' റേഡിയോയ്ക്കുവേണ്ടി എഴുതിയ ഒരു ശ്രാവ്യ ഏകാങ്കനാടകത്തിനു ഉദാഹരണമാണ്. ശിവമോഹിനിയുടെ പുരാണകഥയെ അധികരിച്ച് നാല്പതുവർഷങ്ങൾക്കുമുമ്പ് ഒരു യുവനാടകകൃത്തു ഏകാങ്കത്തിൻെറ രൂപത്തിൽ രചിച്ച "ഛാക്കടുനൂമോത്തീ" ('മഞ്ഞുതുള്ളി') യാണ് അടുത്തത്--പൗരാണിക കഥാതന്തുവിൻെറ ആധുനിക രൂപം. 'ഹംസ' ഏകാങ്കത്തോടെ അനുവാചകൻ ആധുനിക ഘട്ടത്തിലേക്കു കടക്കുന്നു. ദാമ്പത്യത്തിലെ ഒരു പ്രശ്നം ആധുനിക കാലഘട്ടത്തിലെ മനഃശാസ്ത്രാധിഷ്ഠിതമായ അപഗ്രഥനത്തിലൂടെ രസാത്മകമായി ഏകാങ്കരൂപത്തിൽ അവതരിപ്പിച്ചിരിക്കുകയാണ്. ഇതിലും അതുപോലെ തന്നെ 'മൈനാഗൂജരി'യിലും അഞ്ചുരംഗങ്ങൾ വീതമുള്ളത് ഗുജറാത്തി ഏകാങ്കനാടകശാഖയുടെ പ്രാരംഭകാലത്തെ കൃതികൾക്ക് ഉദാഹരണമാണ്. 'ഹംസ'യ്ക്കു ശേഷമാണ്, 'പട്ഖ' ('മാറ്റൊലി'). ഇതിൻെറ രചയിതാവായ ശ്രീ ഉമാശങ്കർ ജോഷി പ്രഥമയത്നത്തിൽതന്നെ ഏകാങ്കരചനയിൽ അതുല്യസ്ഥാനം നേടുകയുണ്ടായി. ഇതിലും ദമ്പതികളുണ്ട്. പക്ഷെ അവർ പിന്നണിയിൽ നിൽക്കുകയും അവരുടെ ജീവിതത്തുടിപ്പുകൾ കുട്ടികളുടെ നിർദ്ദോഷമായ

കളികളിലൂടെ പ്രതിഫലിപ്പിക്കപ്പെടുകയും ചെയ്യുന്നു. ജീവിത സന്ധാരണത്തിനായി ബോംബേ നഗരത്തിൽ എത്തിച്ചേരുന്ന ഇടത്തരക്കാരായ മനുഷ്യരുടെ നഗരജീവിതത്തിന്റെ വേദനകളും യാതനകളും കുട്ടികളുടെ കളികൾ മുഖേന വരച്ചു കാട്ടുന്നതാണ് ഈ ഏകാങ്കം. നമ്മുടെ നാടിന്റെതന്നെ ഒരു പ്രതീകമാണത്. ഇതിലെ മാനസികാപഗ്രഥനവും ജീവിതത്വങ്ങളും ഇതിനു സാമൂഹ്യജീവിതത്തിന്റെ പ്രതിച്ഛായ നൽകുന്നു. അതാണിതിന്റെ പൂർണ്ണതയും. യാഥാർത്ഥ്യാധിഷ്ഠിതമായ സാമൂഹ്യദർശനത്തോടൊപ്പം അതിലെ സകലശുഭാശുഭസന്ദർഭങ്ങളും മാനവവൃത്തിയുടെ യഥാർത്ഥ നിരൂപണവും പ്രഗത്ഭമായി കൈകാര്യം ചെയ്ത നാലു ഏകാങ്കങ്ങൾ അതിനെ തുടർന്നു ഈ സമാഹാരത്തിൽ കാണാം. സ്വാഭാവികമായ രംഗസംവിധാനവും ഭാഷയും യഥാതഥമായ ജീവിതരീതിയും ഈ നാടകങ്ങളുടെ മറ്റൊരു വിശിഷ്ടതയാണ്. രംഗസജ്ജീകരണവും അന്ധകാരവും പ്രകാശവും പ്രയോഗിച്ചുള്ള സങ്കേതങ്ങളുംവഴി, ഭൂമിയിലേയും ചിത്രഗുപ്തസദസ്സിലേയും ദൃശ്യങ്ങൾ കൂട്ടിയിണക്കി ഒന്നൊന്നിനുശേഷവും ഒന്നിനോടൊപ്പവും മേളിപ്പിച്ച്, സമൂഹത്തിൽ മാന്യരും ഉദാരരുമായി അറിയപ്പെടുന്ന ഉന്നത ശ്രേണിയിൽപ്പെട്ടവരുടെ പിന്നിലുള്ള നികൃഷ്ടത വെളിവാക്കുകയും, അതോടൊപ്പം ബൈബിളിൽ സമ്പന്നർക്കുവേണ്ടി സൂചിപ്പിച്ചിട്ടുള്ള യേശുസൂക്തം ശീർഷകമായി സ്വീകരിക്കുകയും ചെയ്തിട്ടുള്ള ഒരേകാങ്കമാണ് 'സോയിനാനാക്കൂ' (സൂചിക്കുഴ). ജയന്തി ദലാലാണ് ഇതിന്റെ രചയിതാവ്. 1930 മുതൽ 1942 വരെ നടന്ന സ്വാതന്ത്ര്യ പ്രക്ഷോഭണ കാലത്തും, സ്വാതന്ത്ര്യപ്രാപ്തിയെ തുടർന്നു വിഭജനകാലത്തും നമ്മുടെ ജനത അനുഭവിക്കേണ്ടിവന്ന യാതനകളും അവയിൽനിന്നു ഗുജറാത്തിലെ യുവസമൂഹമുൾക്കൊണ്ട ചേതോവികാരങ്ങളും ഇതിവൃത്തമാക്കി രചിച്ച മൂന്നു ഏകാങ്കങ്ങളാണ് ഒടുവിൽ നൽകിയിട്ടുള്ളത്. ഈ മൂന്നു ഏകാങ്കങ്ങളും അവയുടെ ശീർഷകങ്ങളെ എങ്ങനെ സാർത്ഥകമാക്കുന്നുവെന്ന് അനുവാചകന് സ്വയം മനസ്സിലാകും. ഏറ്റവും ഒടുവിലത്തെ കൃതിയിലെ കഥാപാത്രങ്ങളും സ്ഥലവും ബംഗാളിലേതാണ്. കൽക്കത്താനിവാസിയായ ഗുജറാത്തിയാണ് അതിന്റെ രചയിതാവ്.

ഈ സമാഹാരത്തിൽ പശ്ചാത്തലമായി ഗുജറാത്താണു വന്നിട്ടുള്ളതെങ്കിലും നാട്ടിൻെറ അന്യപ്രദേശങ്ങളുമായി അതു ഭിന്നമല്ല. സമാഹാരത്തിലെ കഥകൾ ഭാഷാന്തരേണ മറ്റു സഹോദര ഭാഷകളുടെ പ്രദേശങ്ങളിൽ എത്തുമ്പോഴേ അവിടത്തെ അനുവാചകർ ഇവയിൽ പരാമർശിതമായ ജീവിതത്തോടും ആളുകളോടും താദാത്മ്യം പ്രാപിക്കുകയുള്ളു. ഈ സമാഹാരത്തിൽ ഉൾക്കൊള്ളിച്ചിട്ടുള്ള ഏകാങ്കങ്ങളുടെ കലാസൗകുമാര്യം അന്യഭാഷകളിലെ ഏകാങ്കങ്ങളുമായി താരതമ്യപ്പെടുത്താനും അതവസരമേകും. അവ പരിശോധിക്കാനുള്ള കർത്തവ്യം ഇതരഭാഷകളിലെ സഹൃദയരായ അനുവാചകർക്കു വിടുന്നു. അന്യോന്യമുള്ള ഈ താരതമ്യപഠനം സാഹിത്യത്തിൻെറ ഉഭയപക്ഷങ്ങളേയും പരിപോഷിപ്പിക്കും. ഈ ആമുഖം കുറിയ്ക്കാൻ എനിക്കു ഒരവസരം തന്നതിൽ നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യയോട് ഞാൻ അതീവ കൃതജ്ഞനാണ്.

എ.എം. റാവൽ

## കഥാപാത്രങ്ങൾ

മൈന
രൂപ
അമ്മിയേടത്തി
മൈനയുടെ അമ്മായി
ശോഭ
മറ്റു സ്ത്രീകൾ
യുവപാദുഷ
ഹീര
യുവാക്കളും ബ്രഹ്മണനും
മറ്റു ഗ്രാമീണർ

## രംഗം 1

**ഗൂജരയുവതികൾ കിണറ്റിൻകരയിൽ വെള്ളം നിറയ്ക്കുക യാണ്. കൂട്ടംകൂട്ടമായി അവർ കിണറ്റിനുചുറ്റും കൂടിയിട്ടുണ്ട്. ചിലർ കിണറ്റനരികിലേക്കുവരുന്നു. മറ്റുചിലർ അവിടെനിന്നു പോകുന്നു. സുന്ദരിമാരുടെ കോലാഹലം ആകെ ഒരു മനോ ഹരദൃശ്യം സൃഷ്ടിച്ചിരിക്കുകയാണ്. പല പ്രായത്തിലുള്ള സ്ത്രീകളുണ്ടെങ്കിലും ഭൂരിപക്ഷവും യുവതികളാണ്. കുടം താഴെയിറക്കിവച്ച് മുറയും കാത്തിരിക്കുകയാണവർ. കിണറ്റി നുതൊട്ടടുത്തായി പൂത്തുമറിഞ്ഞ മുല്ലവള്ളികളാൽ ചുറ്റപ്പെട്ട ഒരു വൃക്ഷം. ഒരു യുവതി - രൂപയെന്നാണു അവളുടെ പേര് - പൂ പറിക്കുന്നതിനൊപ്പം പാടുകയാണ്.**

**രൂപ:** കിണറ്റിൻകരയിലെ
മുല്ലപൂത്തുലഞ്ഞല്ലോയെൻനാഥാ!
വള്ളിചാഞ്ഞു നൽകുമീ പൂവിറുക്കൂ നാഥാ!

**അമഥിയേടത്തി:** എടീ രൂപേ! നീ ഏതു നാഥനുവേണ്ടി യിട്ടാണീ പൂവിറുക്കുന്നത്?

**രൂപ:** അമഥിയേടത്തീ, ഇത്രയും വയസ്സായിട്ടും തമാശ വിട്ടില്ല അല്ലേ? ആളുകൾ പാടുന്നത് അതുപോലെ തന്നെ നടക്കുന്ന കാര്യങ്ങളാണോ?

**അമ:** ഞങ്ങളുടെയൊക്കെ കാലത്തു എന്തൊക്കെ നടന്നു! അതൊക്കെ കവികൾക്കുപോലും സങ്കല്പിക്കാൻ കഴിഞ്ഞി രുന്നില്ല. ഇപ്പോഴത്തെ നിങ്ങളൊക്കെ അതെങ്ങനെയറിയാൻ!

**രൂപ:** അപ്പോഴേ അമഥിയേടത്തി, നിങ്ങൾ ചെറുപ്പമായി രുന്നപ്പോൾ ഏതു പ്രിയതമനുവേണ്ടിയാണ് പൂവിറുത്തത്?

**അമ:** അതറിഞ്ഞിട്ടു നിനക്കെന്തുവേണം? അന്നു വേണ്ട തൊക്കെ ഞങ്ങൾ ചെയ്തു. ഞങ്ങടെകാലം! അതെവിടെ; ഇന്നത്തെ സ്ഥിതി എവിടെ? ദാ നോക്ക്, അവിടെ ആളൊ ഴിഞ്ഞു. പോയി വെള്ളം നിറയ്ക്ക്. ങ, പിന്നെ എൻെറ ഈ കുടം കൂടെ ഒന്നു നിറച്ചോണ്ടുപോരെ. രാത്രി മുതൽ ഇടു പ്പിന് ഒരു പിടുത്തം. വെള്ളം കോരാൻ വയ്യ.

**(രൂപ അമഥിയേടത്തിയുടെ അടുത്തു പൂകൊണ്ടുവച്ചിട്ടു വെള്ളം കോരാൻ പോകുന്നു. ശോഭ വെള്ളം നിറച്ചുകൊണ്ട് അമഥിയുടെ അടുത്തേക്കുവരുന്നു.)**

**അമ:** ശോഭേ! കുറച്ചുനേരമിരിക്ക്. രൂപവന്നിട്ടു ഞാനും വരാം.

**ശോഭ:** ഏട്ടത്തീ എനിക്കു ധൃതിയുണ്ട്. ചെറുക്കൻ കിടന്നു കരഞ്ഞാൽ അമ്മാവി എന്നെ വച്ചേക്കില്ല.

**അമ:** ഹോ, ഒന്നിരിപെണ്ണേ, നിൻെറ അമ്മായിക്ക് ഇച്ചിരി നേരം ആ കൊച്ചിനെ നോക്കിക്കൂടെ. നിന്നെ ഞാനാണു പിടി ച്ചുനിറുത്തിയതെന്നു നിൻെറ അമ്മായിയൊടു ഞാൻ പറയാം.

**(ശേഭ കുടമിറക്കിവച്ചിട്ട് പൂനുള്ളുന്നു. ഒപ്പം പാട്ടും)**

**ശോഭ:** ചെപ്പിലിത്തിരി കുങ്കുമം നിറയ്ക്കൂ നാഥാ,
ചായം ചാലിച്ചിഹ നൽകൂ ദേവാ!

**അമ:** എന്തെടീ! ഇപ്പോഴത്തെ പിള്ളേർക്കെല്ലാം നാഥ ൻേറയും ദേവൻേറയും കാര്യമേയുള്ളോ? ഉം, കല്യാണം കഴിഞ്ഞിട്ടും തൃപ്തിയായില്ലാ? ഇനിയും നാഥനേയും തേടി നടക്കുകയാണോ?

**ശോഭ: (ചിരിച്ചുകൊണ്ട്)** അതെന്തായേടത്തീ! കല്യാണം കഴിക്കുന്നയാൾ നാഥനല്ല്യോ? നിങ്ങളുടെയൊക്കെകാ ലത്ത് ഭർത്താവും നാഥനും വേറെവേറെയായിരുന്നു അല്ലേ, ഏടത്തീ!

**അമ:** ങ, അതുപോട്ടെ. എൻെറയും നിൻെറ അമ്മായിയു ടേയും ഒക്കെ കാലം ഒന്നുതന്നെ. അതെങ്ങനെയുള്ളതായി രുന്നുവെന്നു നിൻെറ അമ്മായിയോടൊന്നു ചോദിച്ചുനോക്ക്.

**ശോഭ: (പറിച്ചെടുത്ത പൂ അമഥിയുടെ മുമ്പിൽ വയ്ക്കുന്നു)** ഏട്ടത്തീ, രൂപയും ഞാനും പറിച്ച ഈ പൂ കൊണ്ടു ഒരു മാലയുണ്ടാക്കി നിങ്ങളെ അണിയിക്കാം. നിങ്ങ ളാണു ഞങ്ങളുടെ നാഥൻ. **(രൂപ വരുന്നു, രൂപയോടായി)**

രൂപേ! എൻെറയും നിൻെറയും പൂകൊണ്ടൊരു മാലയുണ്ടാക്കി അമഥിയേടത്തിയെ അണിയിക്കാം. ഏടത്തിയാണ് നമ്മുടെ നാഥൻ.

**അമ:** ങ, കളിയാക്കാതെ, അതാ രൂപയെൻെറ കുടം നിറച്ചുവച്ചിരിക്കുന്നു. നീപോയി അതിങ്ങു എടുത്തോണ്ടുവാ.

**രൂപ: (കുടമെടുക്കാൻ പോകുന്ന ശോഭയോടായി) ശോഭേ!** ആ പെണ്ണുങ്ങളെല്ലാം പറയുന്നതു നീകേട്ടോ?

**ശോഭ: (തിരിഞ്ഞു നിന്നിട്ട്)** എന്താ?

**രൂപ:** ദില്ലിയിലെ പാദുഷയുടെ പടയണി നമ്മുടെ ഗ്രാമത്തിൻെറ അപ്പുറത്തു കൂടാരമടിച്ചിരിക്കുന്നുപോലും.

**ശോഭ:** ഞാൻ കേട്ടില്ല. ഓ പാദുഷ നമ്മുടെ ഗ്രാമം വളയാൻ വന്നതായിരിക്കും.

**രൂപ:** അല്ല. അവർ കാബൂളിൽനിന്നും വരികയാണ്. ദൽഹിയിലേക്കുപോകാൻ. വഴിക്കിവിടെ കൂടാരമടിച്ചതാണ്.

**അമ: (രണ്ടുപേരുടേയും സംസാരം ശ്രദ്ധിച്ചിട്ട്)** എടീ ശോഭേ! നിനക്കിപ്പോൾ നേരം താമസിച്ചില്ലേ? നിൻെറ അമ്മാവി ഇപ്പം വഴക്കുപറയില്ല, അല്ലേ?

**(ശോഭ അമഥിയുടെ കുടമെടുത്തുകൊണ്ടുവരുന്നു. മൂന്നു പേരും അവരവരുടെ കുടങ്ങളെടുത്തുകൊണ്ടു വരിയായി നീങ്ങുന്നു)**

**രൂപ:** അമഥിയേടത്തി ദില്ലിയിലെ പാദുഷയുടെ കൂടാരം കണ്ടിട്ടുണ്ടോ?

**അമ:** ഞങ്ങൾ പലതും കണ്ടിട്ടുണ്ട്. ആ കാലം തന്നെ ഏത്?

**ശോഭ: (ആകാംഷയോടും സങ്കോചത്തോടും)** അമഥിയേടത്തീ, ഞങ്ങൾക്കും കാണാൻ പറ്റുമോ?

**അമ:** ഇല്ല. ഞങ്ങടെ കാലം ഒന്നു വേറെ- അന്നൊക്കെ.....

**രൂപ: (അല്പം ധൈര്യമവലംബിച്ച്)** ഒട്ടൊന്നു നാണം കെടാമെങ്കി നമുക്കും കാണാം. പക്ഷെ നമുക്കു പോണ്ട.

**(എതിരെ മൂന്നു യുവതികളുടെ ഒരു പംക്തി വരുന്നു. അതിൽ ഒരാൾ പാടുന്നുണ്ട്. കൂട്ടത്തിൽ നേർത്ത് മെലിഞ്ഞു അലൗകിക സൗന്ദര്യം വഴിഞ്ഞൊഴുകുന്നവളാണ് മൈന. ഇരു സംഘവും നേർക്കുനേർക്കാവുന്നു.)**

**രൂപ:** മൈനേ! നീയറിഞ്ഞോ? പാദുഷയുടെ പടയണി

വന്നിട്ടുണ്ടെന്ന്.

**(എല്ലാവരും നിൽക്കുന്നു).**

**മൈന:** അതെ കേട്ടു. നിന്നോടാരു പറഞ്ഞു?

**രൂപ:** കിണറ്റിൻകരയിൽ എല്ലാ സ്ത്രീകളും പറയുന്നു. നിന്നോടാരാ പറഞ്ഞത്?

**മൈന:** അനിയൻ, ഭർത്താവിൻെറ അനുജൻ. അവൻ കുതിര സവാരിക്കുപോയപ്പോൾ അറിഞ്ഞുവന്നതാണ്. പാദുഷയടെ കൂടാരം കാണേണ്ട ഒന്നാണെന്നു അവൻ പറയുന്നു.

**ശോഭ:** മൈനേ, നിൻെറ അനിയൻ തങ്കക്കുടമല്ലേ? കാണാൻ പോണൊണ്ടോ?

**അമ:** ഇന്നത്തെ കാലത്തെ സ്ത്രീകളെക്കൊണ്ടൊന്നും അതൊന്നും നടക്കില്ല. ഞങ്ങളുടെ കാലം പോലൊന്നുമല്ല.

**മൈന:** അതെന്താ അമഥിയേടത്തീ! ഞങ്ങൾക്കുസാധിക്കില്ലേ? ഞാൻ കാണാൻ പോകുന്നുണ്ട്. **(കൂടെ വന്നവരോടായി)** എന്താ സുഖാ! നമ്മൾ പോകാൻ ആലോചിച്ചതല്ലേ? ദുൽഹേ! നീയോ?

**രൂപയും ശോഭയും:** എങ്കിൽ ഞങ്ങളുമുണ്ട്.

**(സന്തോഷത്തിമർപ്പിൽ തലയിൽ ഇരിക്കുന്ന കുടത്തിൻെറ കാര്യം മറന്ന് നൃത്തച്ചുവടുകളോടെ)**

പോകാം പോകാം തോഴിമാരേ

പടയണി കാണാം സഖിമാരേ

**അമ:** എടീ! ഈ കുടവും വഴിയിൽ വച്ചിട്ടങ്ങുപോകല്ലേ. ആ പടയണിയിൽ നിങ്ങൾക്കു കാര്യമൊന്നുമില്ല. അവിടെ.......

**ശോഭ:** സുഖേ! ദുൽഹേ! **(അമഥിയെ അനുകരിച്ചു കൊണ്ട്)** അവിടെ..... ങ അവിടെയെന്താ? നമുക്കെല്ലാം കൂടെ പോയിനോക്കാം. എന്താ ഏടത്തീ?

**അമ: (ചൊടിച്ചിട്ട്)** നിങ്ങൾപോയി നോക്കിൻ, ങാ, ഞാൻ നോക്കട്ടെ നിങ്ങളെങ്ങനെ പോകുമെന്ന്. ഞാനിപ്പോൾപ്പോയി നിൻെറ അമ്മായിയോടു പറയും.

**രൂപയും ശോഭയും: (അമഥി കേൾക്കാനായി)** എങ്കിൽ, നിങ്ങൾ നിങ്ങടെ വഴിക്കുപോകിൻ. മൈനേ, നീ പോയി വെള്ളം നിറച്ചോണ്ടു വാ. ഞങ്ങളിവിടെ നിൽക്കാം.

**അമ: (യുവതികൾ തൻെറ പ്രായത്തെപ്പോലും വകവയ്ക്കുന്നില്ലെന്നു മനസ്സിലാക്കിയിട്ട്)** എടീ, ഇതിൽ ഗൗരവപ്പെ

ടാൻ എന്തിരിക്കുന്നു? നിൻെറ ഭർത്താവു വിടുകയാണെങ്കിൽ പോയ്ക്കാ. എന്നിട്ടു പോയി പാദുഷയുടെ പട്ടമഹിഷിയായിക്കോ. എനിക്കെന്ത്? ആരോ വരാനുണ്ടാവും. അതല്ലേ ഇങ്ങനെ തനിച്ചു നിക്കുന്നത്.

**മൈന: (അമഥി കുഴപ്പമുണ്ടാക്കുമെന്നു കരുതി അനുനയത്തിൽ)** ഏട്ടത്തി ഇങ്ങനെയൊക്കെപ്പറയുന്നതെന്താ? നിങ്ങൾ തടഞ്ഞാൽ ഞങ്ങളുപോകുകേ? എങ്കിലും ഏട്ടത്തീ, നിങ്ങളും എൻെറ അമ്മായിയും കൂടെ പണ്ടു കൂടാരം കാണാൻ പോയിരുന്നില്ലേ?

**(താനങ്ങനെയൊന്നും ചെയ്തിട്ടില്ലെന്ന് അമഥിയുടെ മുഖഭാവം)** കൊള്ളാം. നിങ്ങളല്ലേ അന്നെന്നൊടു പറഞ്ഞത്? എൻെറ അമ്മായിയുമൊത്തു രഹസ്യമായി ഒരു ദിവസം പടയണികാണാൻ പോയെന്ന്. നിങ്ങളെങ്ങനെയാ പോയത്? അതൊന്നു പറയൂ. പറഞ്ഞേ പറ്റു. ഞാൻ കുടം നിറച്ചിട്ടു നിങ്ങളുടെ വീട്ടിൽ വരാം. അപ്പോൾ പറഞ്ഞേ ഒക്കൂ. **(രൂപയോടും ശോഭയോടുമായി)** നിങ്ങളും പോരിൻ. അമഥിയേട്ടത്തിയെ അവരുടെ വീട്ടിൽ കൊണ്ടാക്കിൻ. **(കാര്യം മനസ്സിലാക്കിക്കാനായി ആംഗ്യം കാണിക്കുന്നു.)**

**(വെള്ളം കോരാൻ സ്ത്രീകളുടെ ഒരു സംഘം വരുന്നു. മറ്റൊരു സംഘം നിറകുടങ്ങളുമായി പോകുന്നു. നൃത്തത്തിൻെറ ചുവടുവയ്പുകളോടെയാണ് സംഘങ്ങൾ നീങ്ങുന്നത്. മൈന പാടുകയാണ്)** കാമ്പൂളും താണ്ടി വരുന്നു, ദൽഹിയിലെ രാജരാജൻ.

പോകട്ടെ ഞാനാത്തമ്പുരാൻ പാർക്കും
പൂവനം തന്നിലേക്കായിതാ
കാമ്പൂളും താണ്ടിവരുന്നു
പൂവനം തന്നിലായിതാ.

## രംഗം 2

**(മൈനയും സഖിമാരും പടയണികാണാൻ പുറപ്പെട്ടിരിക്കുകയാണ്. രാവിലെ എട്ടൊമ്പതു മണിയാകും. എല്ലാവരുടെ മുഖത്തും ക്ഷീണമുണ്ട്. വസന്തസൂര്യൻെറ ചെങ്കിരണങ്ങളേറ്റ ആ മുഖങ്ങൾക്കും രക്താഭ. എങ്കിലും വസ്ത്രങ്ങ**

**ളിലും മുഖത്തും പൊടിയും മണ്ണും പൂശിയിരിക്കുന്നു. ആ നിലയിലും അവർക്കു പ്രത്യേകമായൊരു അഴകുണ്ട്.**

**ഗൂജരസുന്ദരികൾ തെരുവില്ക്കാൻ വന്നിരിക്കുകയാണ്. ഓരോരുത്തരുടെ തലയിലും തെരുകുടമുണ്ട്. മൈനയുടെ തലയിലെ കുടം ചുവന്നതാണ്. മൈനപാടുന്നു. മറ്റുള്ളവർ ഏറ്റു പാടുന്നു.)**

ഗൂജരനാട്ടിൻ സ്ത്രീകളുണർന്നു
പൂജയ്ക്കൊരുങ്ങിൻ മാളോരെ!
വില്ലിൽ പൂവമ്പുതൊടുക്കൂ...
വീരഗൂജരന്മാരേ...
വീരാളിപ്പട്ടു ഞൊറിഞ്ഞുടുക്കൂ...
പുലരിയിലംബയനുഗ്രഹിച്ചു...
കയ്പുപോലും മധുരമായ് മാറീ...
ഗൂജരരൊരുപോലുന്മത്തരായീ...
കാറ്റിനുമിന്നിഹ മധുരം വന്നു...
കെട്ടിനിറുത്താനാവില്ലാർക്കും...
വട്ടം ചുറ്റി നടന്നൂ പവനൻ...
ഗൂജരകന്യക നൃത്തം വച്ചു...
ഇല്ലൊരു ശക്തിയുമവളെ തടയാൻ...

**രൂപ:** അതെന്താ മൈനേ! പാട്ടു നിറുത്തിയത്? കൂടാരം ഇനിയും ദൂരെയാണ്.

**മൈന:** ബാക്കി ഓർമ്മ വരുന്നില്ല.

**രൂപ:** മൈനയ്ക്കു പാട്ടോർമ്മയില്ലെന്നോ. കൊള്ളാം.

**മറ്റു സ്ത്രീകൾ:** അങ്ങനെയൊരിക്കലും വരില്ല.

**രൂപ: (മൈനയുടെ മുമ്പിൽ നടന്നുകയറിയിട്ട്, തിരിഞ്ഞ് അവളുടെ മുഖത്തേക്കുനോക്കി)** മൈനേ! നീ താമസിച്ചതെന്താ? വല്ലതും പറഞ്ഞോ?

**മൈന:** ഇല്ല. വരൂ, നമുക്കു മാഞ്ചുവട്ടിൽ കലമിറക്കിവച്ച് അല്പം വിശ്രമിക്കാം.

**(മാഞ്ചുവട്ടിൽ എല്ലാവരും കലമിറക്കിവയ്ക്കുന്നു. വസ്ത്രാഞ്ചലംകൊണ്ട് എല്ലാവരും മുഖം തുടയ്ക്കുന്നു. ഓരോ സ്ത്രീയുടെ കയ്യിലും ഓരോ കഠാരയും വിഷം നിറച്ച ഒരു ഡപ്പിയും ഉണ്ട്. "അഭിമാനച്ചെപ്പെ"ന്നാണ് അതിന് പറയുന്നത്. വസ്ത്രത്തിനുള്ളിൽ മറച്ചുവയ്ക്കുകയാണു പതിവ്.**

**രൂപയും മറ്റു സ്ത്രീകളും അടുത്ത് അങ്ങിങ്ങായി നിലകൊള്ളുന്നു.)**

**രൂപ:** മൈനേ! നീയുള്ളതുകൊണ്ടാണ് തൈരുവിൽക്കാനെന്ന ഭാവേന പടപ്പാളയം കാണാൻ ഞങ്ങളെല്ലാം പുറപ്പെട്ടത്. അല്ലാ, നീയെന്താ വല്ലാതിരിക്കുന്നത്?

**ശോഭ:** മൈനേ, ഇറങ്ങുമ്പോൾ അമ്മായി വല്ലതും പറഞ്ഞോ?

**രൂപ:** എന്തെങ്കിലും ഓർമ്മിക്കുകയാണോ?

**മൈന: (കണ്ണിൽ നീർ വടിയുന്നു)** അമ്മായി കുത്തുവാക്കുപറഞ്ഞു. എന്നാലെന്ത്? ഞാൻ കാണാൻ പോവില്ലേ?

**ശോഭ:** എന്തുപറഞ്ഞു?

**ശോഭ:** മൈന പാദുഷയുടെ പട്ടമഹിഷിയാകാൻ പോവുകയാണുപോലും. അതുകൊണ്ടാണു പടയണികാണാൻ പോകുന്നതെന്ന്.

**രൂപ:** അതിനു നീയെന്തുപറഞ്ഞു?

**മൈന:** ഞാൻ ചോദിച്ചു, അവരുടെ മകനെ അപമാനിക്കുന്നതെന്തിനെന്ന്.

**രൂപ:** എന്നിട്ട്?

**മൈന:** എന്നിട്ടും അവരതുതന്നെ പറഞ്ഞു. അപ്പോൾ ഞാൻ പറഞ്ഞു.

**ശോഭ:** എന്തുപറഞ്ഞു?

**മൈന:** ഇല്ല. ഒന്നുമില്ല.

**രൂപയും ശോഭയും:** എങ്കിലും പറയൂ.

**മൈന:** ഞാൻ ചോദിച്ചു, നിങ്ങളുടെ മകനാണത്തമുള്ളവനാണെങ്കിൽ ഞാൻ പാദുഷയുടെ പട്ടമഹിഷിയാകുന്നതെങ്ങനെയെന്ന്. അഥവാ എന്നെ പിടിച്ചോണ്ടുപോയാൽ തന്നെ അയാൾ മടക്കി കൊണ്ടുവരില്ലേയെന്ന്. അല്ലെങ്കിൽ എൻെറ അനിയൻ ഹീര എന്നെ വിടുവിച്ചുകൊണ്ടുവരില്ലേയെന്ന്. **(കുറച്ചു നേരത്തെ നിശ്ശബ്ദതയ്ക്കുശേഷം ഗൗരവഭാവം പൂണ്ട്)** അമ്മായിയുടെ കുത്തുവാക്കു സാരമില്ല. പക്ഷെ ആ വാക്കേറ്റത്തിനിടയിൽ ഞാനൊരുങ്ങുമ്പോൾ ഒരപശകുനം ഉണ്ടായി. ഞാൻ അതോർമ്മിച്ചുപോയതാണ്. ങ, സാരമില്ല. വരൂ. നമുക്കുപോകാം.

**(മൈന വസ്ത്രമൊതുക്കി ഉടുക്കുന്നതിനിടയിൽ കഠാ**

**രയും ചെപ്പും പുറത്തേക്കെടുക്കാൻ തപ്പിനോക്കുന്നു. പക്ഷെ അവ രണ്ടും അവളെടുക്കാൻ മറന്നു.)**

**മൈന:** രൂപേ! എന്റെ കഠാരയും ചെപ്പും വീട്ടിൽ വച്ചു മറന്നു. ദുശ്ശകുനത്തിന്റെ ഫലം കണ്ടുതുടങ്ങി. **(നിമിഷങ്ങൾക്കുശേഷം)** രൂപേ? നിങ്ങളെല്ലാവരും പടയണികാണാൻ പോകൂ. തൈരും വിറ്റിട്ടു വരൂ.

**രൂപയും ശോഭയും:** അപ്പോൾ നീയോ മൈനേ?

**മൈന:** ഞാനിവിടെ മാഞ്ചുവട്ടിൽ നിങ്ങളേയും കാത്തിരിക്കാം.

**രൂപ:** അതുപറ്റില്ല. നിനക്കുവേണ്ടിയാണ് ഞങ്ങളെല്ലാം വന്നതുതന്നെ. പിന്നെ നീ തന്നെ വരാതിരുന്നാലോ?

**മൈന:** ഇല്ല. ഞാൻ വരുന്നില്ല. **(എന്തോ ചിന്തിച്ച് ആകാശത്തേക്കുനോക്കിയിട്ട്)** എന്റെ കഠാരയും ചെപ്പും മറന്നു. രണ്ടിലേതെങ്കിലും ഒന്നുണ്ടായിരുന്നെങ്കിൽ ഞാൻ കൂടി വരുമായിരുന്നു. **(അനുനയത്തോടെ)** രൂപേ ? നിങ്ങളെല്ലാം പോകൂ. ങാ, എന്റെ ഈ കലം കൂടി കൊണ്ടുപോകൂ. വലിയ ഭാരമില്ല. എന്റെ പൊന്നനിയത്തിയല്ലേ . പോകൂ. **(എല്ലാവരുടെ മുഖത്തും ദുഃഖഭാവം)**

**ശോഭ:** നീയില്ലാതെ ഞങ്ങളെങ്ങനെ പോകും?

**മൈന:** ഞാനാണയിട്ടു പറയുകയാണ്. നിങ്ങളെല്ലാവരും പോണം. കണ്ടതെല്ലാം എനിക്കു പറഞ്ഞുതരണം. പിന്നെ, ഞാൻ കൂടാരം കാണാൻ വന്നില്ലെന്ന് ഗ്രാമത്തിലാരോടും പറയണ്ട. ഞാൻ ഇനിയൊരിക്കൽ വരാം. അന്നു കഠാരയും ചെപ്പും മറക്കില്ല. അതുമല്ല, കൂടാരം ഓടിപ്പോകാൻ പോകുന്നില്ലല്ലോ. നിങ്ങൾ പോകിൻ. എന്നാണെ, നിങ്ങൾ പോയേ പറ്റൂ. **(രൂപ മൈനയുടെ കലവുമെടുക്കുന്നു. എല്ലാവരും മന്ദം മന്ദം പടപ്പാളയത്തിലേക്കു നടക്കുന്നു.**

**മൈന ഒരു ചമ്പകച്ചോട്ടിലേക്കു മാറിനിന്നു സഖിമാർ പോകുന്നതു കാണുകയാണ്. ഒടുവിൽ അവരെല്ലാം കൂടാരത്തിലേക്കു മറഞ്ഞു. പെട്ടെന്ന് ചമ്പകപ്പൂക്കളുടെ മാദകഗന്ധം അവളെ ആകർഷിച്ചു. ആ സുഗന്ധം അവളുടെ ശരീരത്തെയാകെ പ്രകമ്പനം കൊള്ളിച്ചു. പൂക്കൾ നിറഞ്ഞ ഒരു ശിഖരത്തിലേക്കായി അവളുടെ ശ്രദ്ധ. വീണ്ടും അവൾ പടയണിയുടെ നേർക്കു നോക്കി)**

**മൈന:** (സ്വയം പിറുപിറുക്കുന്നു) എന്റെ കഠാരയും എന്റെ ചെപ്പും മറന്നു.

**(അങ്ങു പടയണിപ്പാളയത്തിൽ രൂപയേയും തന്റെ ചുവന്ന കലം തൂക്കിപ്പിടിച്ച ഒരു തുർക്കിപ്പടയാളിയേയും അവൾകണ്ടു. അവരിങ്ങോട്ടുവരികയാണ്. മൈന ചകിതയായി. കുറച്ചു നടന്നിട്ട് അവർ അവിടെ നിന്നു. രൂപയെ തന്റെ മുമ്പിലാക്കിയിട്ട് ആ പടയാളി മൈനയെ സൂക്ഷിച്ചു നോക്കുകയാണ്. വീണ്ടും അവർ പാളയത്തിലേക്കുമടങ്ങി.**

**കുറെ സമയത്തിനുശേഷം കുതിരപ്പുറത്ത് ഒരു യുവാവ് ചുവന്ന കലവുമായി തന്റെ അടുത്തേക്കു വരുന്നതു മൈന കണ്ടു. യുവാവു കുതിരപ്പുറത്തുനിന്നിറങ്ങി അവളുടെ അടുത്തേക്കു വരികയാണ്. പാദുഷ സാധാരണവേഷത്തിലാണെങ്കിലും രാജകീയ ഭാവത്തോടെ അവളെ നോക്കി. മൈനയാകെ കുഴഞ്ഞു. എന്തോ വലിയൊരാപത്തു സംഭവിക്കാൻ പോകുന്നതായി അവൾക്കു തോന്നിയെങ്കിലും സ്വയം നിയന്ത്രിച്ചുകൊണ്ടു അവൾ ഭവ്യയായി നിന്നു.)**

**മൈന:** (**സ്വയം മുറുമുറുക്കുകയാണ്**) എന്റെ കഠാരയും ചെപ്പും മറന്നു.

**പാദുഷ:** ഈ പാത്രം നിന്റേതാണോ?

**മൈന:** അതെ തിരുമേനി.

**പാദു:** (**പുഞ്ചിരിയോടെ**) അപ്പോൾ ചുവന്നകലത്തിന്റെ ഗോപികയാണ്. നീ നമ്മുടെ കൂടാരമലങ്കരിക്കാൻ എന്തേ വന്നില്ല?

**മൈന:** തിരുമേനീ, ഞാൻ ക്ഷീണിച്ചുപോയി. അതുകൊണ്ടാണ് എന്റെ തോഴിമാരെ തൈരുവില്ക്കാനയച്ചത്. തൈരു വില്ക്കുകയായിരുന്നു ഞങ്ങളുടെ ആവശ്യം.

**(മൈന അരക്കെട്ടിൽ കഠാരയും ചെപ്പും തപ്പുകയാണ്. പക്ഷെ വ്യർഥം)**

**പാദു:** തൈരുവില്ക്കുകയായിരുന്നു ഉദ്ദേശമെങ്കിൽ നീയെന്തുകൊണ്ടു വന്നില്ല? ചോദിക്കുന്ന വില തരുമായിരുന്നല്ലോ.

**മൈന:** തിരുമേനി, എനിക്കു ചോദിക്കുന്ന വില വേണ്ട. എല്ലാവർക്കും കൊടുക്കുന്ന വില എനിക്കും കിട്ടിയാൽ മതി. അങ്ങ് തൈരെടുത്തെങ്കിൽ ആ കലമിങ്ങു തന്നേക്കണം.

**പാദു:** കലം കാലിയാണ്. എന്നാലും വിലവാങ്ങാൻ നീ

കൂടാരത്തിലേക്കുവരില്ലേ? ഇതിൻെറ വിലയെത്രയാണ്?

**മൈന**: മറ്റുള്ളവർക്ക് എന്തുകൊടുത്തോ, അതെൻെറ കൂട്ടുകാരികളുടെ കയ്യിൽ കൊടുത്താൽ മതി.

**പാദു**: മറ്റുള്ളവർക്കൊപ്പം നിന്നെ എങ്ങനെ തുലനം ചെയ്യും ഗോപികേ!

**മൈന**: എല്ലാവരുടെ തൈരും ഒരുപോലെയാണ് തിരുമേനി.

**പാദു**: **(ഒരടി മുന്നോട്ടു നീങ്ങിയിട്ട്)** തൈരു ഒന്നുപോലാകാം. പക്ഷെ ഗോപികമാരെല്ലാം ഒരുപോലല്ലല്ലോ.

**മൈന**: **(ഒരു ചുവടു പിന്നോട്ടു മാറിയിട്ട്)** തിരുമേനി, അങ്ങൊരു മാന്യനോ നീചനോ?

**പാദു**: **(അവളിൽ നിന്ന് അങ്ങനെയൊരു മറുപടി പ്രതീക്ഷിച്ചില്ല. അങ്ങനെ കേട്ടു ശീലവുമില്ല.)** ഹേ, സ്ത്രീ! നീ യാരാണു എന്നോടിങ്ങനെ മറുപടി പറയാൻ?

**മൈന**: ഞങ്ങൾ ഗൂജരവധുക്കളാണ്.

**പാദു**: **(കാമവിവശനായ പാദുഷയ്ക്കു ആ ശബ്ദവും ആകർഷകമായിത്തോന്നി)** നിൻെറ പേരെന്താ?

**മൈന**: മൈന ഗൂജരി.

**പാദു**: നീ തൈരു വില്ക്കാൻ വേണ്ടിമാത്രമല്ലാ എൻെറ പടയണി കാണാൻകൂടിയാണു വന്നതെന്നു നിൻെറ തോഴിമാർ പറഞ്ഞു. നമ്മുടെ കൂടാരം കാണേണ്ടതാണ്.

**മൈന**: **(കൈകൊണ്ടു കഠാര തപ്പുകയാണ്)** കൂടാരം കാണാൻകൊള്ളാമായിരിക്കാം. പക്ഷെ ഞങ്ങൾക്കു ഞങ്ങളുടെ നാട്ടിൻപുറത്തെ മണ്ണിനോടാണ് കൂടുതൽ സ്നേഹം.

**പാദു**: മൈന ഗോപികേ. നീ ക്ഷീണിച്ചിരിക്കുകയാണെങ്കിൽ നിനക്കുവേണ്ടി പല്ലക്കു വരുത്താം. നീ ആനയെ കണ്ടിട്ടില്ലല്ലേ, ഉണ്ടോ?

**മൈന**: തിരുമേനീ! ഗോപികമാരായ ഞങ്ങൾക്ക് ആനയെക്കൊണ്ടെന്തു പ്രയോജനം. ഒന്നും ഒന്നരയും കറക്കുന്ന എരുമകളാണു ഞങ്ങൾക്കുകാര്യം. മൂടുപടമിട്ടു കഴിയുന്ന പെണ്ണുങ്ങൾക്കാണ് പല്ലക്ക്. കാറ്റിൽ പറന്നു നടക്കുന്ന ഗൂജരികൾക്കു അതാവശ്യമില്ല.

**പാദു**: നമ്മുടെ അന്തഃപുരത്തിൽ ഹിന്ദുസ്ത്രീകളും ധാരാളമുണ്ട്.

**മൈന: (ജ്വലിച്ചു വന്ന കോപമടക്കി)** തിരുമേനീ. അങ്ങു രാജാവും ഞാൻ പ്രജയുമാണ്. പ്രജയിൽ നിന്നു അവഹേളനം **കേൾക്കുന്നതു** നന്നോ?

–നീചനെന്നു വിളിച്ചിട്ടും അങ്ങേക്കു മതിയായില്ലേ?

**പാദു:** അതിനെന്ത്? എല്ലാ മനുഷ്യരും നീചരാണ്.

**മൈന:** ഗൂജരർ ഒരിക്കലും നീചരാവില്ല. നിങ്ങളായേക്കാം.

**പാദു:** ഏ, മൈനറാണീ! ഗൂജരരെ ചൊല്ലി ഇത്ര അഹംഭാവമോ? നമ്മുടെ കൊട്ടാരത്തിൽ വന്നാൽ എല്ലാം മറക്കും. എല്ലാ ഹിന്ദുസ്ത്രീകളും അതൊക്കെ മറക്കാറുണ്ട്.

**മൈന: (ക്ഷോഭമടക്കാൻ കഴിയാതെയാവുന്നു)** തിരുമേനീ, ഇപ്പോൾ ഞാനൊറ്റയ്ക്കായിരിക്കാം. പക്ഷെ ഞാൻ തനിച്ചല്ല. എന്റെ പിന്നിൽ ഒമ്പതരലക്ഷം ഗൂജരരുണ്ട്. **(അവളാവേശം കൊള്ളുന്നു. എന്തോ പ്രത്യേകശക്തി അവളിൽ കടന്നു കൂടിയതുപോലെ.)**

ഒറ്റയ്ക്കാണു ഞാനെന്നു കരുതാതെ
ഉണ്ടു നവലക്ഷം ഗൂജരരെന്റെ പിന്നിൽ.

**(ദേവിയുടെ അനുഗ്രഹംകൊണ്ടപോലെ,ഉഗ്രനൃത്തത്തോടെ അവൾ ഈ വരി ആവർത്തിച്ചുപാടുന്നു. പാദുഷ അത്ഭുതസ്തബ്ധനായി നോക്കി നിൽക്കുകയാണ്. ഹിന്ദു സ്ത്രീകളെല്ലാം ഈ വിധത്തിലാണെന്നു അദ്ദേഹത്തിനറിയാം. അതുകൊണ്ടു ഭയമില്ല. മൈന പെട്ടെന്നു ശാന്തയാവുന്നു. എങ്കിലും അവളുടെ ദൃഷ്ടികൾ മേലോട്ടാണ്)**

**പാദു: (ചിരിച്ചിട്ട്)** പാദുഷയ്ക്കു ആരെയും പേടിയില്ല. ലോകത്തെ ഹൂറിമാരെല്ലാം നമുക്കുവേണ്ടിയുള്ളതാണ്. **(മൈന അരക്കെട്ടിൽ കഠാര തപ്പുന്നു. അതുകണ്ടിട്ട്)** നീയെന്തന്വേഷിക്കുകയാണ്, ഗൂജരീ?

**മൈന:** കഠാര

**പാദു: (പിന്നോട്ടടിവച്ച്)** എന്തിന്?

**മൈന:** എന്താ, അങ്ങേക്കാരെയും പേടിയില്ലല്ലോ. എന്റെ കഠാര മറന്നുപോയി. അതുകൊണ്ടു ഞാൻ നിങ്ങളുടെ പടയണിയിൽ വന്നില്ല. **(വീണ്ടും ആവേശത്തോടെ)** ഇപ്പോൾ നിങ്ങളുടെ കഠാര തരൂ. എന്നിട്ടു പടയണി കാണാൻ വരാം. നിങ്ങളെ കാലന്റെ കളി കാണിക്കുകയുമാവാം. എന്താ? എന്താണാലോചിക്കുന്നത്? കഠാര തരാൻ പേടിയാവുന്നോ?

**അതോ ഗൂജരി പാളയത്തിൽ വരുമെന്നപേടിയാണോ?**

**പാദു**: ഹേ സ്ത്രീ! നിങ്ങളെന്താണീ പറയുന്നത്?

**മൈന**: പറയുകമാത്രമല്ല, പ്രവർത്തിക്കാനും കഴിയും. ആ കഠാര ഇങ്ങുതരൂ. **(മൈന ആവേശത്തോടെ പാദുഷയുടെ നേർക്കടുക്കുന്നു. പാദുഷ പിൻവാങ്ങുന്നു. മൈന കാലിടറി വീഴുന്നു. ഈ തക്കം നോക്കി പാദുഷ അവളെ കുതിരപ്പുറത്തേറ്റി പാളയത്തിലേക്കുകൊണ്ടുപോകുന്നു.)**

## രംഗം 3

**(നിലാവിൽ കുളിച്ചുനിൽക്കുന്ന ഗ്രാമം. യുവാക്കൾ കളികളിലേർപ്പെട്ടിരിക്കുകയാണ്. കോൽപ്പന്തുകളി അവസാനിപ്പിച്ച് യുവാക്കൾ സമൂഹനൃത്തത്തിന് ഒരുക്കൂട്ടുകയാണ്. എല്ലാവരും ഹീരയെ കാത്തിരിക്കുകയാണ്. ഹീര കടന്നുവരുന്നു)**

**ഒരു യുവാവ്**: ഹീരേ ഇത്ര താമസിച്ചതെന്താ?

**ഹീര**: ചേട്ടത്തിയെ കാത്തിരിക്കുകയായിരുന്നു. ചേട്ടത്തി എന്തെങ്കിലും വിശേഷമറിഞ്ഞുവരുമെന്നു പ്രതീക്ഷിച്ചു. പക്ഷെ ഇതുവരെ വന്നില്ല. കൂടെപ്പോയ സഖിമാരേയും കണ്ടില്ല. ഗ്രാമത്തിലെല്ലാവരും വിഷമിച്ചിരിക്കുകയാണ്. ചേട്ടനാണെങ്കിൽ ഇരിക്കപ്പൊറുതിയില്ല.

**യുവാ**: നിൻെറ ചേട്ടൻെറ സ്വഭാവം അങ്ങനെതന്നെ. വരൂ, നമുക്കു നൃത്തം തുടങ്ങാം.

**ഹീര**: ശരി, തുടങ്ങിക്കളയാം.

**(എല്ലാവരും വട്ടമിട്ടു നിൽക്കുന്നു. പാടിപ്പാടിനൃത്തം തുടങ്ങുന്നു).**

വീരാളിപ്പട്ടു ഞൊറിഞ്ഞുടുത്തു
വീരനഭയസിംഗ് മുന്നിൽനിന്നു
വീരാധിവീരനം വീരസിംഹൻ
പിന്നിലായ് പോരിനൊരുങ്ങിനിന്നു.
അങ്കം നയിക്കാനൊരുങ്ങിയെത്തി
രണ്ടുമൊരമ്പതും യുദ്ധവീരർ
ശൂരരാം ഗൂജരപ്പോരാളികൾ
ഒമ്പതുലക്ഷവും എത്തി ചെമ്മേ
അമ്മേ ജഗംദംബേ മൂകാംബികേ

ഞങ്ങളിലേറ്ററുതേ കളങ്കം....
ഞങ്ങളിലേറ്ററുതേ കളങ്കം.
നിൻപാദധൂളി ധരിച്ചുനില്ക്കും
ഞങ്ങളിലേറ്ററുതേ കളങ്കം.
ഗൂജരഭൂമിതൻ മാനം കാക്കാൻ
ഗൂജരർ ഞങ്ങളിതാ വരുന്നു.
നിൻ കൃപാസിന്ധുവിൻ ദാനമാണീ-
സൽകുലജാതരാം ഗൂജരാകെ.
ഞങ്ങളപമതി പേറുകില്ല
ചോരയാൽ പാപം കഴുകിമാറ്റും...
ചോരയാൽ പാപം കഴുകിമാറ്റും.
പോരൊലിയാർക്കുമീ ഗൂജരർക്കായ്
മാറ്റൊലി ചേർക്കട്ടെ മേഘവൃന്ദം
മാരിപോൽ ചോര ചോരിഞ്ഞിടട്ടെ
പോരിനായ് ഞങ്ങളിതായിറങ്ങി.
ഇല്ലൊരു ഭീതിയും മൃത്യുപോലും
തെല്ലുമേ ഞങ്ങളെ വാട്ടുകില്ല
അമ്മേ ജഗംദംബേ മൂകാംബികേ
ഞങ്ങളിലേറ്ററുതേ കളങ്കം.

**(അവസാന വരികളിലെത്തുമ്പോഴേക്കും ഒരു ബ്രാഹ്മണൻ ഓടിക്കിതച്ചു വരുന്നു. അയാൾ കിതക്കുകയാണ്).**

**ബ്രാഹ്മണൻ**: ഹേ ഒന്നു നിറുത്തിൻ. ചന്ദാജിയുടെ വീടെവിടെയാണ്. ഹീരാജി എവിടെ?

**(ആരും കേൾക്കുന്നില്ല)**

നിങ്ങൾ യുദ്ധം ചെയ്യുന്നകാര്യം പാടുന്നു. ഇവിടെ യുദ്ധത്തിൻെറ കാര്യം പറയാനാണു വന്നത്. ഹീര ഇവിടെയുണ്ടോ?. **(ബ്രാഹ്മണൻെറ ഉച്ചത്തിലുള്ള ആ ചോദ്യം യുവാക്കൾ കേട്ടു. നൃത്തം നിലയ്ക്കുന്നു. കൂട്ടം പിരിയുന്നു. എല്ലാവരും ബ്രാഹ്മണനു ചുറ്റും ഓടിയെത്തുന്നു.)**

**ഹീര**: ഞാനാണ് ഹീര. എന്തുവേണം?

**ബ്രാഹ്മ**: എനിക്കു തന്നെക്കൊണ്ടൊന്നും വേണ്ട. തൻെറ ചേട്ടത്തിയെ തടവിലാക്കി കൊണ്ടുപോയി.

**ഹീര**: ങേ! എൻെറ ചേട്ടത്തിയെ തടവിലാക്കിയോ? ആരു തടവിലാക്കി?

**ബ്രാഹ്മ**: പാദുഷ. നിൻെറ ചേട്ടത്തിയാണ് എന്നോടു പറഞ്ഞയച്ചത്.

**യുവാ.** : എന്ത്? ഗൂജരിമാരെല്ലാം തടവിലാക്കപ്പെട്ടോ?

**ബ്രാഹ്മ**: പാദുഷയുടെ പടയണിയിൽപ്പോയ ഏതെങ്കിലും സ്ത്രീ തിരിച്ചു വന്നിട്ടുണ്ടോ? സ്ത്രീകളെ വീട്ടിലിരുത്താൻ നിങ്ങളെക്കൊണ്ടാവില്ലേ? ഇതു മ്ലേച്ഛൻമാരുടെ കാലമാണെന്ന് നിങ്ങൾക്കറിയില്ലേ?

**ഹീര**: മതി. നിറുത്തു. സോദരരെ. കുതിരലായത്തിൽ പോയി കുതിരയെ ഒരുക്കൂ. നിങ്ങളെല്ലാം ആയുധം ധരിക്കൂ. ദില്ലിയിൽപോയി പാദുഷയുടെ പക്കൽ നിന്ന് ഗൂജരികളെ കൊണ്ടുവരാം. അതു വലിയൊരു കാര്യമൊന്നുമല്ല. എന്താ സ്വാമി, ഹറാമികളുടെ രാജ്യഭാരമാണെന്നുവച്ചു ഗൂജരസ്ത്രീകൾ പർദ്ദയിൽ കഴിയണോ?

**ബ്രാഹ്മ**: എന്തിനീ വീമ്പിളക്കുന്നു? നിൻെറ ചേട്ടത്തി ഇപ്പോൾ പർദ്ദയിലാണ്.

**ഹീര**: നീച! **(അയാളുടെ നേർക്കു കുതിക്കുന്നു. മറ്റുള്ളവർ അയാളെ തടുക്കുന്നു)**

**(ഗ്രാമത്തിലീവാർത്ത കാട്ടുതീപോലെ പരന്നു. ഒമ്പതു ലക്ഷം ഗൂജരർ ആക്രമണസന്നദ്ധരായി.)** അതിൻെറ ഒരു വർണ്ണന നാടൻ പാട്ടിലെ ഈ ഈരടികളിലുണ്ട്.

ലായത്തിലോടിയണഞ്ഞു ഹീര
വേഗത്തിലശ്വം അഴിച്ചിറക്കി.
വാളും പരിചയും വില്ലുമമ്പും.
ദേഹം മറയ്ക്കും പടച്ചട്ടയും
എല്ലാമണിഞ്ഞവൻ പാഞ്ഞുചെന്നു.
'പോരിൻ പടയിനി വൈകിക്കണ്ടാ
ഭീരുക്കളല്ല നാം ഗൂജരരേ.
ദില്ലിയെച്ചെന്നു വളഞ്ഞിടും, ഞാൻ'
ഹീരയും അശ്വവും മുമ്പെ പാഞ്ഞു
പിന്നാലെ നവലക്ഷം ഗൂജരരും.

## രംഗം 4

**(സമയം മകരമാസത്തിൻെറ രണ്ടാം പക്ഷം. ദൽഹി യിലേക്കു തിരിച്ച പാദുഷയെ പിന്തുടർന്ന് ഗൂജരസേനയും നീങ്ങുന്നു. മൈനാഗൂജരി കാളീവ്രതം സ്വീകരിച്ചിരിക്കുക യാണ്. അന്നത്യാഗം ചെയ്തു കാളിയെ ഉപാസിക്കുന്ന വ്രതമാണത്. വ്രതാനുഷ്ഠാനം കൊണ്ടാവണം അവളുടെ മുഖത്തിനു ഒരു പ്രത്യേകതേജസ്സും ഗാംഭീര്യവും. ഗൂജര സേനയും തുർക്കിസേനയും ദൂരെ ഏറ്റുമുട്ടുന്നത് അവൾക്കു പടുതയ്ക്കിടയിലൂടെ കാണാം. ഹീര പിൻവാങ്ങുകയാണ്. അതുകണ്ട് ഗൂജരി കോപിഷ്ടയാവുന്നു.)**

**മൈന:** എടീ! അവിടെയാരുമില്ലേ? ആരവിടെ? എനിക്കു താഴെയിറങ്ങണം. രൂപേ ! ശോഭേ! ഹീരയതാ പിൻവാ ങ്ങുന്നു. ആരെങ്കിലും ഇങ്ങോട്ടുവരിൻ. അംബേ! യോഗ മാതാവേ! ഗൂജരർ ഇതാ പിൻവാങ്ങുന്നു. എന്നെ യുദ്ധം ചെയ്യാൻ അനുവദിച്ചാലും ഹേ! മഹാമായേ!

**(രൂപ വരുന്നു)**

ഹീര പിൻവാങ്ങുകയാണ്. ഗൂജരർക്ക് ജീവനിൽ വലിയ കൊതി.

**രൂപ:** മൈനേ! ഭ്രാന്തു പറയാതെ. ഗൂജരരെക്കൊണ്ടു ആവുന്നത് അവർ ചെയ്തു. അവരൊമ്പതുലക്ഷമാണെങ്കിൽ മുകിലന്മാർ പന്ത്രണ്ടു ലക്ഷമുണ്ട്.

**മൈന:** ങാഹാ! ഗൂജർക്കു കഴിയുന്നതവർ ചെയ്തു. ശരി, ഇനി ഗൂജരികൾക്കെന്താവുമോ അതു ചെയ്യാം. **(വീണ്ടും യുദ്ധരംഗത്തേക്കുനോക്കിയിട്ട്)** ഇല്ല. ഹീര മടങ്ങി വരു ന്നുണ്ട്. എൻെറ ഭർത്താവിനെ അകറ്റുകയാണ്. അതാ ഹീര പിൻമാറി. രൂപേ! ഹീരയ്ക്കു എൻെറ ഈ സന്ദേശമെത്തിക്ക്. എൻെറ വളയും ചോളിയും അവനുകൊടുക്ക്. എന്നിട്ടു എൻെറ കൈയ്യിൽ ഒരു വാൾ തരൂ.

**(മൈന ആവേശത്തോടെ നൃത്തം ചവിട്ടുകയും ഒപ്പം പാടുകയും ചെയ്യുന്നു.)**

പാദുഷയെ എതിർത്തു ഞാൻ പോരാടും
ജീവിതസാഫല്യം നേടിടും ഞാൻ

**(മൈനയ്ക്കു ദേവിയുടെ അനുഗ്രഹം കിട്ടിയതായി രൂപയ്ക്കു മനസ്സിലായി. അവളിൽ ദേവി ആവേശിച്ചു.)**

**രൂപ:** അംബേ! ഭഗവതി! ഗൂജരർ ജയിക്കും. അംബേ! മഹാമായേ! **(പാദുഷയും പിന്നിലായി ഹീരയും ഓടിവരുന്നു)**

**പാദു:** മൈനേ! എന്റെ സഹോദരീ എന്നെ രക്ഷിക്കൂ.

**രൂപ:** അംബേ! മഹാമായേ! അമ്മേ! **(പാദങ്ങളിൽ തൊട്ടു കൊണ്ട്)** അംബേ! അംബികേ! അമ്മേ!

**മൈന:** **(ശാന്തയാകുന്നു)** അനിയൻ! **(പാദുഷയെ കണ്ട തോടെ വീണ്ടും ദൃഷ്ടികൾ ഊർദ്ധസ്ഥമാകുന്നു)** ഹീരേ!

**പാദു:(ഇതു ഹിന്ദുക്കളുടെ നാട്യമല്ലെന്നു മനസ്സിലാക്കി യിട്ട്)** അംബേ! എന്റെ സഹോദരീ ! ഹീരേ, താങ്കളുടെ ചേട്ടത്തിയെ മാനമായി കൊണ്ടുപോയാലും. ഇവിടെ എത്തി യതു മുതൽ ഇതുവരെ ആഹാരം കഴിച്ചിട്ടില്ല.

**(ഹീര ചേട്ടത്തിയുടെ കൈ പിടിച്ചുകൊണ്ടു നടന്നു പോകുന്നു. പാദുഷ നോക്കി നിൽക്കുന്നു)**

**പാദു:** ഈ ഹിന്ദുക്കളുടെ കാര്യം ഒരത്ഭുതം തന്നെ. ആഹാരം കഴിക്കാതെയും ജലപാനം ചെയ്യാതെയും ഇത്ര നാൾ എങ്ങനെ കഴിയുന്നു.!

## രംഗം 5

**(വിജയതോരണങ്ങളാൽ അലംകൃതമായ ഗൂജരഗ്രാമം. ഗ്രാമത്തിനുപുറത്തു സ്വീകരണത്തിനൊരുങ്ങിയെത്തിയ സ്ത്രീ കൾ, പിന്നിൽ ഗൂജരസേന. മൈന ഗൂജരിയിൽ കാളിയുടെ ആവേശം വിട്ടിട്ടില്ല. ചേട്ടത്തിക്കു ആഹാരം കൊടുത്തിട്ട് ഹീര മറ്റു ഗൂജരികളുമായി മുന്നോട്ടു പോവുന്നു. മൈനയും സഖിമാരും പടയണി കാണാൻ പോകാത്ത മറ്റു സ്ത്രീക ളുടെ മുഖത്തേക്കുനോക്കി. അവരുടെ മുഖത്തു ആ തേജസ്സില്ല. മൈന ചിന്താമഗ്നയായി നിൽക്കുകയാണ്.)**

**ഹീര:** വരു ഏടത്തീ. ഇതാ വീടെത്തി. നിങ്ങളുടെ വ്രതം പൂർണ്ണമായി.

**(മൈന നിശ്ചലയായി മറ്റു സ്ത്രീകളെ നോക്കി നിൽ ക്കുകയാണ്. സഖിമാരും അവളെ അനുകരിക്കുന്നു.)**

**ഹീര:** നടക്കൂ ഏട്ടത്തീ!

**മൈന:** അനിയാ. എന്റെ കാൽ പൊങ്ങുന്നില്ല. **(തിരിഞ്ഞു രൂപയെ നോക്കിയിട്ട്)** രൂപേ. ആ കുത്തുവാക്ക് ഓർമ്മ

യുണ്ടോ? പാദുഷയുടെ പട്ടമഹിഷി ആകാൻ പോകുന്നെന്ന്. അനിയാ, അപമാനത്തിൻെറ ഭക്ഷണമായിരിക്കും എനിക്കു കിട്ടുക. **(പെട്ടെന്നവൾക്കു കോപം വരുന്നു. ആവേശത്തോടെ)** അനിയാ! എനിക്കാ ഉച്ഛിഷ്ടം വേണ്ട.

**ഹീര**: ഏട്ടത്തീ! എന്താണീപ്പറയുന്നത്? നിങ്ങളെ ആരു ഭത്സിക്കാൻ? നിങ്ങൾ യോഗമാതാവിൻെറ അവതാരമാണ്.

**മൈന**: **(ആവേശം നിയന്ത്രിച്ചുകൊണ്ട്)** എൻെറ സത്യം യോഗമാതാവിനറിയാം.

**ഹീര**: ഏട്ടത്തീ, അതാനോക്കൂ, എൻെറ അമ്മ നിൽക്കുന്നു, തൊട്ടടുത്തു നിങ്ങളുടെ ചെറിയ നാത്തൂനും. വരൂ. അവരുടെ അടുത്തേക്കുവരൂ. ഗൂജരസേന ഇങ്ങെത്തും മുമ്പ് എനിക്കങ്ങോട്ടുപോണം.

**(മൈനയുടെ കാലുകൾ പൊങ്ങുന്നില്ല. പക്ഷെ ഹീര അവളെ പിടിച്ചുവലിച്ചുകൊണ്ടു പോകുന്നു. ഗ്രാമത്തിലെ സ്ത്രീകൾ അടുത്തേക്കു വരുന്നു. ഹീരയുടെ അമ്മയും സഹോദരിയുമാണു മുമ്പിൽ. അവരെ കണ്ട സന്തോഷത്തോടെ മൈന മൂടുപടം മാറ്റുന്നു. ഹീര അമ്മയുടെ പാദങ്ങളിൽ തൊടുന്നു.**

**അമ്മ**: **(അനുഗ്രഹിച്ചിട്ട്)** ദീർഘായുഷ്മാനായിരിക്കട്ടെ.

**സഹോദരി**: **(ആലിംഗനം ചെയ്തിട്ട്)** ചേട്ടാ, ഏട്ടത്തിയെ വേഗം കൊണ്ടുവരൂ.

**ഹീര**: **(സഹോദരി ചേട്ടത്തിയുടെ നേർക്കല്ലാ നോക്കുന്നതെന്നുകണ്ടിട്ട്)** സഹോദരീ എൻെറ വധു വരുമ്പോൾ വരും. പക്ഷെ നീ ഈ എട്ടത്തിയെ നോക്ക്.

**സഹോ**: **(മുഖം തിരിച്ചുകളയുന്നു)**

**(മൈന അമ്മായിയുടെ പാദങ്ങളിൽ തൊടാനായി മുന്നോട്ടായുന്നു)**

**അമ്മ**: **(കാൽ പിൻവലിച്ചിട്ട്)** എന്നെ തൊടരുത്. പാദുഷയുടെ കെട്ടിയോൾ.

**മൈന**: **(ഞെട്ടിത്തെറിച്ചിട്ട് തൊണ്ടയിൽ തടഞ്ഞവണ്ണം)** പാദുഷയുടെ കെട്ടിയോൾ.

**(മൈന ഗ്രാമത്തിലെ മറ്റു സ്ത്രീകളുടെയെല്ലാം നേർക്കു നോക്കുന്നു. അവരോരോരുത്തരും അവളെ 'പാദുഷയുടെ കെട്ടിയോൾ' എന്നു വിളിക്കുന്നതായി അവൾക്കു തോന്നുന്നു.)**

**മൈന: (വീണ്ടും ഭീതമായ നോട്ടത്തോടെ)** പാദുഷയുടെ കെട്ടിയോൾ! ഞാൻ പാദുഷയുടെ കെട്ടിയോളാണോ? ആ പാദുഷയുടെ കെട്ടിയോളെ വീണ്ടെടുക്കാൻ നിങ്ങളെന്തിനു സ്വന്തം മകനെ മരിക്കാനയച്ചു?

**അമ്മ:** മരിക്കാനയച്ചില്ലെങ്കിൽ ഗൂജരർക്ക് അതപമാനമാണ്. പക്ഷെ തുലുക്കന്റെ വീട്ടിൽ കഴിഞ്ഞവളെ ഞാനെന്റെ വീട്ടിൽ താമസിപ്പിക്കാനോ? എന്റെ കുലത്തിനപമാനമാണത്.

**മൈന:** ഞാൻ കാരണം നിങ്ങളുടെ കുലത്തിന് അപമാനമുണ്ടാവുമെന്നോ? **(മൈനയുടെ കണ്ണുകൾ നിർജ്ജീവങ്ങളാകുന്നു)** ഹേ, മഹാമായേ! എന്റെ സത്യം നിനക്കറിയാം. ഹീരേ, ഞാൻ പോകുന്നു. നിന്റെ ചേട്ടനോടു പറയണം, മൈന നിങ്ങളുടെ കുലത്തിനു അപമാനം വരുത്തില്ലെന്ന്. **(ചേതനയറ്റ കണ്ണുകളോടെ അമ്മായിയുടെ നേർക്കു നോക്കിയിട്ട്)** അമ്മേ, ഞാൻ കാരണം നിങ്ങളുടെ കുലത്തിനു അപമാനമുണ്ടാവുമെന്നോ? ഹേ, യോഗമാതാവേ!

**(മൈനയിൽ ഒരു നവചൈതന്യം ദൃശ്യമാവുന്നു.)**

**ഹീര:**അമ്മേ! അമ്മേ! നശിച്ചു. എല്ലാം തകർന്നു ദേവി കോപിച്ചിരിക്കുന്നു. ദില്ലിയിൽവച്ചു ഞാനിതു കണ്ടതാണ്. **(മൈനയോടായി)** അംബേ, ദേവീ, ക്ഷമിക്കണേ, ക്ഷമിക്കണമമ്മേ!

**മറ്റുസ്ത്രീകൾ: (അമ്മാവിയും നാത്തൂനുമൊഴികെ)** ക്ഷമിക്കണമമ്മേ. ക്ഷമിക്കണം കുഞ്ഞുങ്ങളുടെ തെറ്റു പൊറുക്കണമമ്മേ.

(മൈന ശാന്തയാവുന്നു. **മുടി കെട്ടഴിയുന്നു.** ദിവ്യത്വം പ്രദർശിപ്പിച്ചിട്ട് **അവൾ** വിടവാങ്ങുന്നു)

**എല്ലാവരും: (ഇപ്പോൾ അമ്മാവിയും നാത്തൂനും ഒപ്പമുണ്ട്)** അമ്മേ പോകരുതേ. പോകരുതേ.

**(മൈനയുടെ പിന്നാലെ മറ്റുസ്ത്രീകൾ കയ്യിൽ കഠാരയും വലിച്ചൂരി യോഗിനിമാരെപ്പോലെ പോകുന്നു.)**

**എല്ലാവരും:** അംബേ! പോകരുതേ . പോകരുതേ.

**(യോഗിനിമാരുടെ ദിവ്യനൃത്തം കണ്ട് എല്ലാവരും സ്തബ്ധരാകുന്നു.)**

**അണിയറയിൽനിന്ന്:**
ഗൂജരി അവിടെനിന്നുമെത്തീ പാവഗഢിൽ
പാവഗഢിലെത്തിയോരവൾ
ലയിച്ചൂ മഹാകാളിയിൽ.
കാളിയെന്നും മഹാകാളിയെന്നും
വാഴ്ത്തിടുന്നു മാലോകരാകവേ.

## കഥാപാത്രങ്ങൾ

**സോന**

**ദാസി**

**കമോ**

**അഭോ**

**മോതൻ**

**രത്ന**

**സോന:** എന്തിനീ പിണക്കം? ഇതിലയാളുടെ തെറ്റെന്ത്? ഹലാമൺ! അന്നു ധുമലീ ബസാറിലുണ്ടായ സംഭവം നേരത്തെയാണു നടന്നതെങ്കിൽ ഇന്നു ഞാനെന്റെ ഹലാമണിനോടൊപ്പം നന്ദനവനത്തിൽ സുഖമായി കഴിയുമായിരുന്നു. എങ്കിലും അങ്ങൊരു വിചിത്രമനുഷ്യൻ തന്നെ. ഒന്നും മിണ്ടാതിരുന്നു കളഞ്ഞല്ലോ.

അത്ര മഹാനാണെങ്കിൽ ഇപ്പോഴൊന്നു പറയൂ. എന്നെ പറ്റിക്കാമെന്നു നോക്കണ്ട. പക്ഷേ... ങേ... അദ്ദേഹം... എങ്ങോട്ടു പോകുന്നു? ഹലാമൺ! നാടുവിട്ട് ആരെങ്കിലും എവിടെയെങ്കിലും പോകുമോ? ഹലാമൺ! നിൽക്കൂ, നിൽക്കൂ ഞാനും വരുന്നു.

**മോതൻ:** സോനേ! സോനാബായി! എന്തുണ്ടായി? എങ്ങോട്ടാണ് ഓടിപ്പോകുന്നത്? ആരെ വിളിക്കുന്നു? ങേ, അയ്യോ ഇതു മട്ടുപ്പാവാണ്. താഴെ വീഴും. നില്ക്കൂ. ഇതെന്തൊരു ഭ്രാന്ത്!

**സോന:** ഹലാമൺ! ഹലാമൺ! ഇങ്ങനെ എന്നെ തനിയെ വിട്ടിട്ടു പോകരുത്. ഞാനും കൂടെ വരുന്നു. ധുമലിയിലെ രാജപദവി എനിക്കു ഹറാമാണ്. റാണിയാകാൻ എനിക്കാഗ്രഹമില്ല. ഹലാമൺ! നില്ക്കൂ.

**മോതൻ:** സോനാബായ്! എന്താണിപ്പറയുന്നത്? എങ്ങോട്ടുപോകുന്നു? പിന്നേം ഭ്രാന്തുപറയുകയാണോ? നിങ്ങൾ ബുദ്ധിയുള്ളവരല്ലേ? ധൈര്യമായിരിക്കൂ.

**സോന:** ങും. ഞാൻ ധൈര്യമായിരിക്കണോ മോതൻ? വളരെ സഹിച്ചു. ഇനി എനിക്കു സഹിക്കാനാവുന്നില്ല. ഇപ്പോഴിവിടെ ഉണ്ടായിരുന്നു. എന്നോടു സംസാരിച്ചിട്ടു പൊയ്ക്കളഞ്ഞു. പറഞ്ഞിട്ടുപോയി ഞാൻ പോവുകയാണെന്ന്. ഞാൻ

കൂടെ ചെല്ലാമെന്നു ഞാൻ പറഞ്ഞു. പക്ഷെ അതിനുമുമ്പ ദ്ദേഹം പോയി. ഓടിപ്പോയി. വിചിത്രമായി അദ്ദേഹം മറഞ്ഞു കളഞ്ഞു.

**മോത**: ഇവിടെ ആരു വന്നു?

**സോന**: ഹലാമൺ സ്തോ.

**മോത**: അദ്ദേഹവുമായി സംസാരിച്ചെന്നോ? എന്താണിപ്പ റയുന്നത്? പിന്നെന്തിനു പോകാൻ അനുവദിച്ചു?

**സോന**: നീയെന്താ ഇപ്പറയുന്നത്? രണ്ടു നാലു ചോദ്യ ങ്ങൾ ചോദിച്ചു. അതിനദ്ദേഹം ഉത്തരം പറഞ്ഞു. അതും എന്തുത്തരം! ഹാ! എന്തു സുന്ദരമായി തോന്നി. എത്ര മനോ ഹരൻ!

**മോത**: എപ്പോഴാ വന്നത്?

**സോന**: ഇപ്പോൾ. വന്നയുടനെ പോവുകയും ചെയ്തു. ഇത്രയും നല്ല വസ്ത്രങ്ങളിൽ ഇന്നാണു ഞാൻ അദ്ദേഹത്തെ കണ്ടത്. കിന്നരിവച്ച ഉടുപ്പ്. പട്ടുസാൽവ. പീതാംബര വേഷ്ടി. കഴുത്തിൽ സുഗന്ധിത പുഷ്പങ്ങളുടെ മാല. കയ്യിൽ സ്വർണ്ണവടി. ആ പളപളപ്പിൽ നേരെയൊന്നു കാണാൻ തന്നെ കഴിഞ്ഞില്ല വന്നു; രണ്ടു നിമിഷം സംസാരിച്ചു. ഒന്നു പിടിക്കാൻ ആഞ്ഞപ്പോഴേക്കും ഓടിപ്പോയി.

**മോത**: ഞങ്ങളെ വിളിക്കാഞ്ഞതെന്ത്?

**സോന**: എന്തുചെയ്യാം മോതൻ! മണികെട്ടിയ രഥം. ചുറുചുറുക്കുള്ള കുതിരസവാരിക്കാരൻ. വർണ്ണപ്പകിട്ടാർന്ന രഥം. സ്വർണ്ണവും വെള്ളിയും കൊണ്ടുള്ള താലങ്ങൾ. വൈരരത്നനിർമ്മിതങ്ങളായ മാലകൾ. കൈയ്യിൽ കങ്കണം. അരക്കെട്ടിൽ ഒഢ്യാൺ. പാദങ്ങളിൽ രത്നഖചിതങ്ങളായ പാദുകങ്ങൾ.

**ദാസി**: അവിടുന്ന് എന്താണിപ്പറയുന്നുത്?

**സോന**: ഞാൻ ഉറക്കത്തിൽ നിന്നു ഞെട്ടിയുണർന്ന താണ്. പോകൂ. കുറച്ചുവെള്ളം കൊണ്ടു വരൂ

**ദാസി**: ഇതാ വെള്ളം.

**സോന**: അമൂല്യങ്ങളായ വസ്ത്രങ്ങൾ. മത്തു പിടിപ്പി ക്കുന്ന സുഗന്ധ തൈലം. കണ്ണഞ്ചിപ്പിക്കുന്ന ചെപ്പുക്കുടം. പരദേശത്തുനിന്നും വരുത്തിയ കലാപരമായ കൂജകൾ.

**ദാസി**: കൂജയിൽ നിന്നാണു ഈ വെള്ളം കൊണ്ടുവന്നത്

പക്ഷെ അവിടുന്നു മറ്റെന്തോ പറയുകയാണല്ലോ. സുന്ദരമായ കൂജകളുണ്ടായിരുന്നെന്നോ? അത്രയ്ക്കു സുന്ദരമായിരുന്നോ?

**സോന**: എന്ത്?

**ദാസി**: അവിടുന്നു പറഞ്ഞോണ്ടുവന്നത്?

**സോന**: ഞാനോ? ഞാൻ മണികെട്ടിയ രഥം കണ്ടു. അണിഞ്ഞൊരുങ്ങിയ കുതിര സവാരിക്കാരെ കണ്ടു. രത്നം പതിച്ച താലം കണ്ടു.......

**ദാസി**: എവിടെ? എങ്ങനെ കണ്ടു? അവിടുന്നു ഇപ്പോൾ ഉറങ്ങി എണീറ്റല്ലേയുള്ളൂ.

**സോന**: ഞാൻ സ്വപ്നത്തിൽ കണ്ടു.

**ദാസി**: ങും, സ്വപ്നവും സത്യമായി. ഇവിടെ അവിടുന്നിതു പറയുന്നു. അങ്ങ് പുറത്തു ഇതെല്ലാം വന്നിട്ടുണ്ട്. പല തരത്തിലുള്ള ആഭരണങ്ങൾ. ദേശത്തേയും വിദേശത്തേയും വസ്ത്രങ്ങൾ, വിവിധതരത്തിലുള്ള രത്നങ്ങളും മുത്തുകളും.

**സോന**: എവിടെ?

**ദാസി**: അങ്ങുവെളിയിൽ. പട്ടാളപ്പാളയത്തിൽ വന്നു താവളമടിച്ചിരിക്കുന്നു.

**സോന**: ഓഹോ, ആരയച്ചതാണ്?

**ദാസി**: വേറെ ആരയക്കാൻ തമ്പുരാട്ടീ? ധുമലി ശിയായിലെ ജോവാസ്തോ. അല്ലാതാര്?

**സോന**: വിവാഹം ചെയ്യാനുള്ള ആശ അയാളിതേവരെ കൈവെടിഞ്ഞില്ലേ?

**ദാസി**: പുറത്തു വിവാഹസംഘം വന്നതുപോലെയാണ്. പക്ഷെ വരൻ രാജാവ് തനിച്ചല്ല. അവിടുന്നു ഓടിപ്പൊയ്ക്കളയുമെന്നാണ് അദ്ദേഹത്തിൻെറ ഭയം.

**സോന**: മൂഢൻ. ഓടിപ്പോകണമായിരുന്നെങ്കിൽ ഞാനിങ്ങനെ അലഞ്ഞു തിരിയുമായിരുന്നോ? ഈ കാടായകാടെല്ലാം ചുറ്റിക്കറങ്ങുമോ? ഈ സമുദ്രമത്രയും മറികടക്കുമോ? സിൻഡ് വരെ തിരക്കിയെത്തുമോ? ങ. – എൻെറ ഹലാമൺ മാത്രമില്ല. പോകൂ. ദാസി–പോയി അവരോടു പറയൂ, വന്നതുപോലെ മടങ്ങിപ്പോകാൻ.

**മോത**: അതു ഞങ്ങൾ പറഞ്ഞു. പക്ഷെ പോകണ്ടേ?

**സോന**: പോകുന്നില്ലേ ? അവരിതുവരെ സോനയെ ശരിക്കറിഞ്ഞിട്ടില്ല. ആ ജനാല തുറക്കൂ. ഞാനിതുവരെ ഉറങ്ങി

എഴുന്നേറ്റില്ലെന്നാണോ അവരുടെ വിചാരം? ഹേ! പോകൂ. ഇവിടെനിന്നു ഓടിപ്പോകൂ. ഹും വന്നിരിക്കുന്നു. ഏതു ജോഠായാണു നിങ്ങളെ അയച്ചത്? മടങ്ങിപ്പോകൂ. എന്നിട്ട് ശിയാരാജ ജോഠയോടുചെന്നു പറയൂ, സോന സ്വർണ്ണത്തിലും വെള്ളിയിലും വീഴുന്ന പെണ്ണല്ലെന്ന്. എനിക്കു വിവാഹം ചെയ്യണമായിരുന്നെങ്കിൽ ഈ കാടും നാടും അലഞ്ഞുതിരിയേണ്ടിയിരുന്നില്ല. സൈന്യത്തോടൊപ്പമാണോ വന്നിരിക്കുന്നത്? പോകിൻ. ഈ മുത്തും വൈരവുമെല്ലം,സാധുക്കൾക്കു വാരിക്കൊടുക്കൂ. പോകിൻ. ഓടിപ്പോകിൻ ഇവിടുന്ന്.

**മോത:** ഞങ്ങളും ഇതുതന്നെയാണു പറഞ്ഞത്. പക്ഷെ അവർക്ക് അവിടത്തെ മുഖത്തുനിന്നു അതു കേട്ടേ മതിയാകൂ.

**സോന:** അവരൊടു പറഞ്ഞേരെ. ഇനി ആളിക്കത്തുന്ന തീ നേരിടേണ്ടിവരുമെന്ന്. ജോഠ എന്നെ ഇങ്ങനെ ശല്യപ്പെടുത്തുന്നതു ഇനി ഞാൻ സഹിക്കില്ല. എന്തിനാ ജനാലയടക്കുന്നു?

**മോത:** പിന്നല്ലാതെ. അവരോടെത്രനേരം സംസാരിക്കും?

**സോന:** മോതൻ. എനിക്കൊരാഗ്റഹമേയുള്ളു. വൈഷമ്യങ്ങളുടെ ഈ പർവ്വതങ്ങൾ ചവുട്ടിക്കേറി ഞാൻ തളർന്നു. ഒന്നു പറയൂ. എനിക്കെൻെറ ഹലാമണിനെ കിട്ടില്ലേ?

**മോത:** ദേവീ, ആശ അനശ്വരമാണ്. മിനിഞ്ഞാന്ന് ഞാൻ ദേവീ സന്നിധിയിൽ പോയിരുന്നു. മഹാമായയുടെ മുന്നിൽ പ്രശ്നം വയ്പിച്ചു. അംബ അതേയെന്നാണു ഉത്തരം തന്നത്.

**സോന:** മോതൻ. എനിക്കു ഈവക കാര്യങ്ങളിലൊന്നും ശ്രദ്ധയില്ല. അദ്ദേഹത്തെ നിമിഷനേരത്തേക്കു മറന്നാൽ ആ സമാഗമത്തിൻെറ സുഖം നഷ്ടപ്പെടുമെന്ന് എനിക്കറിയാം. അതുകൊണ്ടാണ് രാവും പകലും ആ സ്മരണയിൽ ഞാൻ കഴിയുന്നത്.

**മോത:** ദേവീ, അവിടുന്നു വാശിപിടിക്കുകയാണ്. പ്രിയതമനുവേണ്ടി എത്രയെത്രനാടുകളിൽ തിരഞ്ഞു നടന്നു. മനോദാർഢ്യമെന്നാൽ അവിടത്തേതുപോലെയായിരിക്കണം. കാടും നാടും കരയും കടലും എല്ലാം അരിച്ചു. മേടച്ചൂടും മകരത്തിലെ മരം കോച്ചും മഞ്ഞും സാരമാക്കിയില്ല.

**സോന:** മതി. നിറുത്തൂ മോതൻ, ഞാനനുഷ്ഠിച്ചതിനെപ്പെറ്റി ഇങ്ങനെ ഗാഥയൊന്നും വേണ്ട. എന്നെ എൻെറ

ഹലാമണിനോടു ചേർക്കു. മറ്റൊന്നും വേണ്ട. ഞാൻ തളർന്നു. എവിടെ പോകാൻ? ഇനി എവിടെ അന്വേഷിക്കാൻ? മനസ്സിനു ഒരു സ്വസ്ഥതയുമില്ല. ഈശ്വരാ! എനിക്കു എന്തു ബുദ്ധിയാണ് തന്നത്? ഞാൻ കവിതയെഴുതാൻ ഇരുന്നല്ലോ.

**മോത:** ദേവീ, അങ്ങനെ പറയരുത്. ആ ബുദ്ധിയാണ് അവിടത്തെ ചേതനയെ ഉണർത്തിയത്. ജ്യോ എത്ര തുച്ഛൻ. അതാർക്കാണറിഞ്ഞുകൂടാത്തത്?

**സോന:** നിനക്കോർമ്മയുണ്ടോ മോതൻ? ഞാൻ സമസ്യകുറിച്ചയക്കുമായിരുന്നു. എത്ര സുന്ദരങ്ങളായ ഉത്തരങ്ങളാണു കിട്ടിയിട്ടുളളത്?

ശുഭകർമ്മവിഘ്നമന്യേ
കരകൂട പ്രയോഗമന്യേ
സാദ്ധ്യമേത് ആഭൂഷണം?
അതിനു കിട്ടിയ മറുപടിയോ?
മാതാവെൻെറ മനതാരിൽ
പിതാവോ കൈലാസത്തിൽ
വേണമെന്നാൽ പഴയമുത്താകാം
പുതുതാണേൽ അശ്വിനത്തിലേ പറ്റു.
എത്ര സുന്ദരമായ മറുപടി!

**മോത:** ജ്യോ രാജാവയച്ചതാണെന്നല്ലേ നാം ആദ്യം വിചാരിച്ചത്!

**സോന:** പക്ഷെ കള്ളി പുറത്തായി. ബുദ്ധിവൈഭവം കണ്ടെത്താൻ അധികനേരം വേണ്ട. കൈതുറക്കാൻ അധികനേരം വേണോ? നിറഞ്ഞ സദസ്സിൽ ശിയാജ്യോയ്ക്കു അപമാനം പറ്റി. എന്നിട്ടു പാവം ഹലാമണിൻെറ പേരിലാണു കോപം.

**മോത:** ദുഃഖകരമായ അക്കാര്യങ്ങൾ ഓർമ്മിക്കാതിരിക്കണം.

**സോന:** എന്തുകൊണ്ടോർത്തുകൂടാ? അദ്ദേഹത്തെ തിരഞ്ഞ് അലഞ്ഞു ഞാൻ തളർന്നു. സിൻഡിലുണ്ടെന്നറിഞ്ഞാണ് ഇങ്ങോട്ടു വന്നത്. എന്നിട്ടും കാണാമെന്നാശയില്ല. ഇനി ഞാനെന്തുചെയ്യട്ടെ!

**മോത:** ഈ കണ്ണുനീർ മുത്തുകൾ വാർത്തിട്ടെന്തുകാര്യം? ഈ ശരീരം കണ്ടോ? കവികളെത്ര വാഴ്ത്തിയതാണിത്.

അവിടത്തെ കണ്ണിനും അരക്കെട്ടിനും പാദങ്ങൾക്കും പറ്റിയ ഒരു ഉപമ അവർക്കിതുവരെ കിട്ടിയിട്ടില്ല. ആ സുവർണ്ണ വിഗ്രഹം ഇന്നെത്ര ശുഷ്കമായിപ്പോയി.

**സോന**: മോതൻ!

**മോത**: ഇങ്ങനെ കരഞ്ഞാൽ കാര്യം നടക്കുമോ? മനുഷ്യനായാൽ ധൈര്യം വേണം.

**സോന**: മോതൻ!

**മോത**: മതിമതി.

**സോന**: മോതൻ. ലോകം മുഴുവൻ അലഞ്ഞുതിരിഞ്ഞു. പക്ഷെ അദ്ദേഹത്തെക്കുറിച്ചൊരു വിവരവുമില്ല. കണ്ടുപിടിക്കാനായി എത്ര പേർപോയി! പക്ഷെ ആർക്കും ഒരു വിവരവും കിട്ടിയില്ല.

**(അഭോയും കമോയും കടന്നുവരുന്നു.)**

**അഭോ**: ദേവീ, ആർക്കു വിവരം കിട്ടിയില്ലെന്ന്? ഞാനും കമോയും എല്ലാവിവരങ്ങളും അറിഞ്ഞുവരികയാണ്.

**കമോ**: ശരിയാണ്, സംശയമേയില്ല.

**മോത**: അല്ല, നിങ്ങളെപ്പോൾ വന്നു?

**അഭോ**: ഇതാ നേരെ വരികയാണ്. പറയൂ ഇവിടെയെന്തുവിശേഷം?

**സോന**: ഇവിടെയെന്തു വിശേഷം! നിങ്ങൾക്കു പറയാനുള്ളതു പറയിൻ. എനിക്കെൻെറ ഹലാമണിനെ വേണം. മറ്റു കാര്യങ്ങൾ വിടു.

**കമോ**: അതേ. ഹലാമണിൻെറ കാര്യം തന്നെ. പിന്നെ, ജോവായ്ക്ക് അവിടുന്നു ഹലാമണിനെ കണ്ടെന്നു മനസ്സിലായി.

**അഭോ**: അതുകൊണ്ടു രാജാവ് അദ്ദേഹത്തെ നാടുകടത്തി.

**കമോ**: ഗ്രാമത്തിനും നാട്ടിനും പുറത്താക്കിയതുമാത്രമല്ല, നാട്ടിലാകെ മുരശുകൊട്ടിച്ചു പറഞ്ഞു– ഹലാമണിനു കുടിക്കാൻ വെള്ളം കൊടുക്കുന്നവരെ......

**അഭോ**: അവരുടെ വീടു ജപ്തിചെയ്തു കളയുമെന്ന്.

**കമോ**: അവരെ കഴുതപ്പുറത്തു മൂടും തിരിച്ചിരുത്തി നാടു ചുറ്റിക്കുമെന്ന്.

**മോത**: ശവം! ജോവാ! അയാളൊരു രാജാവോ?

**കമോ**: രാജാവും അയാൾതന്നെ. കാരണവരും അയാ

ൾതന്നെ. മഹാലക്ഷ്മിയെപ്പോലൊരു സ്ത്രീയെ കിട്ടിയാൽ അവരെ കൈവെടിയാൻ ഏതെങ്കിലും രാജാവു തയ്യാറാകുമോ?

**സോന:** അതിരിക്കട്ടെ. പിന്നെന്തുണ്ടായി? ഇതൊക്കെ ഞങ്ങൾക്കുമറിയാം.

**കമോ:** കാരണവരു പറഞ്ഞയച്ചു; സോനയുടെ പേരിലുള്ള അവകാശം ഉപേക്ഷിച്ചാലേ രാജ്യത്തു താമസിക്കാൻ അനുവദിക്കൂയെന്ന്.

**സോന:** ആ ദുഷ്ടൻ അങ്ങനെ പറഞ്ഞോ. ഞാനല്ലേ ഹലാമണിനെ അവകാശപ്പെട്ടത്. ഞാനദ്ദേഹത്തെ ഉപേക്ഷിക്കുകയില്ല.

**അഭോ:** അതിനു അദ്ദേഹം രാജാവല്ലേ ? അവരൊക്കെ മറിച്ചേ വിചാരിക്കൂ.

**കമോ:** എങ്കിലും ഹലാമൺ കുലുങ്ങിയില്ല. കുറ്റമെല്ലാം സ്വയമേറ്റ് രാജ്യം വിട്ടുപോയി. മുനീം തടാകത്തിനടുത്തെത്തി ധുമിലിഗന്ധിനെ നമസ്കരിച്ചിട്ടു ഡേബർ നദി കടന്നുപോയി.

**അഭോ:** മലയും മലയിടുക്കും കടന്ന് വർത്തു നദി നീന്തിക്കയറി മറുകരകടന്നു. എങ്കിലും മനസ്സനുവദിച്ചില്ല. എന്നിട്ട് വർദ്ധയിൽപോയി തങ്ങി.

**കമോ:** അവിടെയും തങ്ങിയില്ല. വീണ്ടും പോയി. മനസ്സിനു ഭാരം കൂടുമ്പോൾ ഹൃദയമെവിടെയാണു ഉറയ്ക്കുക! ഗംഗാജല കുളത്തിൽ പ്രദക്ഷിണം വച്ചിട്ടുപോയി.

**അഭോ:** ഡിസൽപരയിലെ വൈശ്യരോടു പറഞ്ഞിട്ടു പോയി, സോന ആ വഴിക്കു വരികയാണെങ്കിൽ വിവരം അറിയിച്ചേക്കണമെന്ന്.

**കമോ:** അതെ, പിന്നെ ജാലേരവഴി പോകുമ്പോൾ നദിയിൽകൂടി ഒരു തടി ഒഴുകിപ്പോകുന്നതുകണ്ടു. മുറിവേറ്റിരുന്നതുകൊണ്ട് അതിൽ പിടിച്ചാണ് അക്കര കടന്നത്.

**അഭോ:** അങ്ങനെ ഈ ഓഖാമണ്ഡലമാകെ ചുറ്റിക്കറങ്ങി സമുദ്രതീരത്തെത്തി. അവിടെ ഇളകിമറിയുന്ന കടലിൽ ചുറ്റി അടിച്ചുവരുന്ന കാറ്റ്. അതുകണ്ടിട്ടു ഹലാം ചോദിച്ചു, അല്ലയോ സാഗരമേ, നീയും എന്നെപ്പോലെ ഹൃദയത്തിൽ സ്വസ്ഥതയില്ലാത്തവനാണോയെന്ന്.

**കമോ:** അവിടെ തടത്തിൽ അദ്ദേഹം വലിയൊരു

മീനിനെ കണ്ടു. അതിനോടുചോദിച്ചു, ആഴക്കടലിൽകഴിയുന്ന മത്സ്യമേ, നിന്നെ സാഗരമെന്തേ പുറത്തെറിഞ്ഞത്?

**അഭോ**: മത്സ്യം മറുപടി നൽകി, ഞാനെന്തുചെയ്യാൻ. രണ്ടു ചെറിയ മത്സ്യങ്ങൾ എൻെറ പിന്നിൽ കൂടി, അവ ചെറുതായതുകൊണ്ടു ഒഴുകിപ്പോയി. ഞാനിവിടെ ശേഷിച്ചു. സുഖദുഃഖങ്ങൾ ഏവർക്കുമുള്ളതല്ലേ?

**കമോ**: അതിനുശേഷമുള്ള കാര്യങ്ങളെല്ലാം സ്വപ്നംപോലെയാണ്. കച്ച് പ്രദേശം കടന്ന് അദ്ദേഹം സിൻഡിലെത്തി. ഗ്രാമത്തിലെ ചന്തയിൽവച്ച് രാജകുമാരിയുടെ തോഴി അദ്ദേഹത്തെ കണ്ടു. ദാസിചെന്ന് രാജകുമാരിയോടു പറഞ്ഞു, കുമാരി അത് അപ്പച്ചിയെ അറിയിച്ചു. അപ്പച്ചി അദ്ദേഹത്തെ വിളിപ്പിച്ചു.

**അഭോ**: ലോകകാര്യങ്ങളറിയാമായിരുന്ന അപ്പച്ചി ഉടനെ പറഞ്ഞു, ഇതു ജോഗാകുലത്തിൽപ്പെട്ടവനാണെന്ന്.

**കമോ**: അപ്പച്ചിയാണു രാജമാതാവ്. അതുകൊണ്ട് അവർ അദ്ദേഹത്തെ ആദരബഹുമാനങ്ങളോടെ താമസിപ്പിച്ചു. പക്ഷെ ഹലാമൺ ഒന്നിലും തൃപ്തനല്ല.

**അഭോ**: അദ്ദേഹത്തിനു ഒരുപേരേ ജപിക്കാനുള്ളു-സോന.

**കമോ**: രാജകുമാരിയേയൊ സിൻഡിലെ സുന്ദരിയായ ഏതെങ്കിലും യുവതിയേയോ വിവാഹം ചെയ്യാൻ രാജമാതാവ് അദ്ദേഹത്തോടു പറഞ്ഞു. പക്ഷെ ഹലാമൺ അനുസരിച്ചില്ല.

**മോത: പിന്നെ അദ്ദേഹം എങ്ങോട്ടുപോയി?**

**സോന: വേഗം പറയൂ, ഞാനങ്ങോട്ടു പോകട്ടെ.**

**അഭോ**: അദ്ദേഹം സിൻഡിൽ തന്നെയുണ്ടെന്നാണു പറയുന്നത്. ആ പർവ്വത ശിഖരങ്ങളിൽ.

**സോന**: രഥം തയ്യാറാക്കൂ. ഈ ക്ഷണം നമുക്കുപോണം. പുറപ്പെടിൻ, ഒരു നിമിഷം കളയാനില്ല. എല്ലാ പർവ്വതങ്ങളും തിരയാം. എവിടെ ഒളിച്ചിരിക്കാനാണ്?

**അഭോ**: പക്ഷെ...

**സോന**: പോകിൻ, വേണ്ടതൊരുക്കിൻ. ഒരു നിമിഷം പാഴാക്കരുത്. ഇതാ ഞാൻ തയ്യാറായി. ഇനി എന്നെക്കൊണ്ട് അദ്ദേഹത്തിൻെറ വിയോഗം പൊറുക്കാനാവില്ല. മോതൻ, അഭോ, കമോ, എല്ലാവരും തയ്യാറാകിൻ. അദ്ദേഹം ഇവിടെ അടുത്തെവിടെയൊ ഉണ്ടെന്ന് എൻെറ ആത്മാവു പറയുന്നു.

ആ ശബ്ദം എനിക്കു കേൾക്കാം. എന്നെ അങ്ങോട്ടു കൊണ്ടുപോകൂ.

**അഭോ**: സോനാദേവി പർവ്വതത്തിൽ വലിയ ഉത്സവം നടക്കുകയാണ്. അദ്ദേഹം ഇനി അങ്ങോട്ടുപോയിരിക്കുമോ?

**സോന**: അതെങ്ങനെ സംഭവിക്കാനാണ്? സോനാഭായിക്കുവേണ്ടി രാജസിംഹാസനം വെടിഞ്ഞ് യോഗിയായവൻ ഉത്സവം കണ്ടു രസിക്കാൻ പോയെന്നോ? അതൊരിക്കലുമുണ്ടാവില്ല.

**കമോ**: രത്ന ഇതുവരെ വന്നില്ല. ഒരു പക്ഷെ അവളവിടെ എത്തിയിരിക്കാം. അവൾ അദ്ദേഹത്തിൻെറ വിവരം കൊണ്ടു വന്നേക്കാം.

**സോന**: നിങ്ങളെക്കൊണ്ടൊരു ചുക്കിനും കൊള്ളില്ല. എനിക്കു അടങ്ങിയിരിക്കാൻ കഴിയുന്നില്ല. ആ പർവ്വത പ്രദേശമാകെ തിരയാനുണ്ട്. വരൂ, പോകാം. വരണമെന്നുള്ളവർ എന്നോടൊപ്പം പോരു. അല്ലാത്തവർ ഇവിടെ ഇരുന്നോട്ടെ. നടക്കൂ .

**കമോ**: ഞങ്ങൾ ഇവിടെ ഇരിക്കാനോ? അഭോ എഴുന്നേൽക്ക്. സോനാ ദേവിക്കു വാശിവന്നാൽ പിന്നെ ആരുപറഞ്ഞാലും കേൾക്കില്ല.

**അഭോ**: ഞാനെതിരൊന്നും പറഞ്ഞില്ലല്ലോ.

**കമോ**: ഈശ്വരാ! ഈ ഹലാമണും പിടിവാശിക്കാരൻ തന്നെ. എവിടെനിന്ന് എവിടംവരെ എത്തി.

**അഭോ**: അതാ ആ ദൂരെനിന്നു വരുന്നതു രത്നയല്ലേ?

**കമോ**: ഓടി വരികയാണല്ലോ.

**അഭോ**: ങാ, രത്നതന്നെ.

**കമോ**: അതെ, രത്നാ!

**അഭോ**: അവളെന്തിനാ ഓടുന്നത്?

**കമോ**: അവൾക്കു വല്ല വിവരവും കിട്ടിയിരിക്കും. വരൂ, ചോദിക്കാം.

**അഭോ**: ചോദിക്കുന്നതെന്തിന് ? അവൾ താനേ പറയും.

**മോത**: എടീ രത്നേ! എന്താ, വല്ലവിവരവും കിട്ടിയോ? വാ, വേഗം വാ. നീ എവിടെനിന്നാ വരുന്നത്?

**സോന**: രത്നേ, മേനാവാണോ മഞ്ചമാണോ കാര്യം?

**രത്ന**: രണ്ടും.

**മോത:** രണ്ടുമോ? എന്നുവച്ചാൽ?

**രത്ന:** പറയാം. പർവ്വതത്തിൽ ഉത്സവം നടക്കുകയാണ്. എന്തൊരു ജനക്കൂട്ടം! ദേശത്തും വിദേശത്തുമുള്ളവരെല്ലാം എത്തിയിട്ടുണ്ട്. അവിടെയൊരു മൂലയിൽ ആളുകളെകയറ്റി കറക്കുന്ന വലിയൊരു ചക്രമുണ്ടായിരുന്നു . ജടാധാരിയായ ഒരു യോഗി അതുനോക്കിനിന്നിരുന്നു. നല്ലപോലെ കറങ്ങിക്കൊണ്ടിരുന്ന ആ ചക്രം പെട്ടെന്നു പൊട്ടി യോഗിയുടെ പുറത്തുവീണു. കഠിനമായ പരിക്കേറ്റു യോഗി ബോധമറ്റു നിലം പതിച്ചു. അതു നമ്മുടെ ഹലാമൺ ജോഗിയായിരുന്നു.

**സോന:** ഹെൻെറ അമ്മേ!

**മോത:** സോനാദേവീ!

**കമോ:** വരു, നമുക്കങ്ങോട്ടുപോകാം.

**രത്ന:** ഇനി പോയിട്ടെന്തുഫലം! വീണയുടനെ തന്നെ അദ്ദേഹത്തിൻെറ ജീവൻപോയി. ആളുകൾ ചുറ്റും തടിച്ചു കൂടി. അപ്പോഴാണ് ഞാൻ തിരിച്ചറിഞ്ഞത്. ഞാനവിടെ ചിലതെല്ലാം പറഞ്ഞു. അദ്ദേഹത്തിൻെറ മൃതദേഹവുംകൊണ്ട് ജനക്കൂട്ടം ഇപ്പോൾ ഇവിടെയെത്തും.

**മോത:** ജനക്കൂട്ടം ഇങ്ങോട്ടെന്തിനു വരുന്നു?

**രത്ന:** ആളുകൾ ആ കറക്കുവണ്ടിക്കാരനെ ശ്വാസം മുട്ടിച്ചുകളഞ്ഞു.

**കമോ:** സർവ്വശ്രമങ്ങളും വൃഥാവിലായി. ഈശ്വരാ! എന്തൊരന്ത്യം!

**അഭോ:** ഇനി അന്വേഷിക്കാനൊരിടം ഇല്ല. ഒടുവിലിങ്ങനെയൊരു പരിണാമം. അതെ. തലയിലെഴുതിയതല്ലാതെ മറ്റൊന്നു നടക്കില്ല. സോനാ ദേവീ. മടങ്ങിപ്പോകാം. നടക്കേണ്ടതു നടന്നു കഴിഞ്ഞു.

**കമോ:** ഇങ്ങനെ നിശ്ചലയായിരുന്നാലോ?

**അഭോ:** നമ്മുടെ ഭാഗ്യം നന്നല്ല. കയ്യിൽകിട്ടിയ അമൃതു താഴെപ്പോയി.

**കമോ:** ആ ശിയാരാജവംശം നശിച്ചുപോകട്ടെ. ആ നീചൻ സോനയെപ്പോലെ ചതുരയായ ഒരാളെ തന്നോടൊപ്പം തുലനം ചെയ്തു. ചിന്തിച്ചു ചിന്തിച്ചു വർഷങ്ങൾ കഴിഞ്ഞു . ഒടുവിൽ കൈമലർത്തേണ്ടിവന്നു. സ്വയമൊന്നുമാകാനും കഴിഞ്ഞില്ല. മറ്റാർക്കെങ്കിലും സുഖം നൽകാനും കഴിഞ്ഞില്ല.

**അഭോ**: അയാൾ അനന്തരവന് രാജസിംഹാസനം ഏല്പിച്ച് സ്വയം യോഗിയായിപ്പോകുമ്പോഴേ അമരനാകൂ. ഇത്രയും വർഷം രാജ്യം ഭരിച്ചിട്ട് എന്തു യശസ്സാണു നേടിയത്? ഒടുവിൽ സ്വയം അപമാനം വരുത്തി വച്ചു. നീചൻ!

**കമോ**: ഇപ്പോഴിവിടെയിരുന്നു അയാളെ നിന്ദിച്ചിട്ടെന്തു ഫലം? എല്ലാം കഴിഞ്ഞു. ശ്രമമെല്ലാം വ്യഥാവിലായി. ഒടുവിലെന്തെങ്കിലും ഫലമുണ്ടവുമെന്നു മനസ്സിൽ കരുതി. ഒടുവിൽ ഇതാ സമുദ്രം നീന്തിക്കടന്നു കരയിലെത്തിയപ്പോൾ മുങ്ങിച്ചത്ത നില.

**അഭോ**: ശരിയാണ് അതുകൊണ്ടാണു ശിയാജ്യോയോട് കോപം സഹിക്കാൻ വയ്യാത്തത്. കണ്ടയുടനെ ആ പാപിയെ തുണ്ടം തുണ്ടമാക്കിയില്ലെങ്കിൽ എന്റെ പേരു അഭോയെന്നല്ല.

**കമോ**: അതിനു അയാൾ സ്വയം കൃതമായ മരണം തന്നെയായിരിക്കും വരിക്കുക.

**അഭോ**: എങ്കിൽ ഞാനാമരണത്തെപ്പോലും തോല്പിക്കും.

**കമോ**: വരൂ, മടങ്ങിപ്പോകാം- നടക്കേണ്ടതു നടന്നു.

**അഭോ**: അതെ, സാധനങ്ങളെല്ലാം കെട്ടിപ്പെറുക്കാം. വീട്ടിൽ അച്ഛനുമമ്മയും വിഷമിച്ചിരിക്കുകയാവാം. അവരുടെ മനസ്സിനെങ്കിലും അല്പം ശാന്തിയേകാം.

**മോത**: സോനാദേവീ, വരൂ, സംഭവിക്കേണ്ടതു സംഭവിച്ചു. തണുത്ത മനസ്സോടെ കാര്യങ്ങളാലോചിക്കാൻ ശ്രമിക്കൂ.

**രത്ന**: കരയണമെന്നുണ്ടെങ്കിൽ കരയൂ. അതുമനസ്സിന്റെ ഭാരം കുറയ്ക്കും. ഇങ്ങനെ ജീവച്ഛവം പോലെയിരുന്നിട്ട് എന്തു ഫലം?

**കമോ**: അതെ ദേവീ, ഞങ്ങളും അതാണു പറയുന്നത്. വരൂ, മടങ്ങിപ്പോകാം.

**സോന**: മടങ്ങിപ്പോകണമെന്നാരാ പറഞ്ഞത്? പറയൂ, പോകണമെന്നുള്ളവർ പോകട്ടെ. ഭാഗ്യം നന്നല്ലെന്നു ആരാ പറഞ്ഞത്? ഭാഗ്യം നല്ലതാണ്. അതെ, മഹത്തായത്. രത്നേ, ചെല്ലൂ. അവസാനമായി ഒരു കാര്യം ചെയ്യൂ, പോകൂ.

**രത്ന**: എങ്ങോട്ടു സോനാ ദേവീ?

**സോന**: എന്റെ ഹലാമിന്റെ ശവം കിടക്കുന്നിടത്തേക്ക്, എന്നിട്ടു അവരോടു പറയൂ അദ്ദേഹത്തെ ഇങ്ങോട്ടുകൊണ്ടു വരേണ്ടയാവശ്യമില്ലെന്ന്. ഞാനങ്ങോട്ടുപോവുക

യാണ്. അതുവരെ ആരുമൊന്നും ചെയ്യരുതെന്ന്! എന്റെ അലങ്കാരച്ചെപ്പും മറ്റും കൊണ്ടുവരൂ.

**കമോ**: ദേവീ, അവിടത്തേക്കു ഭ്രാന്തുണ്ടോ?

**സോന**: ഇല്ല, ഭ്രാന്തില്ല. ഇനി എന്തിനു ഭ്രാന്തെടുക്കണം? ഞാൻ ഭ്രാന്തിയായിരുന്നു. അല്ലായിരുന്നെങ്കിൽ ധുമലിയിലെ സിംഹാസനം വിട്ടിട്ട് ഇവിടംവരെ വരുമോ? ഇപ്പോൾ എനിക്കെന്റെ ഹലാമിനെ കിട്ടി. ജീവനോടെയല്ലായിരിക്കാം. ജീവനോടെയുളള സമാഗമം അദ്ദേഹത്തിനിഷ്ടമില്ലായിരുന്നിരിക്കാം. ഈശ്വരനും അതു ഇഷ്ടപ്പെട്ടില്ലായിരിക്കാം. അദ്ദേഹത്തെ ഗൃഹസ്ഥ ജീവിതത്തിലൊതുക്കാൻ ദൈവം ആഗ്രഹിച്ചില്ലായിരിക്കാം. അദ്ദേഹത്തിന്റെ ഇച്ഛപോലെ നടക്കട്ടെ. എന്റെ ചെപ്പ് ആരും കൊണ്ടുവരാത്തതെന്ത്?

**കമോ**: അവിടുന്നിപ്പോൾ...

**സോന**: ഇപ്പോഴെന്താ? എനിക്കിതു വളരെ നേരത്തെ മനസ്സിലായി. രാവിലെ മുതൽ ഹൃദയം മന്ത്രിക്കുന്നുണ്ടായിരുന്നു. മഠയിയായ ഞാനതു മനസ്സിലാക്കിയില്ലെങ്കിൽ ഇപ്പോൾ അദ്ദേഹമതു മനസ്സിലാക്കിത്തന്നു.

**മോത**: ഇതാ അലങ്കാരച്ചെപ്പ്.

**കമോ**: എന്താണവിടുത്തെ തീരുമാനം?

**സോന**: ഹലാമൺ എഴുതിയിട്ടുളള ആ കവിതകൾകൂടി എടുത്തോണ്ടു വരൂ. അദ്ദേഹത്തിന്റെ എന്തെങ്കിലുമവിടെയുണ്ടെങ്കിൽ എല്ലാമെടുത്തോളൂ.

**കമോ**: ഞാൻ ചോദിച്ചതിന് ഒന്നും പറയാത്തതെന്ത്? അവിടുന്ന് എന്തിനുളള പുറപ്പാടാണ്?

**സോന**: എന്റെ തീരുമാനം എന്റെയും ഹലാമണിന്റെയും അന്തരാത്മാവിനറിയാം. സോന ഇപ്പോൾ സോനയല്ല. അദ്ദേഹം ശരീരം വിട്ടു. ഇനി എന്റെ ശരീരത്തിന്റെ തടവിൽ ഞാൻ കഴിയാനോ? മോചനം നേടും. ദാ, എടുത്തോളൂ. ആ കുങ്കുമം ഇങ്ങുകൊണ്ടുവരൂ. പർവ്വത പ്രദേശത്ത് ഹലാമിന്റെ മേനിയിൽ എന്റെ കൈകൊണ്ടു ചന്ദനം തേച്ച് ഞാനുറക്കും. അദ്ദേഹം ഇടുവിച്ച ഈ കങ്കണം ഇനി ശ്മശാനത്തിലേ ഊരാവൂ.

**കമോ**: ദേവീ എന്താണിപ്പറയുന്നത്?

**സോന**: ഞാൻ പറയുന്നതോ? ഞങ്ങളൊന്നിച്ചു പീഠത്തി

ലിരുന്നില്ലായിരിക്കാം. മഞ്ചലിൽ ഒന്നിച്ചിരുന്നു മധുര പല ഹാരം ആസ്വദിച്ചില്ലായിരിക്കാം. വാദ്യമേളങ്ങളോടെ ഒന്നിച്ചു കൂടിയില്ലായിരിക്കാം. എങ്കിലെന്ത്? ഇന്നു മേളങ്ങൾ മുഴങ്ങും. ഇനി ഏതാനും നിമിഷങ്ങൾ മാത്രം.

**മോത:** ദേവീ, എല്ലാം തയ്യാറായി. അവിടുത്തെ ഇംഗിതം എനിക്കു മനസ്സിലായി. ഇനി അതൊരു ഉപായമേ ശേഷിച്ചിട്ടുള്ളു.

**സോന:** അതൊരു ഉപായമല്ല. അല്ല, മോതൻ. ഈ സമയത്ത് ഏകമാർഗ്ഗമതാണ്. ആ ഒരു വഴിയേയുള്ളു. ഇതു വഴി മാത്രമേ എനിക്കെന്റെ ഹലാമിനെ കിട്ടൂ. മറ്റൊരു മാർഗ്ഗമില്ല. എന്തുചെയ്യാം, മോതൻ! ഇതുവരെ ദുഃഖമുണ്ടായിരുന്നതെല്ലാം ഹൃദയത്തിലായിരുന്നു. ഇനി മനസ്സിലതെങ്ങനെയൊതുങ്ങാൻ? അല്ല. ഇതു സംസാരിക്കാനുള്ള സമയമല്ല. ഈ കുതിരയെ ഒന്നോടിക്കൂ. കമോ, രത്നാ, ഓടൂ ആ ജോവായുടെ തേരും മറ്റും വന്നിരുന്നില്ലേ. ചെല്ലൂ. അവരെ മടക്കി വിളിക്കൂ. ചെന്നു പറയൂ, സോന വിവാഹം കഴിക്കുകയാണു മടങ്ങിവരാൻ.

**അഭോ:** എന്ത് സോനാദേവീ, എന്തുപറഞ്ഞു?

**സോന:** പോകിൻ. ആരെങ്കിലുംപോയി അവരെ കൊണ്ടുവരിൻ.

**മോത:** ആ സൈന്യം അധികദൂരം പോയിരിക്കാനിടയില്ല. അവരും ഉത്സവത്തിനു പോകാനിരുന്നതാണ്. അതിനുവേണ്ടി തങ്ങിയതാവാം.

**രത്ന:** സത്യമാണ്. അവരെല്ലാം അവിടെയുണ്ടായിരുന്നതാണ്. ധുമലിയിലെ ശിയജോവയും വേഷം മാറി കൂട്ടത്തിലുണ്ടായിരുന്നുവെന്ന് ആരോ പറഞ്ഞു. സോന സമ്മതിച്ചിരുന്നെങ്കിൽ ഇവിടെവച്ചുതന്നെ വിവാഹം നടന്നേനെ.

**സോന:** അപ്പോൾ... അപ്പോൾ അയാളും ഇവിടെയുണ്ടായിരുന്നോ? ഇതു സത്യമാണോ? എങ്കിലയാളെന്തോ ചെയ്തിട്ടുണ്ട്. അല്ലെങ്കിൽ ആ കറക്കുവണ്ടി എങ്ങനെ പൊട്ടി വീഴും? അതുകൊണ്ടാളുമരിക്കുമോ?

**രത്ന:** ശരിയാണ്. അവിടുന്നതുപറഞ്ഞപ്പോൾ എന്റെ മനസ്സിലും അതേ സംശയം തോന്നി.

**സോന:** അതെന്തുമാകട്ടെ. പോകൂ. അവരെ വിളിച്ചോണ്ടു

വരൂ. എല്ലാവരേയും വിളിക്കൂ. എന്നിട്ടു വിവാഹത്തിനുള്ള ഏർപ്പാടുകൾ ചെയ്യൂ. വിവാഹം ഇവിടെവച്ചു നടക്കും. കതിർമണ്ഡപമുണ്ടാക്കൂ. വേണമെങ്കിൽ ഗ്രാമത്തിൽനിന്ന് ഒരു ബ്രാഹ്മണ പുരോഹിതനെക്കൂടി വിളിച്ചോളൂ.

**കമോ:** അതാ അവർ വരുന്നു. അവർ പെട്ടെന്നു മടങ്ങിയെത്തി. മുമ്പിലായി ശിയാറാണയുമുണ്ട്. കുതിരയെ തുള്ളിച്ചു വരികയാണ്.

**രത്ന:** ഇതാ ഹലാമൺ ഝോഡയുടെ മൃതദേഹവും ഈ വശത്തുനിന്നു കൊണ്ടുവരുന്നു.

**സോന:** വരട്ടെ. എല്ലാവരും തയ്യാറാകിൻ. വരനെ സ്വീകരിക്കാനൊരുങ്ങൂ. ആരെങ്കിലും ആ മേളക്കാരെ വിളിച്ച് മേളം മുഴക്കാൻ പറയാത്തതെന്ത്? മറ്റൊന്നുമില്ലെങ്കിൽ ഗീതമെങ്കിലും ആലപിക്കട്ടെ.

ഇന്നു നിങ്ങളുടെ സോനാബായിയുടെ വിവാഹമാണ്. അപ്പോൾ നിങ്ങൾ മൗനമായിരിക്കുകയാണോ? എന്തെങ്കിലും പറയൂ, ഞാനിന്നു ശ്വശുരഗൃഹത്തിലേയ്ക്കു പോകും.നിങ്ങളുടെ കൂട്ടുവിടുകയാണ്. എന്നോടൊന്നും പറയാനില്ലേ? ഒന്നും ഉപദേശിക്കാനില്ലേ? പറയൂ എന്തെങ്കിലും.

**മോത:** ദേവീ, മതി, വളരെയായി. ഇനിയൊന്നും പറയണ്ട. ഞങ്ങൾ അവിടുത്തെ എന്തുപദേശിക്കാനാണ്? അത്യുജ്വലമായ ഒരു പന്ഥാവാണ് അവിടുന്ന് സ്വീകരിച്ചത്.

**സോന:** പ്രിയപ്പെട്ട മോതൻ! നീയെന്തിനു കരയുന്നു? ഞാൻ കരയുന്നില്ലല്ലോ. നടക്കേണ്ടതു നടന്നു. അദ്ദേഹം സ്വന്തം കടമ നിറവേറ്റി, ഞാനിനി എന്റെ കർത്തവ്യം ചെയ്യട്ടെ. ജീവിതത്തിൽ ഇങ്ങനെയുള്ള അവസരങ്ങൾ സൗഭാഗ്യംകൊണ്ടുമാത്രമേ ലഭിക്കൂ. വിവാഹം ചെയ്യാൻ എനിക്കു കൊതിയുണ്ടായിരുന്നു. ഇപ്പോഴതു പൂർത്തിയായി. എന്റെ സന്തോഷത്തിനതിരില്ല, ആനന്ദത്തിനതിരില്ല.

**അഭോ:** ഇതാ ഹലാമണിനെ കൊണ്ടു വന്നു. വരിൻ. രാമനാമം ജപിക്കാം.

**സോന:** ശാന്തമാക്കൂ. ആരും രാമനാമം ജപിക്കണ്ട. വിവാഹത്തിന്റെ മംഗളമുഹൂർത്തത്തിൽ ഈ കരച്ചിലെന്തിന്? ഇവിടെ ബ്രാഹ്മണരാരുമില്ലേ? ഇല്ലെങ്കിൽ നീ തന്നെ എന്റെ ഈ കങ്കണം ബന്ധിക്കൂ.

ഈശ്വരാ! ഞങ്ങളിന്നുവരെ വേർപെട്ടിരുന്നു. ഇന്ന് ഈ മുഹൂർത്തം മുതൽ ഒന്നാകുകയാണ്. ഞാനും എൻെറ ഹലാമണും. ഞങ്ങളെന്നെന്നും ഒന്നിച്ചുകഴിയും. പരീക്ഷണങ്ങൾ പലതും കഴിഞ്ഞു. ഈ ജന്മത്തിൽ ലഭിക്കാത്തത് അടുത്ത നൂറു ജന്മങ്ങളിൽ നൽകേണമേ!. എൻെറ ഹലാമൺ! ഞാനങ്ങയെ രാവും പകലും ഒരിക്കലും മറന്നില്ല. മനസ്സുകൊണ്ട് ഞാനങ്ങയെ അന്നേ വരിച്ചു. ദേഹംകൊണ്ട് ഇപ്പോഴിതാ വരിക്കുന്നു. അഗ്നിദേവതയാണു ഇതിനുസാക്ഷി. ഈ അഗ്നിദേവത എന്നെയും അങ്ങയേയും എന്നെന്നേക്കും സ്വന്തം മടിയിൽ സ്വീകരിക്കും.

**രത്ന**: സോനാദേവീ, സോനാദേവീ!

**സോന**: അഗ്നി ജ്വലിപ്പിക്കൂ. ഇനി എന്തിനു താമസിക്കുന്നു? ഞാൻ ജീവിച്ചിരിക്കില്ല. അദ്ദേഹം പോയി. ഞാനും പോവുകയാണ്. ഞാനില്ലാതെ അദ്ദേഹത്തിന് സ്വൈരം കിട്ടുകയില്ല. ഹലാമൺ! ഞാനിതാ വരുന്നു. ഇത്രയും താമസിച്ചതിന് എന്നോടു ക്ഷമിക്കൂ.

**രത്ന**: ദേവീ! സോനാദേവീ!

**സോന**: എല്ലാവരും വരിൻ. എൻെറ ഹലാമണിനെ എൻെറ മടിയിൽ കിടത്തിൻ. ആരു ശിയയോ? മടങ്ങി വന്നോ? വരൂ വരൂ ശിയേ! നിങ്ങൾ ഞങ്ങളെ വേർപെടുത്തി. എങ്കിലും ഒടുവിൽ ഞങ്ങളിതാ വിവാഹിതരായി. നിങ്ങളുടെ കപടസ്നേഹത്തെക്കാൾ, ധുമലിയിലെ തുച്ഛമായ രാജപദവിയെക്കാൾ എത്രയോ മഹോന്നതമാണ് ഈ വിവാഹം.

**രത്ന**: ദേവീ അംബേ! സോനാദേവി.

**സോന**: ഇവിടെത്തന്നെ ചിത കത്തിക്കൂ. ഇനി എൻെറ മടിയിൽ നിന്നു ഹലാമൺ ഒരിക്കലും എഴുന്നേല്ക്കില്ല. വേഗമാകട്ടെ. ഞങ്ങൾ രണ്ടുപേരുടേയും മുകളിൽ മണ്ഡപമൊരുക്കൂ. എല്ലാം അഗ്നിദേവതയ്ക്കു സമർപ്പിക്കൂ. ഉം പെട്ടെന്നാകട്ടെ. മുഹൂർത്തം തെറ്റരുത്. എൻെറ ഹലാമൺ. രാത്രി മുഴുവൻ ഞാനങ്ങയുടെ പേരുജപിച്ചു. അങ്ങെന്നെ കൈവെടിയരുതേ. ഈശ്വരൻ എനിക്കു ശക്തി നൽകട്ടെ.

**എല്ലാവരും**: സോനാമാതാ! സോനാമാതാ!

**സോന**: എൻെറ ഹലാമൺ അങ്ങയുടെ ഹൃദയത്തിനേറ്റ മുറിവുകൾ ഞാൻ പരിചരിക്കാം. ഏതൊരു പാപിയാണോ

അങ്ങേയ്ക്കു ദു:ഖം നൽകിയത്, അവനോടു ഈശ്വരൻ പകരം ചോദിക്കും. അങ്ങയ്ക്കവകാശപ്പെട്ട ധൂമലീരാജ്യത്തിനു സർവ്വനാശം ഭവിക്കും.

**എല്ലാവരും**: സതി സോനാ! സതി സോനാ!

**സോനാ**: ആ ശിയാറാണയുടെ രാജ്യത്തിൻെറ നാമം പോലും അവശേഷിക്കില്ല. ധൂമലിയുടെ ധൂളിപോലും പരതിയാൽ കിട്ടാതാകും.

**എല്ലാവരും**: ജയാംബേ! അംബേ ജയ! സതിസോന! സതിസോന!

**സോന**: ചിതയെരിയട്ടെ. മേളം മുഴങ്ങട്ടെ. എൻെറ ഹലാമൺ! ഹലാമൺ! ഇന്നു നമ്മുടെ ജീവിതത്തിലെ മംഗള മുഹൂർത്തമാണ്.

**എല്ലാവരും**: ജയാംബേ! ജയാംബേ! അംബേ ജയ! അംബേ ജയ!

## കഥാപാത്രങ്ങൾ

**ശിവൻ**
**പാർവ്വതി**
**മോഹിനി**
**പുരുഷൻ**

**(ശരത്കാലത്തിൻെറ ആരംഭം. സന്ധ്യ ഇരുണ്ടുകൂടുകയാണ്. വൃക്ഷലതാസമൂഹങ്ങളിൽ പുതുജീവൻെറ നാമ്പുകൾ തളിരിടുന്നു. പർവ്വത ശിഖരത്തിൽ ശിവൻ ഇരിക്കുകയാണ്. മടിയിൽ പാർവ്വതിയും)**

**ശിവ:** ക്ഷമയുടെ അതിരു കവിഞ്ഞു, ഉമേ,

**പാർവ്വ:** അങ്ങെന്താണു പറഞ്ഞതു നാഥാ?

**ശിവ: (അനുനയത്തിൽ)** അല്ലാതെന്തു പറയാൻ? ചിലപ്പോഴൊക്കെ നീ വീണ്ടുവിചാരമില്ലാതെ സംസാരിക്കുന്നു. **(ഗൗരവത്തോടെ)** സദ്ഉപയോഗത്തിലാണ് സത്തയുടെ ശരിയായ മൂല്യം. ഏതൊരു നിസ്സാരനും എളിയതോതിൽ പ്രയോജനം നേടാനാവും.

**പാർവ്വ: (മനസ്സിലാകാതെ)** ഇല്ല, ഒരിക്കലുമില്ല. ഇത്രയും വർഷങ്ങൾക്കുശേഷം അങ്ങ് ഇന്നെനിക്കു ജ്ഞാനോപദേശം തരികയാണോ?

**ശിവ:** കാരണമുണ്ട്. നിൻെറ അഹങ്കാരത്തിന് അന്നുതൊട്ടു ഇന്നുവരെ യാതൊരു മാറ്റവുമില്ല.

**പാർവ്വ: (മധുരസ്വരത്തിൽ)** അങ്ങയുടെയോ?

**ശിവ:** പരിഹസിക്കണ്ട **(ആകാശത്തേക്കുനോക്കിയിട്ട്)** പന്ത്രണ്ടുമാസങ്ങളിൽ ഇടയ്ക്കുരണ്ടോ മൂന്നോ മാസങ്ങൾ മാത്രമാണ് മേഘങ്ങൾ ഗർജ്ജിക്കുന്നുത്. ഗൗരവപൂർണ്ണമായ ജീവിതത്തിൽ പരിഹാസവും അത്രയേശോഭിക്കൂ. അതിൻെറ അതിവൃഷ്ടി അനാവൃഷ്ടിയെക്കാൾ ഭയാനകമായിരിക്കും.

**പാർവ്വ: (അത്ഭുതത്തോടെ)** അങ്ങ് ഇന്ന് ഭർത്താവിൽ നിന്ന് ഗുരുവായി മാറുകയാണല്ലോ. പക്ഷെ എനിക്കു പത്നിയിൽ നിന്നും ശിഷ്യയാകാൻ പറ്റില്ല.

**ശിവ: (ശാന്തനായി)** അതിലേറെ ഞാൻ നിന്നിൽനിന്ന്

ആഗ്രഹിക്കുന്നുമില്ല. നോക്കൂ, എൻെറ അർദ്ധാംഗനയായി തന്നെ...

**പാർവ്വ: (കോപത്തോടെ)** പിന്നെ ഞാനെങ്ങിനാ കഴിഞ്ഞിട്ടുള്ളത്? മറ്റാരെങ്കിലുമാണ് ഇതു പറഞ്ഞതെങ്കിൽ ഞാനവരെ ശപിച്ചേനെ.

**ശിവ: (ചുമലിൽ പിടിച്ചിട്ട്)** ഇങ്ങോട്ടുനോക്കൂ. ഞാനിനി പറയാൻ പോകുന്നതു ശ്രദ്ധിച്ചു കേൾക്കൂ. അല്ലെങ്കിൽ പറയുന്നതും പറയാത്തതും ഭേദമില്ലാതാകും **(അനുനയത്തിൽ)** കേൾക്കുന്നുണ്ടോ?

**പാർവ്വ: (ശാന്തയാകുന്നു)**

**ശിവ:** നിൻെറ സതീധർമ്മത്തിൽ ആദ്യം മുതല്ക്കുതന്നെ എനിക്കു ബഹുമാനമാണുള്ളത്. നിന്നെ ഈ രൂപത്തിൽ കാണുമ്പോൾ എനിക്ക് അഭിമാനമുണ്ട്. എങ്കിലും സിദ്ധി ദുരുപയോഗപ്പെടുത്തുന്നത്.......

**പാർവ്വ:** ദുരുപയോഗമോ? അങ്ങെന്തിനെയാണ് ദുരുപയോഗമെന്നു പറയുന്നുത്?

**ശിവ:** മറ്റൊരാൾക്കു പ്രയോജനമില്ലാത്തവിധത്തിൽ മറ്റുള്ളവരുടെ പതനത്തിനിടയാക്കുംപടിയുള്ള ചെയ്തികൾ അതെല്ലാം ദുരുപയോഗത്തിലും കവിഞ്ഞു മറ്റെന്തോ ആണ്.

**പാർവ്വ:** ശരിയാണ്. പക്ഷെ അതുമായി നമുക്കെന്തു ബന്ധം?

**ശിവ:** പറയാം. ചിത്രകേതുവിനെ നീ ശപിച്ചില്ലേ? അത് ഇത്തരത്തിലുള്ള ഒരു ദുരപയോഗമാണ്.

**പാർവ്വ: (നിഷേധാർത്ഥത്തിൽ തലകുലുക്കി)** അല്ല, നിറഞ്ഞസദസ്സിൽ എന്നെ അപമാനിക്കുക. അതെനിക്കു സഹിക്കാനായില്ല. ഭാവിയിൽ സ്വർഗ്ഗത്തിലെ യാതൊരു പുണ്യാത്മാക്കളോടും അവനിത്തരത്തിൽ പെരുമാററരുത്. അതിനാണ് ഞാനവനെ വപ്രാസുരനാക്കിയത്. അതിലെന്ത് തെറ്റാണുള്ളത്?

**ശിവ: (ചിരിച്ചിട്ട്)** പ്രിയേ, പാർവ്വതീ! സ്വന്തം അറിവില്ലായ്മകൊണ്ട് മറ്റുള്ളവരെ തെറ്റുകാരായികാണുക എളുപ്പമാണ്.

**പാർവ്വ:** എന്നു വച്ചാൽ?

**ശിവ: (സാന്ത്വനിപ്പിക്കുംവണ്ണം)** ചിത്രകേതു ഒരു സാമാന്യ വ്യക്തിയല്ല. ഞാനുമവനും ഈശ്വരന് ഒരുപോലെയാണ്.

അവനു വേണമായിരുന്നെങ്കിൽ നിന്നെ തിരിച്ചു ശപിക്കാമായിരുന്നു. അവനതു ചെയ്തില്ല. അതാണവൻെറ ഔദാര്യം.

**പാർവ്വ:** **(തൻെറ ദൗർബല്യം മനസ്സിലാക്കി ലജ്ജിതയാവുന്നു)**

**ശിവ:** ഉമേ! ആരെങ്കിലും സത്യം പറഞ്ഞാൽ അതിൽ തെറ്റു കണ്ടെത്താൻ നമുക്ക് അധികാരമില്ല. നിറഞ്ഞ സദസ്സിൽ എൻെറ മടിയിലിരിക്കാൻ നീ ശാഠ്യം പിടിച്ചു. ഏതെങ്കിലും ചിത്രകേതു അതിനെതിരെ എന്തെങ്കിലും പറഞ്ഞാൽ അതിൽ അസാധാരണമായി എന്തുണ്ട്? **(ദൃഢസ്വരത്തിൽ)** എനിക്കും അതു രസിച്ചില്ല. ഏകാന്തതയിലൊഴികെ മറ്റെല്ലായിടത്തും നിസ്സാരപ്രാണികൾപോലും ഒന്നിനോടൊന്ന് അകന്നു കഴിയാനാണ് ശ്രമിക്കുന്നത്. നീയാകട്ടെ, അറുപത്തിനാലു നാഴികയും അറുപതുവിനാഴികയും എന്നോടൊത്തു കഴിയാൻ....

**പാർവ്വ:** **(ഇടർച്ചയോടെ)** ഞാനൊരു ഭാരമാണോ? **(മുഖം തിരിച്ച് കണ്ണിൽ വടിഞ്ഞ ജലം തുടച്ചുകളയുന്നു. ശിവൻ കൈകൊണ്ട് അവളുടെ മുഖം തൻെറ മുഖത്തേക്കടുപ്പിക്കുന്നു)**

**ശിവ:** **(അനുനയത്തിൽ)** ഇത്രേയുള്ളോ?

**പാർവ്വ:** **(മനസ്സില്ലാമനസ്സോടെ പുഞ്ചിരിക്കുന്നു.)**

**ശിവ:** ഗിരിജേ! ഭൂമിപോലും ഭാരമായി തോന്നാത്തവന് നീയൊരു ഭാരമാണോ? **(കണ്ണുകളിൽ കണ്ണുകൾ നട്ട് സന്തോഷത്തോടെ)** പ്രിയേ! നിനക്ക് ഈ ശരീരത്തോട് ഇത്രമോഹമെന്താണ്? ഒരിക്കലെങ്കിലും ഒന്നു പറയൂ.

**പാർവ്വ:** **(സാഭിമാനം)** അതറിയണമെങ്കിൽ അങ്ങു സാക്ഷാൽ പാർവ്വതിയായി അവതരിക്കണം.

**ശിവ:** **(അപേക്ഷിക്കും വിധം)** അതൊക്കെയിരിക്കട്ടെ. ഒന്നു പറയൂ; രണ്ടു നിമിഷത്തേക്കെങ്കിലും എന്നിൽനിന്നകന്നു തനിയെ ഒന്നു ചുറ്റിക്കറങ്ങാൻ നിനക്കാഗ്രഹമില്ലേ?

**പാർവ്വ:** **(സ്വഗതം)** ങും! എന്തൊരു വിചിത്രമായ ചോദ്യം!

**ശിവ:** പറയൂ. അങ്ങനെയൊരാഗ്രഹമില്ലേ?

**പാർവ്വ:** **(സ്വഗതം)** അതു പറഞ്ഞാൽ പിന്നെ ബാക്കിയെന്തുണ്ട്? **(പ്രകടമായി)** അങ്ങിൽ നിന്നകന്നു നില്ക്കുമ്പോൾ ഒന്നുകിൽ അകന്നുതന്നെ കഴിയണം. ഇല്ലെങ്കിൽ അടുത്ത്... തൊട്ടടുത്ത്. ഇതു രണ്ടുമല്ലാതെ മറ്റുമാർഗ്ഗമില്ല.

**ശിവ**: എന്താണങ്ങനെ? **(കുസൃതികലർന്ന നോട്ട ത്തോടെ)** ഞാനിതിൽ വീഴുമെന്നാണോ? പാർവ്വതിയെപ്പോ ലുളള ഒ-ാ സതീരത്നം ഏതൊരു പുരുഷനെ മോഹിക്കു ന്നുവോ ആ പുരുഷൻെറ സൗന്ദര്യം...

**പാർവ്വ**: പിന്നീടു പശ്ചാത്തപിക്കേണ്ടിവന്നാലോ? **(ചിരി ക്കുന്നു. സന്തോഷാശ്രുക്കളുതിർക്കുന്നു)**

**ശിവ**: അതെ, ആനന്ദാശ്രുക്കൾ! നിൻെറ ചുണ്ടുകളി പ്പോൾ പ്രായശ്ചിത്തത്തിൻെറ ആനന്ദം നുകരുകയാണ്. **(പാർ വ്വതി ഉല്ലാസമടക്കുന്നു. അതോടെ സ്വയം ഗംഭീരഭാവം ഉൾ ക്കൊളളുന്നു.)**

**പാർവ്വ**: പ്രാണനാഥാ! എല്ലാവർക്കും അവരവരുടെ സ്വന്തം രൂപം കാണാൻ കഴിഞ്ഞിരുന്നെങ്കിൽ ബ്രഹ്മാണ്ഡത്തിൻെറ പകുതി ഗർവ്വും അവസാനിച്ചേനെ.

**ശിവ**: അതെ. അതു സത്യമാണ്. നിൻെറയും എല്ലാ വരുടേയും ഹൃദയത്തെ മഥിക്കുന്ന സത്യം **(വ്യംഗ്യത്തിൽ)** പക്ഷെ ഇപ്പോഴതു വ്യഥാവിലായി.

**പാർവ്വ**: അല്ല. ഇപ്പോഴാണതിൻെറ യഥാർത്ഥാവശ്യം.

**ശിവ**: അതെങ്ങനെ?

**പാർവ്വ**: എൻെറ രുദ്രനാഥന് എത്ര അഹങ്കാരമുണ്ടെന്ന് ഇതിൽനിന്നു വെളിവാകും.

**ശിവ**: അഹങ്കാരവും ഒരളവിൽ ആവശ്യമാണ്. ശിവന് സ്വയം അഹങ്കാരമില്ലെങ്കിൽ ജീവിതത്തിൽ ബാക്കിയൊന്നുമു ണ്ടാവില്ല.

**(രണ്ടു പേരും മൗനമായിരിക്കുന്നു)**

**ശിവ**: **(സ്വഗതമായി)** പാർവ്വതിക്ക് ശിവനെ മനസ്സിലായി ല്ലെന്നോ? അചേതനനായ ഹിമവാൻെറ പുത്രിയിൽ എങ്ങനെ ചേതനയുണ്ടാക്കാനാ? **(പാർവ്വതിയെ സന്തോഷിപ്പിക്കാൻ വേണ്ടി പ്രകടമായി)** എന്നോടൊട്ടിക്കഴിയാൻ നീ പറഞ്ഞ കാരണം വിചിത്രമായിരിക്കുന്നു. എങ്കിലും നിൻെറ ഈ ശീലം കാരണം ആളുകളെന്നെ ശിവനെന്നതിനു പകരം ശവ മെന്നാണു വിളിക്കുന്നത്.

**പാർവ്വ**: **(ഉല്ലാസവതിയായി)** നേരോ? അങ്ങയുടെ സ്ഥാനത്തു ഞാനായിരുന്നെങ്കിൽ, അതൊരഭിനന്ദനമായി കരുതി അഭിമാനംകൊണ്ടു പുളകിതഗാത്രനായേനെ.

**ശിവ:** **(അനുനയത്തോടെ നിഷേധിച്ചുകൊണ്ട്)** ഇല്ല. നമ്മുടെ ലോകം അത്ര ഉദാരമല്ല. ആ വാക്കിലെ ഓരോ അക്ഷരത്തിനും വലിയ അർത്ഥമാണുള്ളത്. വിപരീതാർത്ഥം. **(പാർവ്വതിയുടെ മുഖത്ത് ചിന്താഭാവം)** ചുരുക്കത്തിൽ ഞാനവർക്ക് പത്നീഭ്രാന്തനാണ്. മനോഹരമായ ശബ്ദത്തിലുള്ള ഒരു ആക്ഷേപശരമാണത്.

**(പാർവ്വതിയുടെ മുഖത്തെ ഭാവം പകരുന്നു)**

**ശിവ:** **(സ്വഗതമായി)** അവൾക്കു രസിച്ചില്ലെന്നു തോന്നുന്നു. **(പ്രകടമായി)** ഗൗരീ, ഞാനൊരുയോഗിയെപ്പോലെ അലഞ്ഞു തിരിഞ്ഞു നടക്കുന്നത് എന്താണെന്ന് നിന്നോടിതുവരെ പറഞ്ഞിട്ടില്ല. ഉണ്ടോ?

**പാർവ്വ:** ഇല്ല.

**ശിവ:** എങ്കിൽ ഇപ്പോൾ പറയാം. നീയൊഴികെ മറ്റെല്ലാവർക്കും എന്നെ പേടിയാണ്. അതാണെൻെറ ലക്ഷ്യവും. നീ പറഞ്ഞതു ശരിയാണ്.

**പാർവ്വ:** **(മുഖം കുനിച്ചിട്ട്)** ഇല്ല. എനിക്കു തെറ്റുപറ്റിയതാണ്. അതു മറക്കൂ.

**ശിവ:** **(ആലിംഗനം ചെയ്തിട്ട്)** ഗിരിബാലേ! ലജ്ജിക്കണ്ട. ഈ പുലിത്തോൽ നിന്നെ പേടിപ്പിക്കില്ല.

**പാർവ്വ:** എനിക്കതു ശീലമായില്ലേ?

**ശിവ:** നറും പൂക്കളുടെ സ്ഥാനത്ത് ഈ രുദ്രാക്ഷമാല...

**പാർവ്വ:** **(ഇടക്കുകയറി)** പൂമാല അങ്ങെത്രതവണ നന്ദിയ്ക്ക് ഇട്ടുകൊടുത്തിട്ടുണ്ട്.

**ശിവ:** **(മൃദുസ്വരത്തിൽ)** ഈ മാലയിലെ അരം നിന്നെ നോവിക്കാറില്ലേ?

**പാർവ്വ:** എൻെറ മുക്കുത്തി അങ്ങേക്കൊരു ഉപദ്രവമാണോ?

**ശിവ:** ഈ വിഷസർപ്പം...

**പാർവ്വ:** സർവ്വചരാചരങ്ങളിലും എൻെറ പ്രഭുവിനുമാത്രമുള്ള ആഭൂഷണമാണിവ.

**(ശിവനെന്തോ ആലോചിക്കുന്നു.)**

എങ്കിലും, ങ, ചിലപ്പോഴൊക്കെ ചിലകാര്യങ്ങളെന്നെ വിഷമിപ്പിക്കാറുണ്ട്.

**ശിവ:** എപ്പോൾ?

**പാർവ്വ:** അങ്ങയുടെ കാള കുതിച്ചുചാടി ആ കൊച്ചു നാക്കുനീട്ടി എൻെറ കഴുത്തു നക്കുമ്പോൾ?

**ശിവ:** അതു ഞാനെങ്ങനെ സഹിക്കാനാണ്?

**(രണ്ടുപേരും ഇരുഭാഗത്തേക്കും നോക്കുന്നു. അല്പസമയത്തിനുശേഷം)**

**ശിവ:** എൻെറ ഈ ജട നിന്നെ അലോസരപ്പെടുത്താറില്ലേ?

**പാർവ്വ:** ഇല്ല.

**ശിവ:** **(കളിയാക്കും മട്ടിൽ)** നിയൊരു സ്ത്രീയാണോ. അതോ.......

**പാർവ്വ:** പത്നി.

**ശിവ:** **(മനസ്സിൽ)** എത്ര ഋജുവായ ഉത്തരം.

**പാർവ്വ:** **(സ്വഗതം)** സ്ത്രീയായിരുന്നിട്ടുകൂടി എനിക്കെന്തു കൊണ്ടു മറക്കാൻ കഴിയുന്നില്ല. ഈ ജട ഒരു ബാധപോലെയാണ്. ഇത്രയും ചോദിച്ച സ്ഥിതിക്ക് ഒന്നു പറഞ്ഞാലോ?

**ശിവ:** സതീ, എനിക്കെതിരായി പറയാൻ ഒന്നുമില്ലേ?

**പാർവ്വ:** **(സ്വഗതം)** പറയട്ടോ? ഇന്നത്തെ തർക്കത്തിൻെറ മുഖ്യകാരണം തന്നെ മന്ദാകിനിയല്ലേ? അവളില്ലായിരുന്നെങ്കിൽ എനിക്കെപ്പോഴും എൻെറ നാഥൻെറ മടിയിലിരുന്നു കൂടായിരുന്നോ? **(പ്രകടമായി)** പറയാൻ തക്കവണ്ണം ഒന്നുമില്ല.

**ശിവ:** അപ്പോൾ പറയാൻ പറ്റാത്തതായി എന്തോ ഉണ്ട്. **(ആ ചോദ്യം അവളെ അത്ഭുതപ്പെടുത്തി)**

**പാർവ്വ:** അതിരിക്കട്ടെ. ചിലതൊക്കെ അറിയാതിരിക്കുന്നതാണ് ആനന്ദം.

**ശിവ:** **(ദേഷ്യത്തോടെ)** അതുകൊളളാം. ശിഷ്യയല്ലാത്തവൾ ഇപ്പോൾ സ്വയം ഗുരുവിൻെറ പദം സ്വീകരിച്ചോ? **(പാർവ്വതി ശിവൻെറ മുഖത്തേക്കു നോക്കുന്നു. ശിവൻ സ്വന്തം ഹൃദയത്തിലേക്കും)**

**പാർവ്വ:** **(പരിണാമ ചിന്തകൂടാതെ)** അങ്ങു കോപിക്കുമെന്നു കരുതിയാണു ഞാൻ പറയാതിരുന്നത്. പറഞ്ഞില്ലെങ്കിൽ അതിനും കോപം. അതുകൊണ്ടു ഞാനൊന്നും മറച്ചുവയ്ക്കുവാൻ ആഗ്രഹിക്കുന്നില്ല.

**(ശിവൻ മുകളിലേക്കുനോക്കുന്നു)**

**പാർവ്വ:** നോക്കൂ. ഞാനങ്ങയെ വിട്ടുമാറാത്തതിന് ഒരൊ

റ്റകാരണമേയുള്ളൂ. അതു സ്പഷ്ടവുമാണ് . എൻെറ കൺ മുമ്പിൽ തന്നെ അങ്ങു ഭാഗീരഥിയെ കൊണ്ടു നടക്കുന്നു. അതെന്നോടുള്ള ഒരു വെല്ലുവിളിയാണ്. പാർവ്വതിയെന്നല്ലാ ആർക്കും തന്നെ അതു സഹിക്കാൻ കഴിയില്ല. ഞാനങ്ങയെ എങ്ങനെ വിട്ടുനിൽക്കാനാണ്?

**ശിവ:** (സ്വഗതം) ഇപ്പോൾ മനസ്സിലായി. **(പ്രകടമായി)** ഹൈമവതി! ഗംഗയുടെ ഗർവ്വമടക്കാൻവേണ്ടിയാണ് ഞാന വളെ ജടയിൽ കെട്ടിവച്ചിരിക്കുന്നത്. അതെല്ലാർക്കും അറി വുള്ള കാര്യമല്ലേ?

**പാർവ്വ:** അങ്ങനെ പറയരുത്. മറ്റുള്ളവരുടെ അവകാശം നശിപ്പിക്കാനുള്ള ശ്രമത്തിൽ എത്രയോ പേർ സ്വയം നശിച്ചി ട്ടുണ്ട്?

**ശിവ:** ഉണ്ടാകാം. പക്ഷെ പാർവ്വതിയെന്നൊരു സ്ത്രീയെ ഞാനൊരിക്കൽ വിവാഹം കഴിച്ചുവെന്ന കാര്യം എനിക്കു മറക്കാനാവുമോ?

**പാർവ്വ:** മറക്കേണ്ട കാര്യമെന്ത്? നിങ്ങൾ ദേവപുരഷന്മാ ർക്ക് തോന്നുമ്പോഴൊക്കെ എവിടെയും എന്തും പ്രവർത്തി ക്കാനുള്ള അധികാരമില്ലേ? പക്ഷെ അവരുടെ പത്നിമാർക്ക് അന്യപുരുഷനാകരുത്. അവൾക്ക് തൻെറ...

**ശിവ:** മതി, ധാരാളമായി, അസൂയയ്ക്കും ഒരതിരില്ലേ?

**പാർവ്വ:** **(നമ്രതയോടെ)** ഞാൻ പറഞ്ഞില്ലേ! കോപം വരു മെന്ന്. ഇപ്പോൾ കണ്ടോ?

**ശിവ:** **(സഗൗരവം)** ഉമേ! ഒരു മഹാഗ്നി ഉണ്ടാകാൻ ഒരു തീപ്പൊരി തന്നെ ധാരാളം. കേവലം പാർവ്വതിക്കായി ഇതു വരെ കഴിഞ്ഞ ജീവിതവും ഇപ്പോഴുള്ള ജീവിതവും ഉഴിഞ്ഞു വച്ച ആളോട് ആ പാർവ്വതി തന്നെ ആരോപണമുന്നയിച്ചാൽ ക്രോധജ്വാല പടരുന്നതിൽ കുറ്റപ്പെടുത്താനുണ്ടോ? ചന്ദ്രൻെറ ശീതളിമയാണ് പാർവ്വതിയുടെ ഗുണം. സൂര്യൻെറ അഗ്നി യാണ് ശിവൻെറ വ്യക്തിത്വവും.

**(മിന്നലേറ്റതുപോലെ പാർവ്വതിയുടെ ശരീരം വിറയ്ക്കുന്നു)** ജാഹ്നവിയെ ചില കാരണങ്ങളാലാണ് തലയിലേറ്റിയിട്ടു ള്ളത്. ഹൃദയം പോയിട്ടു കണ്ണുകൊണ്ടുപോലും കാണാൻ ഇടയാക്കാത്തതരത്തിൽ. **(നെറുകയ്ക്കുനേരെ വിരൽ ചൂണ്ടി യിട്ട്)** ഈ നെറ്റിയിലെ ചന്ദ്രലേഖയും നിർമ്മലമാണ്. ദക്ഷയ

ജ്ഞകാലത്ത് സോമസദേവൻ എന്നോടന്യായം കാട്ടി. അതിനുള്ള പ്രായശ്ചിത്തമാണിത്. ഉമേ! മഹേശൻ ആരോടും അന്യായം കാട്ടില്ല. അന്യായം പൊറുക്കുകയുമില്ല.

**പാർവ്വ: (സ്നേഹത്തോടെ)** എങ്കിലും ക്ഷമിക്കുമല്ലേ .

**ശിവ:** സന്തോഷത്തോടെ. തൃപുരാരി അതിലും സ്വയം അഭിമാനം കണ്ടെത്തും.

**(പാർവ്വതി പ്രസന്നയാകുന്നു. എന്തോ ഓർമ്മിച്ചതുപോലുള്ള ഭാവഹാവാദികൾ)**

**പാർവ്വ:** ശങ്കരൻെറ സ്വാഭിമാനമാണ് പാർവ്വതിയുടെ സർവ്വസ്വവും. പിതാവ് ദക്ഷരാജാവു നടത്തിയ യജ്ഞത്തിൽ പുത്രിയായ സതി സ്വന്തം ദേഹം ഭസ്മീകരിച്ചത് മറ്റെന്തിനാണ്? പതിയെ അപമാനിച്ചത് സ്വന്തം പിതാവായാൽ പോലും...

**ശിവ:** ക്ഷമിക്കൂ. ഇതാ.

**പാർവ്വ:** നിൽക്കു. ഞാൻ പറയട്ടെ. അന്നു ഞാൻ ഈ ദേഹം ത്യജിച്ചു. പക്ഷെ ആത്മാവ് അനശ്വരമായിരുന്നു. അതാണ് ഉമയായി അവതരിച്ചത്. അന്നും രുദ്രനെയാണു സേവിച്ചത്.

**ശിവ: (പ്രസന്നനായി)** അങ്ങനെയുള്ള സതിയാണോ ഗംഗയോട് അസൂയപ്പെടുന്നത്?

**പാർവ്വ:** പിന്നേം അക്കാര്യം തന്നെയോ? **(ഒന്നുപിടഞ്ഞിട്ട്)** വിട്ടുകളയൂ.

**ശിവ:** അങ്ങനെ വിട്ടുകളയാൻ പറ്റില്ല. പ്രണയകലഹം ആദ്യന്തഹീനമാണ്.

**(പാർവ്വതി മൗനം).**

**പക്ഷെ** പാർവ്വതീ. നാം ഒരു കാര്യം മറന്നുപോയി.

**പാർവ്വ:** എന്ത്?

**ശിവ:** നേരത്തെ ഓർമ്മിച്ചിരുന്നെങ്കിൽ ഈ വഴക്കേ വേണ്ടി വരില്ലായിരുന്നു.

**പാർവ്വ: (അസ്വസ്ഥയായി)** ഏതുകാര്യം?

**ശിവ:** മദനനെ നശിപ്പിച്ചത്.

**പാർവ്വ: (ശാന്തയാകുന്നു)**

**ശിവ: (ഗൗരവത്തിൽ)** എന്നെ കുരുക്കാൻ വന്നു. ഞാനവനെ തകർത്ത് അനേകത്തെ രക്ഷിച്ചു. എന്താ അങ്ങനെയല്ലേ?

**പാർവ്വ**: (**ശിവന്റെ അടുത്തുനിന്നു മാറാനുള്ള ഒരാഗ്രഹം മനസ്സിലുണ്ടാവുന്നു**) എനിക്കു മറിച്ചാണു തോന്നുന്നുത്.

**ശിവ**: എന്നു വച്ചാൽ?

**പാർവ്വ**: മദനൻ ജീവിച്ചിരുന്നപ്പോൾ രതിയുമായി കൂടിക്കഴിയാതെ ഉള്ള അവസരങ്ങളിൽ മാത്രമേ അയാൾ സ്വന്തം മായ പ്രയോഗിച്ചിരുന്നുള്ളു. അതും ഒരിടത്ത് ഒരാളിൽ മാത്രം (**പറഞ്ഞുനിർത്തുന്നു**).

**ശിവ**: ഇപ്പോഴോ? (**ഗൗരവത്തിൽ**) എന്താപ്രേതമായി......

**പാർവ്വ**: (**ശാന്തഭാവത്തിൽ**) അല്ല. (**ചിരിയോടെ**) എനിക്കു തോന്നുന്നത് അയാളുടെ ഭസ്മധൂളികൾ ഇന്നും കൈലാസത്തിന്റെ നാലുചുറ്റും പറന്നു നടക്കുന്നുണ്ടെന്നാണ്.

**ശിവ**: (**നെഞ്ചിൽ കൈചേർത്തിട്ട്**) പ്രളയകാരകനായ എന്റെ അടുത്തു ഇരിക്കുമ്പോൾ ഭാവിയെക്കുറിച്ച് നിനക്കൊരു ഭയമോ? (**ഗർവ്വോടെ**) ഇല്ല. നിനക്കല്ലോ, മഹാനാരായണനുപോലും അതിനുള്ള ശക്തികാണില്ല. സതി! മനസ്സിലായോ? വിഷ്ണുവിനുപോലും അതാവില്ല.

**പാർവ്വ**: (**മടിയിൽ നിന്നെഴുന്നേറ്റിട്ട്**) ഓഹോ, ശരി (**പാർവ്വതി നടന്നുതുടങ്ങുന്നു**)

**ശിവ**: ഇങ്ങനെ പെട്ടെന്ന്...

**പാർവ്വ**: ഇന്നുവരെ മനസ്സിലിരുന്ന ആ ദുഷ്ടിനുവേണ്ടി പ്രായശ്ചിത്തം ചെയ്യട്ടേ. മാനസസരോവരത്തിലെ പവിത്ര ജലം ഇന്നു കൂടുതൽ പവിത്രമാകും. (**നടന്നുമറയുന്നു**)

**ശിവ**: (**സന്തോഷത്തോടെ**) ഇന്നുമുതൽ ഞങ്ങളുടെ വഴക്കുതീർന്നു. ജീവിതകുസുമത്തിൽ സൗന്ദര്യവും സൗരഭ്യവും ഒന്നിച്ചു മേളിക്കും. ഇനി അതിനായി ഒരു പുതിയ ഉപമ കണ്ടെത്തേണ്ടിയിരിക്കുന്നു.

**(പൂത്തുനില്ക്കുന്ന ഒരു ചെടികണ്ടിട്ട് ശിവൻ അതിനടുത്തേക്കു നടക്കുന്നു. പൂ പൊട്ടിച്ചെടുക്കുന്നതിനുമുമ്പ് ഒരു കോമളഗാത്രി ദൃഷ്ടിയിൽപ്പെടുന്നു, സ്തബ്ധനാകുന്നു.)**

**മോഹിനി**: (**തീഷ്ണസ്വരത്തിൽ**) നിങ്ങളാരാണ്? ഒരു പാമ്പാട്ടിയെപ്പോലെ ഈ നിർലജ്ജവേഷത്തിൽ കറങ്ങിനടക്കുന്നതെന്ത്? ഇതു കറങ്ങിനടക്കാനുള്ള സ്ഥലമല്ലെന്നറിഞ്ഞുകൂടേ?

**(ആശ്ചര്യം പൂർണ്ണമായി വിട്ടുമാറാത്തതിനാൽ ശിവന്**

**കോപം വരുന്നില്ല.)**

**മോഹി: (പൂ തിരഞ്ഞുപറിച്ചുകൊണ്ട്)** നിങ്ങൾ ഇവിടെ നിന്നു പോകുന്നതാണു നല്ലത്.

**ശിവ: (സ്വഗതം)** ആരായിരിക്കും? ഹോ, എന്തൊരു രൂപം! എന്തു തേജസ്സ്! എന്തൊരവയവങ്ങൾ. ഇതാദ്യമായി ട്ടാണു കാണുന്നത്. ബ്രഹ്മാവ് നിത്യവും പുതിയ സൃഷ്ടി നടത്തുകയാവണം.

**മോഹി: (പരിഭ്രമത്തോടെ)** അങ്ങു മഹേശനല്ലല്ലേ. ആണോ?

**ശിവ: (നിസ്സാരമായി)** എന്താ ചോദിച്ചത്?

**മോഹി:** വഴിയിൽ പാർവ്വതിയെകണ്ടു. അതുകൊണ്ടു സംശയിച്ചതാണ്.

**ശിവ: (സ്വഗതം)** ഉമ പറഞ്ഞതുശരിയാണ്. മഹേശനും അചഞ്ചലനല്ല.

**(ശിവൻ സർപ്പകുണ്ഡലം ദൂരെ മാറ്റുന്നു)**

**ശിവ: (സ്വഗതം)** പാർവ്വതീ! നീയെൻെറ മടിയിലുണ്ടായി രുന്നെങ്കിൽ, ഹൃദയത്തിൽ ഈ തുച്ഛവികാരം ഉണരുക യില്ലായിരുന്നു. നീ പുണ്യം തേടാൻ മാനസസരോവരത്തിലേ ക്കുപോയി. ഞാനിവിടെ പാപത്തിൻെറ ഭാണ്ഡം മുറുക്കുക യാണ്.

**(കാറ്റുവീശുന്നു. മോഹിനിയുടെ വസ്ത്രം അതേറ്റുല യുന്നു)**

**ശിവ: (മനസ്സാ)** നിറഞ്ഞ യൗവ്വനം.

**(ശിവൻ മോഹിനിയുടെ അടുത്തേക്കു നീങ്ങുന്നു. മോഹിനി പിന്നിലേക്കു തെന്നിമാറുന്നു.)**

**മോഹി: (കോപനാട്യത്തോടെ)** അങ്ങേക്കു എന്താണുവേ ണ്ടത്?

**ശിവ: (വികാരവിഹ്വലനാകുന്നു - സ്വഗതം)** ഇഷ്ടമില്ലെ ങ്കിൽ ബലാൽക്കാരേണയാണെങ്കിലും വേണ്ടില്ല.

**മോഹി: (ഒരു കടാക്ഷത്തോടെ)** അങ്ങു മഹാപുരുഷ നെന്നു പറയപ്പെടുന്ന ആളല്ലേ? **(നെഞ്ചിൽ കയ്യമർത്തി ക്കൊണ്ട്)** എന്നെപ്പോലുള്ള ഒരു തുച്ഛജീവി അങ്ങയുടെ കൃപാദൃഷ്ടിക്കു പാത്രമാവാൻ എന്തു ഭാഗ്യം ചെയ്യണം!

**(ശിവൻ മുറിവേറ്റപോലെ മൗനം)**

**മോഹി:** അങ്ങു മൗനവ്രതത്തിലാണെങ്കിൽ നന്നായി.

പോണം ഏതെങ്കിലും വൃക്ഷത്തിൻെറ ശീതളച്ഛായ തേടി ക്കൊളളണം.

ശിവ: (പെട്ടെന്നു മുന്നോട്ടു നീങ്ങിയിട്ട്) ഇല്ലെങ്കിലോ?

**(പേടിച്ചരണ്ട മാൻപേടപോലെ മോഹിനി അങ്ങോട്ടുമി ങ്ങോട്ടും നോക്കുന്നു. എങ്കിലും പിന്നോട്ടു മാറുന്നില്ല. കണ്ണിൽ പറന്നുയർന്ന വസ്ത്രം പിടിച്ചൊതുക്കികൊണ്ട്)** അപ്പോൾ മൗനവ്രതമല്ല അല്ലേ? (വസ്ത്രം വിട്ട്) എങ്കിൽ മാനസോല്ലാസത്തിന് ഒരു പാട്ടുപാടിക്കോളൂ. ഞാനെന്തു വേണം? **(അംഗവിക്ഷേപങ്ങളും ശരീരത്തിൻെറ ഉലച്ചിലും കണ്ട് ശിവൻ ഉന്മത്തനാവുന്നു).**

**മോഹി: (ഭാവഹാവാദികളോടെ)** എന്നെ കണ്ടിട്ടിങ്ങനെ ഭ്രാന്തെടുക്കുന്നതെന്ത്? ഉമയും ഒരുകാലത്ത് യൗവ്വനയു ക്തയായിരുന്നല്ലേ? അവളന്നും നീലകണ്ഠൻെറ തന്നെ യായിരുന്നില്ലേ. **(മുത്തുകൾ വാരിയെറിയുംപോലെ അവൾ പൊട്ടിച്ചിരിച്ചു. ശിവനിൽ കാമാഗ്നി വളർന്നു കത്തുന്നു. അവൾ വ്രീളാഭാവത്തിൽ)** അങ്ങയുടെ ഉമ പൂർണ്ണ യൗവ്വന യുക്തയായിരുന്നപ്പോൾ...

**ശിവൻ: (പെട്ടെന്നവളെ വാരിപ്പുണർന്നിട്ട്)** ഇതേ പോലെ ആനന്ദം നൽകിയിരുന്നു.

**(മോഹിനി ചാതുര്യത്തോടെ തെന്നിമാറി ദൂരെ ഓടുന്നു. ശിവൻ പിന്നാലെയും. ഇതിനിടെ മറുവശത്തു പാർവ്വതി വരുന്നു).**

**പാർവ്വ: (ശിവനെ കാണാതെ)** എവിടെപ്പോയി? വീണ്ടും തപസ്സിനെങ്ങാനുമിരുന്നോ? **(ആരുടേയോ ഒരാർത്തനാദം കേൾക്കുന്നു. പാർവ്വതി അങ്ങോട്ടുനോക്കുന്നു. അതിനിടെ മോഹിനി അടുത്തെത്തി അവളുടെ കരംഗ്രഹിച്ചിട്ട് കാല്ക്കൽ വീഴുന്നു)**

**മോഹി: (തേങ്ങലോടെ)** രക്ഷിക്കൂ.

**പാർവ്വ: (പിടിച്ചെഴുന്നേൽപ്പിച്ചിട്ട്)** ആരിൽ നിന്ന്? നീ ആരാണ്? **(പാർവ്വതി അമ്പരന്നു നില്ക്കുന്നതിനിടയിൽ മോഹിനി സ്വസ്ഥയാവുന്നു. വൃക്ഷത്തിൽ വളളിയെന്ന പോലെ അവൾ പാർവ്വതിയെ കെട്ടിപ്പിടിക്കുന്നു)**

**മോഹി:** ഞാനോ? ഞാൻ.

**(പാർവ്വതി ഞെട്ടുന്നു. നോക്കിനില്ക്കുന്നതിനിടെ മോഹി**

**നിയുടെ സ്ഥാനത്ത് ഒരു പുരുഷരൂപം. ആളെതിരിച്ചറിഞ്ഞതോടെ അവൾ ശാന്തയായി. മോഹിനിയെ തിരക്കി ശിവൻ വരുന്നു)**

**ശിവ:** (ദൂരെ നിന്നിട്ട്) അതു പാർവ്വതിയാണല്ലോ- മറ്റേ ആൾ ആര്?

**(ശിവൻ ഓടി അവരുടെ അടുത്തെത്തുന്നു.)**

**പാർവ്വ: (അങ്ങോട്ടു നോക്കിയിട്ട്)** വരണം. എന്താ അന്വേഷിക്കുന്നത്?

**പുരുഷ: (പൊട്ടിച്ചിരിയോടെ)** വന്നാലും. മോഹിനി വരുന്നുണ്ട്.

**ശിവ: (പരുങ്ങലോടെ)** ആര് നാരായണനോ? നാരായണൻ!

(യവനിക)

കഥാപാത്രങ്ങൾ

ഹംസ
സുർമ
വിമല
ഉർസുല
നരേഷ്
ജഗദീഷ്
വേലക്കാരൻ
ഫീമന്ത്

## രംഗം 1

[സമയം രാവിലെ പതിനൊന്നു മണി. സ്ഥലം നരേഷിൻെറ വീട്ടിലെ ഒരു മുറി. ഫ്ലവർവേസ് ഒരുക്കിക്കൊണ്ടു ഹംസ നിൽക്കുന്നു, ഖീമന്ത് കടന്നുവരുന്നു.]

**ഹംസ:** വരണം. സുഖമല്ലേ?

**ഖീമ:** എന്താ, നരേഷ് പുറത്തുപോയിരിക്കയാണോ?

**ഹംസ:** അതെ. അങ്ങിരിക്കണം. ഓഫീസിൽ പോയതാണ്. ഇപ്പോൾ വന്നേക്കും. എട്ടുമണിക്കാണ് പോയത്.

**(രണ്ടുപേരും ഇരിക്കുന്നു. അൽപനേരത്തിനു ശേഷം)**

**ഖീമ:** നിങ്ങൾ വസന്തോത്സവത്തിനു പോയിരുന്നോ? ഞാൻ പോയില്ല.

**ഹംസ:** **(എന്തോ ആലോചിച്ചിട്ട്)** ഇല്ല. ഞാനും പോയില്ല.

**ഖീമ:** എന്താണാലോചിക്കുന്നത്?

**ഹംസ:** ഇല്ല, ഒന്നുമില്ല. ഞാൻ പോയില്ല.

**ഖീമ:** നരേഷും പോയില്ലേ? അയാൾ പോയിരിക്കണമല്ലോ. **(ഹംസ ഖീമന്തിൻെറ നേർക്കു നോക്കുന്നു)**

**ഹംസ:** ങാ, അദ്ദേഹം പോയി.

**(ഹംസയുടെ മുഖത്തിനു നേരിയൊരു മാററം. ഖീമന്ത് അത് ശ്രദ്ധിക്കുന്നു)**

**ഖീമ:** **(താൽപര്യത്തോടെ)** ഞാൻ ചോദിച്ചതു തെറ്റാണ് ക്ഷമിക്കൂ. വെറുതെ ചോദിച്ചെന്നേയുള്ളൂ. എല്ലാവരും ഇതൊക്കെയല്ലേ ചോദിക്കുക. അങ്ങനെ ഞാനും ചോദിച്ചെന്നേയുള്ളൂ. നിങ്ങൾക്ക് വിഷമമുണ്ടാകുമെന്ന്.....

**(ഖീമന്ത് ആ വാക്യം മുഴുമിപ്പിച്ചില്ല,. ഹംസ താൻ പറയു**

**ന്നതു ശ്രദ്ധിക്കുന്നില്ലെന്ന് അയാൾക്കു മനസ്സിലായി. കുറച്ചു നേരം മൗനമായിരുന്നു. മേശപ്പുറത്തു പതിഞ്ഞ ഖീമന്തിന്റെ നിഴലിൽ നോക്കിയിരിക്കുകയാണ് ഹംസ)**

ഹംസേ, എനിക്കറിയാം പിന്നെയും വഴക്കുണ്ടായി ക്കാണും.

**ഹംസ**: ഉണ്ടായിരിക്കാം.

**(ഖീമന്ത് ഹംസയെതന്നെ നോക്കിയിരിക്കുന്നു)**

**ഖീമ**: എന്താ, അസുഖം വല്ലതുമുണ്ടോ?

**ഹംസ**: **(സ്വാഭാവികമായി ചിരിച്ചിട്ട്)** ഇല്ല. നിശ്ശേഷം ഇല്ല. എന്താ അങ്ങനെ ചോദിച്ചത്.

**ഖീമ**: എന്താണെന്നോ? അന്നത്തെ ആ വഴക്കിനു ശേഷം, ഒരു കൊച്ചുകുട്ടിക്കുപോലും വഴക്കെന്നുകേട്ടാൽ പേടിയാകും. ഇന്നും ദശമിയായിരുന്നോ, രാമരാവണയുദ്ധ ത്തിന്റെ?

**ഹംസ**: ഈ നിസ്സാരകാര്യത്തിന് അങ്ങനെയൊക്കെ എന്തിനു പറയുന്നു? എനിക്കാണെങ്കിൽ ഈ പുരാണവും കഥകളുമൊന്നും അറിയില്ല.

**ഖീമ**: അതൊന്നും എനിക്കുമറിയില്ല. എങ്കിലും.....

**ഹംസ**: നിങ്ങളുടെ കാര്യം വേറെയല്ലേ? നിങ്ങൾക്കു വേണമെങ്കിൽ പഠിക്കാമല്ലോ.

**ഖീമ**: അതെന്താ, നിങ്ങൾക്കു പഠിച്ചുകൂടെ? രണ്ടു നൂറ്റാ ണ്ടിനു മുമ്പുള്ളവരെ പോലെ എന്തിനു സംസാരിക്കുന്നു? ആ ഉർസുലയെ കണ്ടില്ലേ?

**ഹംസ**: ശരിയാണ്. പക്ഷെ അവൾ പഠിച്ചവളാണ്. ജഗദീ ഷ്ചേട്ടൻ അവളെ ബി.എ. വരെ പഠിപ്പിച്ചു. എന്റെ അച്ഛ നുമമ്മയും എനിക്ക്.....

**ഖീമ**: അവൾ ബി.എ.ക്കാരിയാണെങ്കിലെന്ത്? നിങ്ങളുടെ യത്ര വിവരംപോലും അവൾക്കില്ലെന്നാണ് എനിക്കു തോന്നു ന്നത്.

**ഹംസ**: അതു നിങ്ങൾ പറയുന്നതല്ലേ?

**ഖീമ**: അതെന്താ, വേറെയാരും പറയുന്നില്ലേ?

**ഹംസ**: **(ചിരിച്ചിട്ട്)** ഇല്ല.

**ഖീമ**: നരേഷ് ഒഴികെ ബാക്കിയെല്ലാവരും പറയുന്നുണ്ട്. അയാളൊരു മൂഢനാണ്.

**ഹംസ**: അങ്ങനെ പറയരുത്. ഇതൊക്കെയെന്തിനു പറയുന്നു? ശരി, വഴക്കുണ്ടായെന്നു വച്ചോളൂ. എന്നാൽ തന്നെയെന്ത്?

**(ഖീമന്ത് ഹംസയെ ഇമവെട്ടാതെ നോക്കിയിരിക്കുന്നു)**

**ഖീമ**: അയാളെത്ര ഭാഗ്യവാനാണ്.

**ഹംസ**: എന്താ അസൂയ തോന്നുന്നുണ്ടോ?

**ഖീമ**: തോന്നില്ലേ, ഇങ്ങനെയൊരു സ്ത്രീയെ....

**(വേലക്കാരൻ പ്രവേശിക്കുന്നു)**

**വേല**: കൊച്ചമ്മേ, ജഗദീഷ് ചന്ദ്രൻസാറിന്റെ വീട്ടിൽ നിന്ന് ഒരാള് വന്നിരിക്കുന്നു. അങ്ങുന്നിന് ഇന്ന് അവിടെത്തന്നെയാണ് ആഹാരമെന്നും കാത്തിരിക്കണ്ടെന്നും പറഞ്ഞയച്ചിരിക്കുന്നു.

**(ഹംസയുടെ മുഖം വിവർണ്ണമാകുന്നു)**

**ഹംസ**: അയാൾ പോയോ?

**വേല**: ഇല്ല.

**ഹംസ**: അയാളെ ഇങ്ങോട്ടയക്കൂ.

**(വേലക്കാരൻ പോകുന്നു)**

**ഖീമ**: നിങ്ങൾക്കു വിശക്കുന്നുണ്ടാവും, അല്ലേ?

**ഹംസ**: ഉണ്ട്, അതുമല്ല ഇന്ന്....

**(ഗദ്ഗദം കൊണ്ടു വാക്യം മുറിഞ്ഞുപോയി)**

**ഖീമ**: ഇന്നെന്താ വിശേഷം?

**ഹംസ**: ഇന്ന് ഒരു വിശേഷമുണ്ട്.

**ഖീമ**: അതെന്താണ്? രഹസ്യം വല്ലതുമാണോ?

**ഹംസ**: അല്ല. അതൊന്നുമല്ല. ഇന്നെന്റെ ജന്മനാളാണ്.

**(ഒരാൾ കടന്നുവരുന്നു)**

**ഹംസ**: ഓ, നീയാണോ വന്നത്?

**ആഗതൻ**: അതെ.

**ഹംസ**: നിന്നോടെന്തു പറഞ്ഞയച്ചു?

**ആഗത**: നരേഷ്സാറിന് ഇന്നവിടെയാണ് ആഹാരമെന്നു പറഞ്ഞയച്ചു.

**ഹംസ**: അതെന്താ ഇന്നു വിശേഷം വല്ലതുമുണ്ടോ?

**ആഗത**: ഇന്നു ഉർസുലക്കുഞ്ഞിന്റെ ജന്മനാളല്ലേ?

**(ഖീമന്തിന്റേയും ഹംസയുടെയും നോട്ടമിടയുന്നു. ഹംസ പെട്ടെന്ന് മുഖം തിരിച്ചിട്ട്)**

**ഹംസ**: ശരി, പൊയ്ക്കോ.

**ഖീമ**: എടോ. നരേഷ്സാർ അവിടെ എപ്പോഴാ വന്നത്?

**ആഗ**: എട്ടെട്ടരയ്ക്ക് **(പോകുന്നു)**

**(ഖീമന്ത് അർത്ഥവത്തായി തലയാട്ടുന്നു. ഹംസ മുഖം തിരിച്ചുകളയുന്നു).**

**ഖീമ**: ശരി, ഹംസേ, ഞാനിറങ്ങുന്നു. ഇന്നു നിൻെറ ജൻമനാളാണെന്നറിഞ്ഞില്ല. അല്ലെങ്കിൽ എന്തെങ്കിലും ചെറിയ സമ്മാനവും കൊണ്ടുവന്നേനെ. ഞാൻ നാളെ രാവിലെ വരുമെന്നു നരേഷിനോടു പറഞ്ഞേക്കൂ.

**ഹംസ**: നിങ്ങളാഹാരം കഴിച്ചതാണോ?

**ഖീമ**: ഇല്ല. അങ്ങു ചെന്ന്......

**ഹംസ**: എങ്കിൽപ്പിന്നെ ഇവിടെ കഴിക്കരുതോ?

**(ഖീമന്ത് നിമിഷനേരത്തേക്കു എന്തോ ആലോചിക്കുന്നു.)**

**ഖീമ**: വിരോധമില്ല.

**(രണ്ടുപേരും അകത്തേക്കു പോകുന്നു)**

(യവനിക)

## രംഗം 2

**[സ്ഥലം ജഗദീഷ് ചന്ദ്രൻെറ വീട്ടിലെ സ്വീകരണമുറി. ജഗദീഷ് ചന്ദ്രൻ, വിമല, ഉർസുല, നരേഷ് എന്നിവർ ഇരിക്കുന്നു.]**

**വിമ**: **(നരേഷിനോട്)** ഇന്ന് ഉർസുവിന് വലിയ സന്തോഷമുള്ള ദിവസമാണ്. ശരിയല്ലേ ഉർസു?

**(ഉർസു മുഖം കുനിച്ചിരിക്കുന്നു)**

**നരേ**: ഓഹോ അതെന്താ?

**(നരേഷ് ഉർസുലയെ തന്നെ നോക്കിയിരിക്കുകയാണ്. അവൾ മൗനമായിരിക്കുന്നു.)**

**വിമ**: ഇവൾ കൽക്കത്തയിലെ പ്രദർശനത്തിന് ഒരു ചിത്രമയച്ചിരുന്നു. അതിന് സമ്മാനം കിട്ടി.

**നരേ**: ഓഹോ! അതൊരു സന്തോഷവാർത്തയാണല്ലോ. എന്തായിരുന്നു സമ്മാനം?

**ഉർ**: സമ്മാനം അത്ര വലുതൊന്നുമല്ല. അഞ്ചു രൂപ

**നരേ**: അതിനെന്ത്? സമ്മാനം സമ്മാനം തന്നെയല്ലേ? അതിൻെറ വില നിശ്ചയിക്കാനാവുമോ? എത്രാമത്തെ സ്ഥാനമാണ് നിനക്കു കിട്ടിയത്?

**ഉർ**: പതിനഞ്ചാമത്തെ.

**നരേ**: ആ പടം തിരിച്ചുവന്നോ? ഇതെക്കുറിച്ച് നീയെന്നോടൊന്നും പറഞ്ഞില്ലല്ലോ.

**ഉർ**: ഇതിൽ പറയാനെന്തിരിക്കുന്നു?

**നരേ**: അതുകൊള്ളാം. ഒന്നുമില്ലേ? നമ്മുടെ സ്ത്രീകളെ സംബന്ധിച്ചിടത്തോളം ഇതൊരു അസാധാരണ സംഭവമല്ലേ?

**(വിമല എഴുന്നേറ്റു പോകുന്നു)**

**ജഗ**: **(നരേഷിനോടായി)** നിങ്ങൾക്ക് ചിത്രങ്ങളിൽ താൽപര്യമുണ്ടോ?

**നരേ**: ഇല്ല. പക്ഷെ ഉർസുലയുടെ ചിത്രങ്ങൾ കാണാൻ താൽപര്യമുണ്ട്.

**ജഗ**: സംഗീതമിഷ്ടമാണോ?

**നരേ**: കേൾക്കാൻ ഇഷ്ടമാണ്?

**ഉർ**: എനിക്കും അത് ഇഷ്ടമാണ്.

**നരേ**: അല്ലാതെ പാടാനിഷ്ടമില്ല?

**ജഗ**: ആർക്ക്, ഇവൾക്കോ?

**നരേ**: എന്താ, പാടുകില്ലേ?

**ജഗ**: കൊള്ളാം. ഇവളെക്കാളും ഭംഗിയായിട്ട് ഞാൻ പാടും. അല്ലെ ഉർസു?

**ഉർ**: അതെ. അതിനു നിങ്ങൾ പാട്ടു പഠിച്ചതല്ലേ?

**നരേ**: അതിനെന്ത്? നീയും പഠിച്ചാൽ മതി. നിനക്കാണെങ്കിൽ നല്ല ശാരീരമുണ്ട്.

**ജഗ**: ഇതാരു പറഞ്ഞു?

**നരേ**: ആരു പറഞ്ഞാലെന്ത്? കാര്യം ശരിയല്ലേ?

**[ഉർസുല എഴുന്നേൽക്കുന്നു. നിമിഷങ്ങൾക്കു ശേഷം ജഗദീഷ് അകത്തേക്കുപോകുന്നു. ഉർസുല മൂളിപ്പാട്ടുപാടുന്നു. നരേഷ് ജനലിനരികിലേക്കു നീങ്ങി. മാനത്തേക്കു നോക്കിനിൽക്കുന്നു. കുറച്ചു സമയത്തിനുശേഷം ഉർസുല ഒരു പുസ്തകമെടുത്തു വീണ്ടും പഴയ സ്ഥാനത്തിരിക്കുന്നു.)**

**നരേ**: അതെന്താ, പുസ്തകം?

**ഉർ**: "ദാമ്പത്യം എങ്ങനെ വിജയകരമാക്കാം."

**നരേ: (ആശ്ചര്യത്തോടെ)** ദാമ്പത്യം എങ്ങനെ വിജയകരമാക്കാമെന്നോ?

**ഉർ**: അതെ. എന്താ?

**നരേ**: കൊള്ളാം. വിചിത്രമായ പേര്.

**ഉർ**: എന്തു വിചിത്രം?

**നരേ**: ദാമ്പത്യം മനുഷ്യൻെറ അദ്ധ്വാനം കൊണ്ടു വിജയിപ്പിക്കാവുന്ന ഒരു വ്യവസായമാണോ? ദാമ്പത്യത്തെക്കുറിച്ച് ഒരു പുസ്തകമെഴുതാൻ എന്തിരിക്കുന്നു? ഇതത്ര ഗഹനമായ വിഷയം വല്ലതുമാണോ?

**ഉർ**: എന്താ ദാമ്പത്യം ഗഹനമായ വിഷയമല്ലേ? അതു പോലെ പവിത്രവും......

**നരേ**: കള്ളം. അതൊക്കെ നാട്യമാണ്. ദാമ്പത്യം ഒരു നിസ്സാരകാര്യമാണ്. അതിനെ ഗൗരവമായി എടുത്താൽ നിരാശയാകും ഫലം. അതിരിക്കട്ടെ. നീ വാടകവീട്ടിലല്ലേ താമസിക്കുന്നത്?

**ഉർ**: അതെ.

**നരേ**: നിനക്ക് വേണ്ടതൊക്കെ ഇവിടില്ലേ? അതായതു നീയാഗ്രഹിക്കുന്നതെല്ലാം ഈ വീട്ടിലുണ്ട്. ഇല്ലേ?

**ഉർ**: ഇല്ല. വാടകവീട്ടിലതെല്ലാം എങ്ങനെയുണ്ടാവാൻ?

**നരേ**: ഇല്ലാത്തതിനെചൊല്ലി നീയെന്നും പിറുപിറുക്കുമോ?

**ഉർ**: ഇല്ല. അതൊരു വലിയ കാര്യമാണോ? പക്ഷെ ഈ ദാമ്പത്യമെന്നാൽ.....

**നരേ**: അതു ശരി. ദാമ്പത്യം ഒരു വലിയ വിഷയമായി കണക്കാക്കി അതെക്കുറിച്ചു സംസാരിക്കാൻ ഒരവസരം വേണം. യഥാർത്ഥത്തിൽ വേണ്ടതു സ്ത്രീയും പുരുഷനും ദാമ്പത്യത്തെ ഒരു സാധാരണ കാര്യമായി കണക്കാക്കുകയാണ്. എങ്കിൽ നിരാശയും ദുഃഖവും ഉണ്ടാവില്ല. വാടകവീട്ടിൽ ഉള്ള സൗകര്യങ്ങൾ വച്ചു കാര്യങ്ങൾ നടത്തിക്കൊണ്ടു പോകാറുള്ളതുപോലെ ദാമ്പത്യം മുന്നോട്ടു കൊണ്ടുപോകണം. ഭാര്യാഭർത്താക്കൻമാർക്ക്, ആ വിശാലമായ വീക്ഷണമാണ് വേണ്ടത്.

**ഉർ**: അങ്ങും ഹംസയും ഈ വീക്ഷണമാണോ വച്ചു പുലർത്തുന്നത്?

**നരേ**: കൊള്ളാം. ആ പാവത്തിന് യാതൊരു വീക്ഷണവുമില്ല. ദാമ്പത്യമെന്താണെന്നുപോലും അവൾക്കറിയില്ല.

**ഉർ**: അതുകൊള്ളാം, നന്നായി.

**നരേ**: അതെ, ഞാൻ സത്യമാണ് പറഞ്ഞത്.

**ഉർ**: എന്തു സത്യം? പുരുഷൻമാർക്ക് ഇതൊരു നിസ്സാരകാര്യമായിരിക്കാം. പക്ഷെ ഒരു സ്ത്രീയെ സംബന്ധിച്ചിടത്തോളം അവളുടെ ജീവിതത്തിലെ ആശയും അഭിലാഷവും സംതൃപ്തിയും എല്ലാം ദാമ്പത്യമാണ്.

**നരേ**: അതു നിന്നെപ്പോലുള്ളവർക്കാണ്.

**ഉർ**: അല്ല. എല്ലാ സ്ത്രീകൾക്കുമതെ. കുടിലിലായാലും കൊട്ടാരത്തിലായാലും സ്ത്രീ സ്ത്രീതന്നെയാണ്.

**നരേ**: എങ്കിലും ഒരു സ്ത്രീയും മറ്റൊരു സ്ത്രീയും തമ്മിൽ വ്യത്യാസമില്ലേ?

**ഉർ**: ഉണ്ടാകാം. എങ്കിലും എല്ലാ സ്ത്രീകൾക്കും ഇക്കാര്യത്തിൽ ഒരേ ചന്താഗതിയായിരിക്കും.

**നരേ**: എനിക്കങ്ങനെ തോന്നുന്നില്ല.

**ഉർ**: അതുവെറുതെ. ഒന്നു ചോദിക്കട്ടെ.

**നരേ**: എന്താ?

**ഉർ**: നിങ്ങളുടെ ഉള്ളിൽ ഹംസയോടുള്ള പ്രേമം നിങ്ങൾക്കു തന്നെ അറിയില്ലേ?

**നരേ**: അതു നീയെങ്ങനെയറിഞ്ഞു?

**ഉർ**: അതൊരു വലിയ കാര്യമാണോ? നിങ്ങളെ രണ്ടാളെയും കണ്ടപ്പോൾ തന്നെ എനിക്കു മനസ്സിലായി.

**നരേ**: എങ്ങനെ മനസ്സിലായി?

**ഉർ**: നിങ്ങളവരോട് എങ്ങനെയാണ് പെരുമാറുന്നത്? എൻെറ ചേട്ടനും ഇതുപോലെ തന്നെയായിരുന്നു. എന്നോടു വലിയ ഇഷ്ടമാണ്. പക്ഷെ എപ്പോഴും ശല്യപ്പെടുത്തിക്കൊണ്ടിരിക്കും. സഹിക്കാനാവാതെ ഞാൻ പിണങ്ങിയിട്ടുണ്ട്. **അദ്ദേഹത്തെ പരീക്ഷിക്കാനായി..........**

**നരേ**: എന്തുണ്ടായി?

**(വിമല കടന്നു വരുന്നു)**

**വിമ**: വരൂ, താഴെ എല്ലാവരും കാത്തിരിക്കുന്നു.

**(എല്ലാവരും പോകുന്നു)**

(യവനിക)

## രംഗം 3

**[സമയം മദ്ധ്യാഹ്നം. സ്ഥലം നരേഷിൻെറ സ്വീകരണ മുറി. ഹംസയും ഖീമന്തും ഇരിക്കുന്നു.]**

**ഖീമ**: നിങ്ങൾ ചെയ്തതു ശരിയായില്ല.

**ഹംസ**: എന്തു ശരിയായില്ല?

**ഖീമ**: വിശന്നിരുന്നത്.

**ഹംസ**: സാരമില്ല. അതിനു നിങ്ങൾക്കെന്ത്?

**ഖീമ**: അതിനുള്ള കാരണം?

**ഹംസ**: എന്തോ എനിക്കറിയില്ല.

**ഖീമ**: അറിഞ്ഞുകൂടാത്തതെന്ത്? അയാൾ വിശന്നിരിക്കുമോ?

**ഹംസ**: അദ്ദേഹത്തിൻെറ കാര്യം വേറെയല്ലേ?

**ഖീമ**: അതെന്താ വേറെയായത്? ഇവിടെയെന്നും ഇങ്ങനെയെന്തെങ്കിലും ഉണ്ടായിക്കൊണ്ടിരിക്കും, അല്ലേ?

**ഹംസ**: ഇല്ല. ഒന്നുമുണ്ടാകാറില്ല. സ്ത്രീകളായ ഞങ്ങൾക്ക് ഇതെല്ലാം സാധാരണയാണ്. ഇതുവിചിത്രമായി തോന്നുന്നതു നിങ്ങൾക്കാണ്.

**(ഇതിനിടെ നരേഷ് ഉൻമേഷവാനായി കടന്നുവരുന്നു)**

**നരേ**: ഹംസേ, ഇന്നു നിൻെറ ജൻമനാളാണെന്നു മറന്നേപോയി.

**ഹംസ**: ഓ, സാരമില്ല. അതിനെന്ത്?

**നരേ**: അല്ല, ഖീമന്തോ? നീയെപ്പോൾ വന്നു?

**ഖീമ**: നീ പോയപ്പോൾ വന്നതാണ്.

**നരേ**: ഓഹോ. ഇന്ന് ഒരത്യാവശ്യകാര്യമുണ്ടായിരുന്നു. അതു ഹംസയ്ക്കുമറിയാം. വഴിക്കുവച്ച് ജഗദീഷ് ചേട്ടനെ കണ്ടു. എന്നെ പിടിച്ചുവലിച്ചു വീട്ടിൽ കൊണ്ടുപോയി. അവിടുന്ന് ഊണും തന്നു. പെട്ടെന്നാണ് ഓർമ്മവന്നത്, ഇന്നു ഹംസയുടെ ജന്മനാളാണെന്ന്. നേരെ ഓഫീസിൽ പോയി അനുവാദവും വാങ്ങിക്കൊണ്ടിതാ ഓടിയെത്തിയതാണ്.

**ഖീമ**: ഓ, വലിയ കാര്യം തന്നെ ചെയ്തത്. ഇനിയെങ്കിലും നോക്കിനിൽക്കാതെ ഹംസയോട് ഭക്ഷണം കഴിക്കാൻ പറ. പാവം വിശന്നിരിക്കുകയാണ്.

**നരേ**: ഹംസേ, **നീയിതുവരെയൊന്നും** കഴിച്ചില്ലേ? **അതെന്ത്?** ഞാൻ പറഞ്ഞയച്ചിരുന്നില്ലേ? എന്താ അയാൾ

ഇവിടെ വന്നില്ലേ?

**ഹംസ**: വന്നു.

**നരേ**: പിന്നെ?

**ഹംസ**: ഉണ്ണാൻ തോന്നിയില്ല.

**നരേ**: തോന്നിയില്ലപോലും. എന്താ തോന്നാത്തത്? നിൻെറ ഈ പഴഞ്ചൻ മട്ടുകളൊക്കെ കളയാറായില്ലേ?

**ഹംസ**: അതിനിത്ര കോപിക്കുന്നതെന്തിന്? എനിക്കൊന്നും വേണ്ട.

**നരേ**: ഹോ, നിന്നെക്കൊണ്ടു ഞാൻ തോറ്റു. ഈ ശീലാവതി മുറകളൊക്കെ എന്നൊന്നു കളയും? മനഃപൂർവ്വം ശരീരം നശിപ്പിക്കുകയാണ്.

**ഖീമ**: ഈ വിചാരമൊക്കെ ഉണ്ടായിരുന്നെങ്കിൽ നീയിന്ന് ഇവിടെത്തന്നെയിരുന്നേനെ.

**നരേ**: അതിനു കഴിഞ്ഞില്ലെന്നുവച്ചിങ്ങനെ വേണോ? അതുകൊണ്ടാണോ ഈ പെരുമാറ്റം? ഇങ്ങനെയെവിടെയെങ്കിലുമുണ്ടോ?

**ഖീമ**: അതൊക്കെ ഓരോരുത്തരുടെ വിചാരരീതിയല്ലേ?

**നരേ**: നീ പോടാ. വിചാരരീതി!

**ഖീമ**: എന്താ, ഞാൻ പറഞ്ഞതു ശരിയല്ലേ?

**നരേ**: നിനക്കു കാര്യം മനസ്സിലാകാത്തതാണ്. അത്യാവശ്യകാര്യങ്ങൾ പ്രമാണിച്ച് എനിക്ക് പുറത്തു കഴിയേണ്ടിവരും.

**ഹംസ**: അതിനിവിടെ എന്തുണ്ടായി? നിങ്ങളേതായാലും എത്തിയല്ലോ. അതുപോരെ?

**ഖീമ**: മതി. ധാരാളം മതി. ഇനി പോയി വല്ലതും കഴിക്കണം.

**നരേ**: വരൂ, ഹംസേ, വാശിപിടിക്കരുത്.

**(ഹംസ അനക്കമില്ലാതെ നിൽക്കുന്നു. നരേഷിൻെറ മുഖത്താണ് നോട്ടം. അൽപം കഴിഞ്ഞു പോകുന്നു.)**

**നരേ**: ശല്യം തന്നെ. ഒരു നിമിഷം പോലും സ്വസ്ഥതയില്ല.

**ഖീമ**: ഓഹോ. അങ്ങനെയാണോ?

**നരേ**: പിന്നല്ലാതെ. എത്ര താൽപര്യത്തോടെയാണ് ഞാനിവിടെ വന്നത്? അവളുടെയൊരു പിടിവാശി കണ്ടില്ലേ?

**ഖീമ**: അപ്പോൾ നിനക്കു സ്നേഹമുണ്ട്.

**നരേ**: എന്നു വച്ചാൽ?

**ഖീമ**: ഇതെക്കുറിച്ചൊക്കെയുള്ള 'സങ്കൽപം' എന്താണെന്നു നീ തന്നെയല്ലേ ഞങ്ങളോട് പറഞ്ഞിട്ടുള്ളത്.

**നരേ**: അതിനു നീയൊരു ശുദ്ധ മഠയനല്ലേ?

**ഖീമ**: ഓഹോ.

**നരേ**: പിന്നല്ലാതെ. തെറ്റായ സങ്കൽപം പാടില്ലെന്നല്ലേ ഞാൻ പറഞ്ഞിട്ടുള്ളത്.

**ഖീമ**: ഒരാളിന്റെ ശരി മറ്റൊരാളുടെ തെറ്റായിക്കൂടെ?

**നരേ**: ഹോ. നിനക്കു ഞാൻ പറഞ്ഞതു മനസ്സിലാക്കിക്കൂടെ? ഇവളുടെ ഈ നിർബന്ധം നല്ലതാണോ? അവരുടെയെല്ലാം അനുവാദം കൂടാതെ എനിക്കോടിപ്പോരാനാവില്ലെന്നു അവൾക്കു മനസ്സിലാക്കിക്കൂടെ? പിന്നേയും എന്തിനാണ് ഇങ്ങനെ ചെയ്യുന്നത്. ഇപ്പോഴവളുടെ ശരീരം കണ്ടോ? മുമ്പുള്ള ഫോട്ടോ നീ കണ്ടിട്ടില്ലേ? (ഒരു ഫോട്ടോയെടുത്തു കാണിച്ചിട്ട്) അഞ്ചു വർഷം മുമ്പുള്ളതാണ്. അന്നത്തെ ആരോഗ്യം കണ്ടോ?

**ഖീമ**: ആരോഗ്യം മാത്രമല്ല, കൂടുതൽ സൗന്ദര്യവുമുണ്ടായിരുന്നു.

**നരേ**: ഇതാ ഇപ്പോഴോ?

**(ഹംസ കടന്നു വരുന്നു.)**

**ഖീമ**: തീർന്നോ? ഇത്രേയുള്ളോ വൈരാഗ്യം?

**ഹംസ**: വൈരാഗ്യമോ? എന്തിന്?

**നരേ**: ഹംസേ, പറ. ഇന്നെന്താ പരിപാടി?

**ഹംസ**: പരിപാടിയോ? ഒന്നുമില്ല.

**നരേ**: പോരാ. നമുക്കൊന്നു ചുറ്റിയിട്ടുവന്നാലോ? അല്ലെങ്കിൽ വേണ്ട. നാടകത്തിനുപോകാം. എന്താ, ഖീമന്ത്. നാടകത്തിനു വരുന്നോ? 'രൂപവതീ കിരൺ' നല്ലൊരു നാടകമാണ്. അതെ. നമുക്കു നാടകത്തിനുപോകാം. നീയും വാ.

**(ഖീമന്ത് നരേഷിനെ തന്നെ നോക്കി നിൽക്കുന്നു)**

എന്താ നോക്കുന്നത്? നീ വരുന്നോ?

**ഖീമ**: ഇല്ല, ഇന്നു ഹംസയുടെ ജൻമനാളല്ലേ? നിങ്ങൾ രണ്ടുപേരും പോയാൽ മതി.

**നരേ**: അതിനെന്ത്? നീ കൂടെ ഉണ്ടായിരുന്നാൽ രസമായിരിക്കും.

**ഹംസ**: അതെ ചേട്ടാ. വരൂ, ഈ നാടകം കാണണമെന്ന് നിങ്ങളും പറഞ്ഞതല്ലേ?

**ഖീമ**: ശരി. ആയിക്കോട്ടെ. ഞാനൊന്നു പോയിട്ടുവരാം. **(പോകുന്നു)**

(യവനിക)

## രംഗം 4

**[നരേഷിൻെറ സ്വീകരണമുറി. ആരെയോ പ്രതീക്ഷിക്കുകയാണ് നരേഷ്. മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും ഉലാത്തുന്നു.]**

**നരേഷ് (സ്വഗതമായി)** എന്തേ, ഇതുവരെ വരാത്തത്?

**[ഹംസയുടെ പടത്തിനു മുമ്പിൽ വന്നു നിൽക്കുന്നു. നിർന്നിമേഷനായി അതിനെ** നോക്കുന്നു. അതിനിടെ പിന്നിൽ **ഹംസ പ്രവേശിക്കുന്നു. അൽപസമയത്തിനുശേഷം നരേഷ് അവളെ കാണുന്നു.]**

**നരേ**: **(ചെറിയൊരു ദേഷ്യത്തോടെ)** എന്താ?

**ഹംസ**: ഒന്നുമില്ല.

**നരേ**: പിന്നെ ഈ പ്രേതത്തെപ്പോലെ പതുങ്ങിവന്നു നിൽക്കുന്നത്? പേടിച്ചു പോകുമല്ലോ?

**(ഹംസ സമീപത്തേക്കു വരുന്നു.** നരേഷിൻെറ ചുമലിൽ **കരം അർപ്പിച്ച്)**

**ഹംസ**: എന്താ ഭയന്നോ?

**(നരേഷ് ഒന്നു രണ്ടു നിമിഷത്തേക്കു അവളെ തന്നെ നോക്കി നിൽക്കുന്നു)**

**നരേ**: പിന്നല്ലാതെ നീയിങ്ങനെ പെട്ടെന്ന് ശബ്ദമുണ്ടാക്കാതെ വന്നാൽ?

**ഹംസ**: ഒരു കാര്യം ചോദിക്കാനാണ് ഞാൻ വന്നത്.

**(അവൾ അവൻെറ രണ്ടു കരങ്ങളും ഗ്രഹിക്കുന്നു)**

**നരേ**: എന്താണ്?

**ഹംസ**: സത്യം പറയുമോ?

**നരേ**: എന്നു വച്ചാൽ? ഞാൻ കള്ളം പറയുമെന്നോ?

**ഹംസ**: അല്ല, അതല്ല. ഇപ്പോൾ സത്യം പറയണം.

**നരേ:** (**ചൊടിച്ചിട്ട്**) ങാ. പറയാം. ചോദിക്ക്. എന്താണിത്ര പ്രമാദമായ കാര്യം?

**ഹംസ:** നിങ്ങളിന്നു ബസാറിൽ പോയിരുന്നോ?

**നരേ:** ങാ, അതിനെന്ത്?

**ഹംസ:** എന്തിനാണ് പോയത്?

**നരേ:** നീയിതെല്ലാം എന്തിനു ചോദിക്കുന്നു.?

**ഹംസ:** ഒരാവശ്യമുണ്ട്.

**നരേ:** ഞാനുത്തരം പറഞ്ഞേ മതിയാവൂ?

**ഹംസ:** എന്നു നിർബ്ബന്ധമില്ല.

**നരേ:** ഇതിൻെറയൊക്കെയർത്ഥം?

**(കൈകൾ വിടുവിച്ചെടുക്കുന്നു)**

**ഹംസ:** ഒന്നു പറയൂ. ഇന്നു വല്ലതും വാങ്ങിയോ?

**നരേ:** ഞാനൊന്നും പറയുന്നില്ല. ഈ ചോദ്യങ്ങളുടെ അർത്ഥമെന്ത്?

**(വേലക്കാരൻ പ്രവേശിക്കുന്നു. നരേഷ് പെട്ടെന്ന് അവൻെറ അടുത്തേക്കു നീങ്ങി, അവൻെറ കയ്യിലുള്ള പൊതിവാങ്ങിക്കുന്നു)**

**നരേ:** (**അവനോടായി**) പൊയ്ക്കോളൂ.

**(വേലക്കാരൻ പോകുന്നു)**

**ഹംസ:** ഇതെന്താണ്?

**നരേ:** ഒന്നുമില്ല. നിനക്കറിയേണ്ടകാര്യം? ഇതെൻെറയാവശ്യത്തിനാണ് (**പൊതി മേശപ്പുറത്തുവയ്ക്കുന്നു.**)

**ഹംസ:** അതിനകത്ത് വാച്ചാണെന്നു പറയാത്തതെന്ത്?

**(നരേഷ് തീഷ്ണനേത്രങ്ങളോടെ ഹംസയെ നോക്കുന്നു. നിമിഷങ്ങൾക്കുശേഷം...)**

**നരേ:** ശരിയാണ്. അറിയാമെങ്കിൽ പിന്നെ ചോദിച്ചതെന്തിന്?

**ഹംസ:** ഉർസുലയ്ക്കുവേണ്ടി അല്ലേ?

**നരേ:** അതെ. തൃപ്തിയായോ? ങാ, ഇനി പോയി ജോലി നോക്ക്.

**(നരേഷ് ഒരു പത്രമെടുത്തു കസേരയിൽ ചെന്നിരിക്കുന്നു. ഹംസ കുറച്ചുനേരത്തേക്കു പുറത്തേക്കുപോകുന്നു. നരേഷ് മേശപ്പുറത്തുനിന്നും പൊതിയെടുത്ത് അഴിച്ച് അതിൽ ഒരു**

**കത്തു വയ്ക്കുന്നു. അപ്പോഴേക്ക് വേലക്കാരൻ ചായയുമായി എത്തുന്നു)**

**നരേ**: എടാ, ചതുർഭുജൻ മറ്റു വല്ലതും തന്നിരുന്നോ?

**വേല**: തന്നു. ഒരു വെള്ളിക്കിണ്ണം. അതു കൊണ്ടുകൊടുത്തിട്ടുവന്നു.

**നരേ**: എവിടെ കൊടുത്തു?

**വേല**: ജഗദീഷ് സാറിന്റെ വീട്ടിൽ.

**നരേ**: ശരി. പൊയ്ക്കോ.

**(വേലക്കാരൻ പോകുന്നു. നിമിഷങ്ങൾക്കകം ഹംസ കടന്നു വരുന്നു. അവളുടെ കയ്യിൽ അഴകുള്ള ഒരു ഫ്ലവർ വേസ്)**

**ഹംസ**: ജഗദീഷ് ചേട്ടൻ ഈ ഫ്ലവർ വേസ്കൊടുത്തയച്ചു.

**നരേ**: നോക്കട്ടെ.

**(നരേഷ് ഫ്ലവർവേസ് വാങ്ങുന്നു. അതിലിരുന്ന കത്തെടുത്തു വായിച്ചിട്ട്)**

**നരേ**: ഇതു നിനക്കാണല്ലോ.

**ഹംസ**: അതെ, നമ്മളും വല്ലതുമയക്കണ്ടേ? സമ്മാനമെന്തെങ്കിലും കൊടുത്തയച്ചോ?

**നരേ**: അതു ശരി. എന്താണു കൊടുത്തയച്ചതെന്നറിയണം. പക്ഷെ.....

**ഹംസ**: വേണ്ട. കൊടുത്തയച്ചില്ലെങ്കിൽ എന്തെങ്കിലും കൊടുത്തയക്കേണ്ടതല്ലേ? ആ വാച്ച് തന്നെയാവട്ടെ?

**നരേ**: ആലോചിക്കാം. നിന്റെ ഉപദേശം ആവശ്യമുള്ളപ്പോൾ ചോദിക്കാം. പോയി ആഹാരം വല്ലതും തയ്യാറാക്ക്. ഇന്നു വേഗം പോകണം.

**(ഹംസ മൗനമായി നിമിഷനേരം നിന്നിട്ട് ജനലിനരികിലേക്ക് നീങ്ങുന്നു. പുറത്തേക്ക് നോക്കി നിന്നിട്ട് മന്ദംമന്ദം പാട്ടുപാടുന്നു.)**

**നരേ**: ഇതെന്തു പാട്ടാണിത്?

**ഹംസ**: **(തിരിഞ്ഞു നോക്കിയിട്ട്)** വെറുതെ. എന്താ?

**നരേ**: സ്വരം തീരെ ശരിയല്ല.

**ഹംസ**: പിന്നെ ശരിയായ സ്വരം ഏതാണ്?

**നരേ**: അതെനിക്കെങ്ങനെ അറിയാം? അറിയാമായിരുന്നെങ്കിൽ ഞാൻ പാടില്ലേ? കേട്ടപ്പോൾ തോന്നിയതു പറഞ്ഞു.

**(ഒരു യുവതി കടന്നുവരുന്നു)**

**നരേ:** ആര് സുറുമയോ, വരൂ.

**സുറു:** ചെറിയൊരു കാര്യമായിട്ടാണ് ഞാൻ വന്നത്.

**ഹംസ: (നരേഷിനോടായി)** സുറുമ നല്ലവണ്ണം പാടും. **(സുറുമയോട്)** ഇദ്ദേഹത്തിനു പാട്ടുകേൾക്കാൻ വലിയ ഇഷ്ടമാണ്.

**നരേ:** സുറുമ പാടുമോ? കൊള്ളാമല്ലോ.

**ഹംസ:** അന്നു ആ നൃത്തത്തിനു പിന്നണിയിൽ പാടിയത് സുറുമയാണ്. നിങ്ങൾക്കു ആ പാട്ട് ഇഷ്ടപ്പെട്ടുവെന്നല്ലേ പറഞ്ഞത്.

**നരേ:** ഓഹോ. അതെ ശരിയാണ്. നല്ല പാട്ടായിരുന്നു.

**സുറു:** എങ്കിൽ അങ്ങേക്ക് സംഗീതത്തെക്കുറിച്ച് ഒന്നും അറിഞ്ഞുകൂടാ.

**(നരേഷ് ചിന്താമഗ്നനായി അവളെ നോക്കി നിൽക്കുന്നു)** എനിക്കു പാടാൻ തീരെ അറിയില്ല **(ഹംസയോടായി)** ഞാനിപ്പോൾ ഒരു കാര്യമായിട്ടാണു വന്നത്

**ഹംസ:** ഇരിക്കൂ.

**സുറു:** ഞാൻ വന്നതെന്തിനാണെന്നറിയാമോ?

**ഹംസ:** അറിഞ്ഞുകൂടാ.

**സുറു:** നീ നന്നായിട്ടു പാടുമെന്ന് എല്ലാവരും പറഞ്ഞു. അതാണ് നേരെയിങ്ങോട്ടു വന്നത്. എന്നെ ആ പാട്ടൊന്നു പഠിപ്പിച്ചുതരണം. നീയും കൂടെയുണ്ടായിരുന്നാൽ രംഗം കൊഴുക്കും.

**ഹംസ:** ഞാൻ അത്രയ്ക്കു നന്നായിട്ടൊന്നും പാടാറില്ല.

**സുറു:** അതു വെറുതെ. നീ പാടുമ്പോൾ അതുകേൾക്കാനായി ആളുകൾ വഴിയിൽ കൂടിനിൽക്കാറുണ്ടത്രേ.

**ഹംസ:** എന്റെ സ്വരം ശരിയല്ലെന്നാണ് ഇദ്ദേഹം പറയുന്നത്.

**സുറു:** സംഗീതത്തേയും സ്ത്രീയേയും കുറിച്ച് പുരുഷൻമാർക്ക് എന്തറിയാം? ഞാൻ പറഞ്ഞതു ശരിയല്ലേ നരേഷ്ചേട്ടാ.

**നരേ:** നീ പറഞ്ഞതുകൊണ്ടു ശരിയായിരിക്കണം.

**സുറു:** അതെ. സ്ത്രീയുടേയും സംഗീതത്തിന്റെയും സൗകുമാര്യം പുരുഷൻമാരെങ്ങനെ മനസ്സിലാക്കാനാണ്?

പുരുഷൻമാർ സ്വതേ കഠോരചിത്തരാണ് അവർ...

**നരേ:** ഞാനുമങ്ങനെയാണോ?

**സുറു:** അതു ഞാനെങ്ങനെയറിയും? വരൂ ഹംസേ, ആ പാട്ട് ഒന്നു പറഞ്ഞു തരൂ. നമ്മുടെ സംഘനൃത്തത്തിനുവേണ്ടിയാണ്.

**(അൽപസമയത്തിനുശേഷം ഹംസ പാടിത്തുടങ്ങി. മന്ദം മന്ദം ആ സ്വരം ഉയർന്നു. അവളതിൽ മുഗ്ധയായി. സ്വപ്നത്തിലെന്നോണം സുറുമ ഇമവെട്ടാതെ നോക്കിയിരിക്കുകയാണ്. നരേഷിൻെറ മുഖവും തെളിയുന്നു ആ കണ്ണുകളിൽ ആനന്ദത്തിൻെറ പ്രകാശം ഒളിവെട്ടുന്നു.)**

(യവനിക)

## രംഗം 5

**[സമയം രാത്രി എട്ടുമണി. സ്ഥലം അതുതന്നെ. നരേഷും ഹംസയും ഇരിക്കുകയാണ്.]**

**നരേ:** പോകാം. നീ തയ്യാറായോ?

**ഹംസ:** ഇനിയും സമയമുണ്ടല്ലോ? എനിക്കു ചെറിയൊരു ജോലിയുണ്ട്.

**നരേ:** ഇനിയും ജോലിയോ? അതു ചെയ്തില്ലെങ്കിൽ കുഴപ്പം വല്ലതുമുണ്ടോ? അതു നാളെ ചെയ്യാം.

**ഹംസ:** അതിനു ഖീമന്ത് ചേട്ടൻ വന്നില്ലല്ലോ ഇനിയും?

**നരേ:** അവനിപ്പോൾ വന്നേക്കും. നിനക്കു തയ്യാറാകാൻ രണ്ടു മണിക്കൂർ വേണ്ടേ?

**ഹംസ:** എനിക്കോ?

**നരേ:** പിന്നല്ലാതെ. നീയെന്നാണ് വേഗം തയ്യാറായിട്ടുള്ളത്? ആയിരം തവണ പറയുമ്പോഴാണ് അവസാനം ഒരുങ്ങിയിറങ്ങുന്നത്. എൻെറ വേഷമൊക്കെ എടുത്തു വച്ചോ? ആ ഷർട്ടിലെ ബട്ടൻസ് പിടിപ്പിച്ചോ?

**ഹംസ:** ഇല്ല. ഇപ്പോൾ ചെയ്തേക്കാം.

**നരേ:** ഓഹോ. ചെയ്യാനുള്ള ജോലിയൊന്നും ചെയ്തില്ല. ആവശ്യമില്ലാത്ത വേലയന്വേഷിച്ച് നടക്കുകയാണ്. നിനക്കു ബുദ്ധിയുണ്ടോ? ദൈവം നിങ്ങളെയൊക്കെ എന്തിനാണോ

സൃഷ്ടിച്ചത്?

**(ഹംസ അകത്തേക്കു പോകുന്നു. നിമിഷത്തിനുള്ളിൽ തയ്യാറായി കടന്നുവരുന്നു.)**

**ഹംസ:** ബട്ടൺ പിടിപ്പിച്ചു കഴിഞ്ഞു.

**നരേ:** താങ്ക്യൂ.

**(നരേഷ് അകത്തേക്കു പോകുന്നു. ഹംസ കസേരയും മറ്റും മുറയ്ക്കും ക്രമത്തിനും പിടിച്ചിടുന്നു. അതിനിടെ നരേഷ് കടന്നു വരുന്നു. നിമിഷനേരത്തേക്കു രണ്ടുപേരും ഒന്നുംമി ണ്ടുന്നില്ല.)**

**ഹംസ:** അയ്യോ മറന്നുപോയി. രമച്ചേച്ചിയുടെ സുരഭി യോട് പറയേണ്ടതായിരുന്നു. അവൾ.....

**(നരേഷിൻെറ മുഖത്തു ദേഷ്യം പരക്കുന്നു)**

**നരേ:** ഈ വയ്യാവേലിയെല്ലാം നിനക്കെന്തിന്? ഇതൊക്കെ ഏറ്റുപിടിക്കാൻ നിന്നോടാരു പറഞ്ഞു.?

**ഹംസ:** നിങ്ങളോട് പറഞ്ഞിട്ടല്ലേ ഞാനതേറ്റത്?

**നരേ:** അതു നേരത്തെ പറയാത്തതെന്ത്? ഞാൻ സ്വപ്നം കാണണോ? ഇനിയിപ്പോൾ സമയമെവിടെ? എനിക്കു വയ്യ അങ്ങോട്ടു പോകാൻ.

**ഹംസ:** അവർക്കെന്തു തോന്നും?

**നരേ:** എന്തോ തോന്നട്ടെ. ഈ രാത്രിയിൽ ഞാനില്ല. ഓരോ വിഷമം വലിച്ചു കയറ്റും. സുരഭിയില്ലെങ്കിൽ നാടകം നടക്കില്ലേ?

**ഹംസ:** എങ്കിലും...

**നരേ:** എങ്കിലും കിങ്കിലുമൊന്നുമില്ല. നീയും വേണ്ട. ഇങ്ങനെ നാടകം കാണാൻ എന്തു സുഖം?

**(കുറച്ചു സമയം കഴിഞ്ഞ്)**

**നരേ:** അതെ. ഇന്നു പോണ്ട. ഞാൻ ക്ലബ്ബിലേക്കുപോ കുന്നു.

**(പോകുന്നു)**

**(നരേഷ് പോകുന്നതുനോക്കി ഹംസ നിൽക്കുന്നു. കുറെ നിമിഷങ്ങൾക്കു ശേഷം തിരിഞ്ഞു മേശ വലിപ്പ് തുറന്ന് ഒരു നോട്ട് ബുക്കെടുത്തു വായിക്കുന്നു. അതിനിടെ ഖീമന്ത് കട ന്നുവരുന്നു. ഹംസ പുസ്തകമടച്ച് അകത്തു വയ്ക്കുന്നു)**

**ഹംസ:** വരണം.

**ഖീമ**: അവനെവിടെപ്പോയി?

**ഹംസ**: അദ്ദേഹം പുറത്തുപോയി. നാടക പരിപാടി വേണ്ടെന്നു വച്ചു. ഇരിക്കണം.

**(രണ്ടുപേരും ഇരിക്കുന്നു)**

**ഖീമ**: പരിപാടി മാറ്റിയോ? അതെന്ത്? ഇതിനിടെ എന്തു ണ്ടായി?

**ഹംസ**: ഒന്നുമുണ്ടായില്ല. എനിക്കു നല്ല സുഖമില്ല. അതുകൊണ്ടു വേണ്ടെന്നു വച്ചു.

**ഖീമ**: ങും? എന്തുപറ്റി?

**ഹംസ**: വിശേഷിച്ചൊന്നുമില്ല. ചെറിയൊരു തലവേദന.

**(ഖീമന്ത് ഹംസയെ തന്നെ നോക്കിയിരിക്കുന്നു. ഹംസ താഴെ വിരൽകൊണ്ടു ചിത്രം വരയ്ക്കുന്നു)**

**ഖീമ**: എന്നിട്ട് അവനെങ്ങോട്ടുപോയി?

**ഹംസ**: അറിയില്ല. പകൽ മുഴുവൻ വീട്ടിലായിരുന്നില്ലേ? ഇപ്പോഴൊന്നു പുറത്തേക്കിറങ്ങി.

**ഖീമ**: **(മെല്ലെ നിറുത്തി നിറുത്തി)** ഹംസേ, പറയുന്നതിൽ ദുഃഖമുണ്ട്. ഞാനൊരു കൊച്ചുകുട്ടിയൊന്നുമല്ല, നീയിപ്പറ യുന്നതുകേട്ട് വിശ്വസിക്കാൻ. എന്തോ നടന്നിട്ടുണ്ട്. തീർ ച്ചയാണ്. നിങ്ങളുടെ വിവാഹ ജീവിതത്തിലെ രഹസ്യങ്ങ ളൊന്നും അറിയാൻ എനിക്കു താൽപര്യമില്ല. എനിക്കൊന്നേ പറയാനുളളു. ഇതെല്ലാം കാണുന്നതിൽ എനിക്കു വേദന യുണ്ട്.

**(ഹംസ ചിന്താമഗ്നയായിരിക്കുന്നു.)**

ഞാനിവിടെ വരാൻ തുടങ്ങിയിട്ട് മാസങ്ങൾ പലതായി. നിന്റെ ജീവിതം ഞാൻ കണ്ടതാണ്. ഇതു ഒരു നിത്യസംഭ വമായി മാറിയിരിക്കുകയാണ്.

**ഹംസ**: ഖീമന്ത് ചേട്ടാ, അങ്ങ് വൃഥാ ദുഃഖിക്കുകയാണ്. യാതൊന്നുമുണ്ടായില്ല.

**ഖീമ**: അതു ഞാൻ കാണുന്നതല്ലേ? നീയൊന്നും വിട്ടു പറയാത്തതാണ്. എല്ലാ സ്ത്രീകളും അങ്ങനയേ പറയൂ. വിധി വശാൽ കിട്ടിയതു പാറയാണെങ്കിലും അതാണു ദൈവമെന്നു കരുതി പൂജിക്കുക സ്ത്രീ സ്വഭാവമാണ്. വിധിവിഹിതവും വിചിത്രം തന്നെ. ഒരു സുലോചനയ്ക്കാണല്ലോ അന്ധനായ പതിയെ നൽകിയിരിക്കുന്നത്.

**ഹംസ**: അങ്ങനെ പറയരുത് അതു സത്യമല്ല. അദ്ദേഹം അങ്ങനെയല്ല.

**ഖീമ**: നീയതു പറയില്ല പക്ഷേ ഞാൻ കാണുന്ന തല്ലേ. ഒരു മൃഗത്തെക്കാൾ അധഃപതിച്ചവനാണവൻ സ്വന്തം അവകാശത്തിൻെറ പേരിൽ നിന്നോടവൻ കാട്ടുന്ന അനീതി സഹിക്കാൻ പാടില്ലാത്തതാണ് ഇത്ര നിഷ്ക്കളങ്കയായ നീ അതെങ്ങനെ സഹിക്കുന്നുവെന്നാണെനിക്ക് മനസ്സിലാകാത്തത്. ഹംസേ, നിനക്കറിയാമോ, നിൻെറ സൗന്ദര്യം ദിവസം ചെല്ലുന്തോറും നശിച്ചു വരികയാണെന്ന് ആ ഫോട്ടോയിൽ നിനക്കുണ്ടായിരുന്ന സൗന്ദര്യം ഇന്നെവിടെ?

**ഹംസ**: അങ്ങ് ഞങ്ങളെ വളരെയധികം സ്നേഹിക്കുന്നതുകൊണ്ടാവാം..

**ഖീമ**: നിങ്ങളെയല്ല നിന്നെമാത്രം നരേഷിനോട് എനിക്ക് വെറുപ്പാണ്.

**ഹംസ**: അങ്ങനെ പറയരുത്. അദ്ദേഹം അങ്ങയുടെ സ്നേഹിതനാണ്. ഇക്കാലത്തു സഹോദരരെക്കാൾ കൂടുതലടുപ്പം സ്നേഹിതർക്കാണ്

**ഖീമ**: അതു ശരിയാണ്. പക്ഷേ ഇവൻ അങ്ങനെയുള്ള മിത്രമല്ല. ഹംസേ, ഞാനൊന്നു ചോദിക്കട്ടെ

**ഹംസ**: എന്താണ്?

**ഖീമ**: നീ സന്തുഷ്ടയാണോ?

**ഹംസ**: അതെ. എന്തുകൊണ്ടല്ല?

**ഖീമ**: അങ്ങനെ മറുചോദ്യം വേണ്ട നീ ഹൃദയം തുറന്നു പറയൂ. നരേഷ് ഒത്തുള്ള ഈ ജീവിതം സുഖകരമാണോ?

**ഹംസ**: ഇതാ...

**ഖീമ**: ഞാൻ പറയുന്നതു കേൾക്ക്. വളരെനാളായി പറയണമെന്ന് ആഗ്രഹിച്ചതാണ്. ഇന്നു നിൻെറ ജൻമനാളാണ്. ഒരു സഹോദരനെപ്പോലെയാണ് ഞാൻ പറയുന്നത് നോക്ക് നീ യഥാർത്ഥത്തിൽ ദുഃഖിതയാണ്, നരേഷുമായുള്ള ഈ ജീവിതം നിനക്കു മടുത്തിരിക്കുകയാണ്.

**ഹംസ**: അങ്ങെന്താണ്...

**ഖീമ**: ഇതു കേൾക്ക് യഥാർത്ഥത്തിൽ നിനക്ക് മടുപ്പു തോന്നിയിട്ടുണ്ടെങ്കിൽ നിനക്കതിൽ നിന്നു മുക്തി കിട്ടാവുന്നതേയുള്ളു. അവന് പണത്തിൻെറ വിഷമതകളുണ്ട്. എനിക്കു

ഈശ്വരൻ വേണ്ടതിലേറെ പണം തന്നിട്ടുണ്ട്. അതു മുഴുവൻ എനിക്കാവശ്യമില്ല. ഞാൻ നിൻെറ സ്വാതന്ത്ര്യം നിനക്കു വാങ്ങിത്തരാം. നിനക്കു വേണമെന്നുണ്ടെങ്കിൽ, എന്നോടൊത്തു കഴിയാം. ലോകാഭിപ്രായം ഞാൻ കാര്യമാക്കുന്നില്ല. ഇനി പറയൂ. എന്താണ് നിൻെറ മറുപടി?

**ഹംസ**: ഖീമന്ത് ചേട്ടാ, അങ്ങു ഒരു സഹോദരനെപ്പോലെ ചോദിച്ചു. അതുകൊണ്ടു ഞാൻ പറയുകയാണ്. ഇന്നു രാവിലെ അങ്ങു വസന്തോത്സവത്തിൻെറ കാര്യം പറഞ്ഞത് ഓർമ്മയുണ്ടോ?

**ഖീമ**: ഉണ്ട്. അതു പറയുന്നതിനിടയിൽ നീ മറ്റേതോ ചിന്തയിൽ മുഴുകിപ്പോയില്ലേ?

**ഹംസ**: അതെ. അന്നാണ് ഞാനെല്ലാമറിഞ്ഞത്.

**ഖീമ**: എന്നുവച്ചാൽ?

**ഹംസ**: ഉത്സവത്തിനു ഞങ്ങൾ രണ്ടുപേരും പോകാനിരുന്നതാണ്. പക്ഷെ എന്തോ കുഴപ്പമുണ്ടായി, അദ്ദേഹം തനിയെ പോയി. പോയിക്കഴിഞ്ഞപ്പോഴാണ് അതു ശരിയായില്ലെന്ന് എനിക്കു തോന്നിയത്. ഞാൻ പശ്ചാത്തപിച്ചു. അന്നെനിക്ക് അദ്ദേഹത്തോട് ദേഷ്യവും തോന്നിയിരുന്നു.

**ഖീമ**: ഇപ്പോഴതിനു മാറ്റമുണ്ടായോ?

**ഹംസ**: കേൾക്കൂ. പിന്നീട് മണിക്കൂറുകളോളം ഞാൻ കരഞ്ഞുകൊണ്ടിരുന്നു. ഒടുവിൽ **(പെട്ടെന്നു നിറുത്തുന്നു)**

**ഖീമ**: എന്തുണ്ടായി?

**ഹംസ**: അങ്ങ് ആരോടും, അദ്ദേഹത്തോടുപോലും പറയരുത്.

**ഖീമ**: എന്ത്?

**ഹംസ**: ജീവിതത്തോടു തന്നെ എനിക്കു മടുപ്പുതോന്നി. അതവസാനിപ്പിച്ചാലോയെന്ന്വരെ ഞാൻ ചിന്തിച്ചു.

**ഖീമ**: ങേ?

**ഹംസ**: അദ്ദേഹം വരുന്നതിനുമുമ്പ് എല്ലാം തീരണം.

**ഖീമ**: പിന്നെന്തുണ്ടായി?

**ഹംസ**: എനിക്ക് എന്താണ് ചെയ്യേണ്ടതെന്നറിയാൻ വയ്യാതെയായി.

**(ഹംസ ഖീമന്തിൻെറ നേർക്കു നോക്കുന്നു.)**

**ഖീമ**: അതു സ്വാഭാവികമാണ്. എനിക്കതു സങ്കൽപി ക്കാൻ കഴിയും. പിന്നെ?

**ഹംസ**: പേ പിടിച്ചവളെപ്പോലെ ഞാൻ അവിടെയും ഇവി ടെയുമെല്ലാം ഉഴറി നടന്നു. മരിക്കാനാഗ്രഹിച്ചു. എങ്കിലും അദ്ദേഹത്തെ വിട്ടുപോകാൻ മനസ്സുവരുന്നില്ല. അദ്ദേഹ ത്തിനുവേണ്ടി ജീവിക്കേണ്ടതാണെന്നൊരു തോന്നലുണ്ടായി. അങ്ങനെ എത്രനേരമിരുന്നുവെന്നറിഞ്ഞില്ല. കരഞ്ഞും ഇടയ് ക്കിടെ ചിന്തിച്ചും... എന്താ, അങ്ങു ചിരിക്കുകയാണോ?

**ഖീമ**: അതെ അല്ല. അല്ല. പിന്നെന്തുണ്ടായി?

**ഹംസ**: സൂട്ട്കേസിൽ നിന്നു അദ്ദേഹത്തിൻെറ എഴുത്തു കളെടുത്തുവച്ച് കുറെനേരം കരഞ്ഞു.

**ഖീമ**: അവൻെറ എഴുത്തുകളോ?

**ഹംസ**: അതെ. ഞങ്ങളുടെ വിവാഹഫോട്ടോ ഈ മേശയ് ക്കുളളിൽ കിടന്നിരുന്നു. അതൊന്നെടുത്തുനോക്കണമെന്നു തോന്നി. മേശയുടെ താക്കോൽ അദ്ദേഹത്തിൻെറ കയ്യിലാ യിരുന്നു.

**ഖീമ**: പിന്നെ? കൊള്ളാമല്ലോ. രസമുണ്ട്. നീയതു കുത്തി തുറന്നിരിക്കും. ആളു ധീരയാണല്ലോ.

**(ഹംസ താഴെ നോക്കിയിരിക്കുന്നു)**

**ഹംസ**: ഞാനെന്തു ചെയ്യുന്നുവെന്ന് എനിക്കു തന്നെ അറിയില്ലായിരുന്നു. തുറന്നപ്പോൾ കണ്ടത് ഈ നോട്ടുബു ക്കാണ്. ഇതാ ഇരിക്കുന്നു.

**(മേശതുറന്ന് പുസ്തകമെടുത്ത് അതിൽ നിന്നു ഒരു പുറ മെടുത്തിട്ട്)** ഖീമന്ത് ചേട്ടാ, ഇതു വായിക്കൂ. എന്നിട്ടു പറയൂ.

**(ഖീമന്ത് അതുവാങ്ങി വായിച്ചു തുടങ്ങുന്നു)**

**ഖീമ**: ഡയറിയാണോ?

**ഹംസ**: അതെ. ഒന്നുറക്കെ വായിക്കൂ.

**ഖീമ**: **(വായിക്കുന്നു)** ഈ ഡയറി ഞാനെഴുതുന്നത് എന്തി നാണെന്ന് എനിക്കുതന്നെ അറിയില്ല. ഞാനല്ലാതെ ഇതാരും തൊടില്ല. കാണില്ല. എങ്കിലും മനസ്സ് നിർബന്ധിക്കുന്നു. അതുകൊണ്ട് എഴുതുകയാണ്. ഇന്നേക്കു എട്ട് വർഷം മുമ്പ് ഹംസ എൻെറ ജീവിതത്തിൽ കടന്നുവന്നു. **(ഹംസയോട്)** നിങ്ങളുടെ വിവാഹം കഴിഞ്ഞിട്ട് എട്ടു വർഷമായോ?

**ഹംസ**: ആയി.

**ഖീമ:** **(വായന തുടരുന്നു)** എല്ലാത്തിനേയും അപഗ്രഥിക്കുന്നതാണ് ഈ കാലഘട്ടം. ഹംസയോടുള്ള എന്റെ ബന്ധത്തേയും ഞാൻ വിശകലനം ചെയ്യുകയാണ്. ഞാൻ സന്തുഷ്ടനാണോ? ഹംസ സന്തുഷ്ടയാണോ? ഞാനും അവളും മറ്റാരെയെങ്കിലുമാണ് വിവാഹം കഴിച്ചിരുന്നതെങ്കിൽ ഞങ്ങൾ സന്തുഷ്ടരാകുമായിരുന്നോ? ഒരു കുഴഞ്ഞ പ്രശ്നമാണിത്. എനിക്ക് ഒന്നേ അറിയാവൂ ഹംസയെകൂടാതെ ഒരു നിമിഷം എനിക്കു ജീവിച്ചിരിക്കാനാവില്ല. ഹംസയുടെ ഹൃദയം പൂർണ്ണമായി മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞിട്ടില്ല. എനിക്കു തോന്നുന്നത് അവൾ ദുഃഖിതയാണെന്നാണ്. അതിനു കാരണം ഞാൻ തന്നെയാണ്. ഇതെങ്ങനെ മനസ്സിലാക്കിക്കാനാണ്? എന്റെ സ്വഭാവം എനിക്കു തന്നെ മനസ്സിലാകുന്നില്ല. മനഃശാസ്ത്രകാരൻമാർക്കു പോലും അതിന് പൂർണ്ണമായി കഴിഞ്ഞിട്ടില്ല. ഞാൻ വ്യക്തമാക്കട്ടെ. ഹംസയൊഴികെ മറ്റെല്ലാവരോടും ഞാൻ ശരിയായയാണു പെരുമാറുക. അകാരണമായി ഇന്നേവരെ ആരോടും വഴക്കുണ്ടാക്കിയിട്ടില്ല. പക്ഷെ ഹംസയോട് ഞാൻ ക്രൂരമായേ പെരുമാറിയിട്ടുള്ളൂ. മനസ്സിനെ നിയന്ത്രിക്കാൻ പലവുരു ശ്രമിച്ചിട്ടുള്ളതാണ്. പക്ഷെ സാദ്ധ്യമായില്ല. പിന്നീട് ഞാൻ പശ്ചാത്തപിക്കാറുണ്ട്. ചിലപ്പോൾ തോന്നും ഇതെല്ലാം നിരർത്ഥകമാണെന്ന്. അവളുടെ കോമളഹൃദയത്തിൽ നൊമ്പരമേൽപിച്ചിട്ട് പിന്നീട് പശ്ചാത്താപംകൊണ്ടു ആശ്വാസം കണ്ടെത്തുക. അതുശരിയാണോ? അവൾക്കു ചേർന്ന ഒരു ഭർത്താവല്ല ഞാനെന്ന് പലപ്പോഴും തോന്നിയിട്ടുണ്ട്. എന്റെ ഈ സ്വഭാവ വൈചിത്ര്യം അവളെ മനസ്സിലാക്കിക്കാനും കഴിയുന്നില്ല. ഖീമന്ത് മുഖേന അതു ചെയ്യാമെന്നു വിചാരിച്ചതാണ്. പക്ഷെ ഹംസയെ നേരിടുമ്പോൾ എല്ലാം മാറിപ്പോകുന്നു. ഇതിനൊരു പോംവഴി എനിക്കു തോന്നുന്നില്ല. ഒന്നെനിക്കു തീർച്ചയുണ്ട്. ഇതെല്ലാമറിഞ്ഞാൽ ഹംസ എനിക്കു മാപ്പുതരുമെന്ന്. പക്ഷെ...

**ഹംസ:** മതി ചേട്ടാ. ഇപ്പോൾ നിങ്ങൾക്കു സന്തോഷമായോ? ഇനി 63-ാമത്തെ പുറം നോക്കൂ.

**ഖീമ:** **(അതെടുത്തു വായിക്കുന്നു)** ഇന്നു ഖേദകരമായ ഒരു സംഭവമുണ്ടായി. അതു വിസ്തരിക്കാനെനിക്കു ആവുന്നില്ല. വിനീത ഇന്നു വിവശയായിരുന്നു. **(ഹംസയോടായി)**

വിനീതയോ? ഏതു വിനീത?

**ഹംസ**: അതെ. അതിസുന്ദരിയായ ഒരു യുവതി. ഒരു അപ്സരസ്സെന്നു തന്നെ പറയാം. ഉർസുലയുടെ സഖിയാണ്.

**ഖീമ**: ഓഹോ. ഞാൻ കണ്ടിട്ടില്ല. **(തുടർന്നു വായിക്കുന്നു)** എന്നു പറയുന്നതാണ് ഉചിതം. ആ മുഗ്ദ്ധസൗന്ദര്യത്തോട് മറ്റൊരു പദവും യോജിക്കുകയില്ല. അവളെ ഭ്രഷ്ടയെന്നു വിളിക്കുന്നതു പാപമാണ്. എങ്കിലും, ഹോ ഈശ്വരാ! ലോകത്തിൽ ഏറ്റവും ദുഃഖം നൽകുന്ന വസ്തു ഈ സൗന്ദര്യമാണ്. സൗന്ദര്യമുള്ള മനുഷ്യർക്ക് എങ്ങനെ പാപിയാകാൻ കഴിയും. അതാണെനിക്കു മനസ്സിലാകാത്തത്... അവളെ പറഞ്ഞു മനസ്സിലാക്കാൻ ഞാൻ എന്തു പാടുപെട്ടു. ദൈവം അവൾക്കു നേർവഴികാട്ടട്ടെ **(ഹംസയോടായി)** ഹോ ഹംസേ!

**ഹംസ**: ഞാൻ പറഞ്ഞില്ലേ? അദ്ദേഹം അങ്ങനെയുള്ള ആളല്ല.

**ഖീമ**: അതെ. അയാളൊരു സന്യാസിയാണ്

**ഹംസ**: ഞാൻ ഭാഗ്യവതിയല്ലേ? ങാ, ഒരു കാര്യം വിട്ടു. ഇന്ന് ഇദ്ദേഹം ഒരു വാച്ചുവാങ്ങി. ഞാൻ വിചാരിച്ചു ഉർസുലക്കുവേണ്ടിയാകുമെന്ന് . പക്ഷെ.......

**(മേശയുടെ വലിപ്പു തുറന്നു വാച്ച് പുറത്തെടുക്കുന്നു. അതിലൊരു കുറിപ്പു തൂങ്ങുന്നുണ്ട്)**

നോക്കൂ ഇതു കൊള്ളാമോയെന്ന്.

**(ഖീമന്ത് വാങ്ങി കുറിപ്പു വായിക്കുന്നു)** സംശയാലുവായ എൻെറ ഹംസയ്ക്ക്.

**ഹംസ**: അതെനിക്കൊരു കുത്താണ്. ഇതു ഉർസുലയ്ക്കു വേണ്ടി വാങ്ങിയതാണോയെന്നു ഞാൻ ചോദിച്ചില്ലേ, അതിന്.

**ഖീമ**: ഹംസേ, എനിക്കൊരു സംശയം. ഇതെല്ലാം നിന്നെ കബളിപ്പിക്കാനും നിൻെറ വിചാരം മാറ്റാനുമായിട്ടല്ലേ?

**ഹംസ**: ങേ, എന്തോന്ന്?

**ഖീമ**: വാച്ചു വാങ്ങിയ കാര്യം നീയറിഞ്ഞുപോയി. അല്ലായിരുന്നെങ്കിൽ...

**ഹംസ**: ഇതു ഉർസുലയ്ക്കു കൊടുക്കുമായിരുന്നെന്നോ?

**ഖീമ**: അതെ.

**ഹംസ**: എങ്കിലതു ശരിയല്ല. ഉർസുലയ്ക്കുവേണ്ടി അദ്ദേഹമൊരു വെള്ളിക്കിണ്ണം നേരത്തെതന്നെ സമ്മാനമായി കൊടു

ത്തയച്ചിരുന്നു.

**(ഉൻമേഷവാനായി നരേഷ് സുരഭിയോടൊപ്പം കടന്നുവരുന്നു.)**

**നരേ:** ഹംസേ, ഇറങ്ങ്, സമയമായി, വേഗമാകട്ടെ. ഇതാ സുരഭിയും വന്നിട്ടുണ്ട്. ഖീമന്ത്, നാടകമെപ്പോഴാ തുടങ്ങുന്നത്?

**(ഹംസ സുരഭിയുടെ കൈ പിടിച്ചിട്ട് പുഞ്ചിരിയോടെ നരേഷിൻെറ മുഖത്തു നോക്കി നിൽക്കുന്നു. ഖീമന്ത് പൊട്ടിച്ചിരിക്കുന്നു.)**

**ഖീമ:** **(നോട്ടു ബുക്ക് നീട്ടിയിട്ട്)** സമയം ഇതിലെഴുതിയിട്ടുണ്ട്.

**നരേ:** **(ചിരിച്ചിട്ട്)** ഇതെവിടെ നിന്നു കിട്ടി?

**(ഹംസയുടെ അടുത്തേക്ക് നീങ്ങുന്നു.)**

**ഹംസ:** നാഥാ.

**നരേ:** ഹംസേ!

**(നിമിഷങ്ങൾ നീങ്ങുന്നു)**

**നരേ:** ഹംസേ, നീയെന്നോട് ക്ഷമിച്ചോ?

**ഹംസ:** എൻെറ സർവ്വസ്വവും അങ്ങാണ്.

(യവനിക)

കഥാപാത്രങ്ങൾ

**ഗൗരി**
**തുളസി**
**കിശോർ**
**മനു**
**ലലി**
**രണു**
**കിലി**
**കോളേജുകുമാരൻ- ഒന്ന്**
**കോളേജുകുമാരൻ - രണ്ട്**

**(സമയം ഞായറാഴ്ച വൈകുന്നേരം. ബോംബേയിലെ ഒരു തെരുവിലുള്ള കെട്ടിടത്തിൻെറ രണ്ടാം നിലയിൽ കോവണിയോടു ചേർന്നുള്ള ഇടത്തളം. പടിയിൽ എങ്ങോട്ടോ പോകാൻ തയ്യാറായി ഒരാൾ നില്ക്കുന്നു.)**

**പുരുഷൻ**: ഇറങ്ങ്. കളി തുടങ്ങിയിട്ടു ചെന്നാൽ പിന്നെ.....

**സ്ത്രീശബ്ദം**: **(അകത്തുനിന്ന്)** ഈ കുട്ടികളെ ഒന്നു പറഞ്ഞു സമാധാനിപ്പിക്കട്ടെ.

**പുരു**: നീയിറങ്ങ്. ഞാനവരോട് പറഞ്ഞോളാം.

**സ്ത്രീ**: **(കടന്നുവന്ന്)** പോകാം.

**(നാട്ടിൻ പുറത്തുനിന്നുവന്ന സ്ത്രീകൾ നാടൻ വേഷമുപേക്ഷിച്ചു നഗരത്തിലെ വേഷസമ്പ്രദായം സ്വീകരിച്ച് പകിട്ടുകാട്ടാറുണ്ട്. അത്തരത്തിലുള്ള വേഷം)**. കിശൂ! നീയെല്ലാരെയും നോക്കിക്കൊള്ളണേ.

**കിശോർ**: **(കടന്നുവന്ന് - പതിനൊന്നു വയസ്സുവരും)** അവധി ദിവസം ഞങ്ങളെക്കൊണ്ടുപോകാമെന്നു പറഞ്ഞിരുന്നതല്ലേ? പിന്നെന്താ കൊണ്ടുപോകാത്തത്? ഇതിനെക്കാളും ഭേദം ഞങ്ങളെ അങ്ങു ഗ്രാമത്തിൽ തന്നെ വിട്ടുപോരുന്നതായിരുന്നു. എന്തിനിങ്ങോട്ടു കൊണ്ടുവന്നു?

**(ലലിയും മനുവും പ്രവേശിക്കുന്നു.)**

**ലലി**: അമ്മേ, ഞാനുമിതാ അമ്മയെപ്പോലെ ഒരുങ്ങിയിട്ടുണ്ടല്ലോ. എന്നെക്കൂടെ കൊണ്ടുപോകൂ.

**സ്ത്രീ**: കിശു, തിരിച്ചുവന്നിട്ട് നിനക്കുപറയാനുള്ളതു കേൾക്കാം. നോക്ക്, ലലി പടിയിറങ്ങിപ്പോകാതെ നോക്കിക്കൊള്ളണം.

**കിലി**: **(കടന്നുവന്ന് അച്ഛനോട് ചേർന്നു നിന്നിട്ട്)** ഞാനിവരെയെല്ലാം ഭൂലേശ്വർ റോഡിൽ കൊണ്ടുവിടും. പിന്നെ

നോക്കി നടന്നോണം എന്നും പറയും. പക്ഷെ നാടകം കാണാൻ കൊണ്ടുപോകില്ല. നിങ്ങൾ...

**(സ്ത്രീ പടിയിറങ്ങി പോകുന്നു)**

**പുരു**: നിങ്ങൾ ഞങ്ങളുടെയത്രയാകുമ്പോൾ നിങ്ങ ൾക്കും...

**(കിലിയെ മാറ്റി പടിയിറങ്ങിപ്പോകുന്നു.)**

**കിലി: (കോവണിയുടെ കൈവരിയിൽ പിടിച്ച് കാതിനു പുറകിൽ കൈവച്ച് കുനിഞ്ഞു എന്തോ ശ്രദ്ധിക്കും മട്ടിൽ)** എന്തൊന്ന്? അണ്ടിപ്പരിപ്പു കൊണ്ടുവരാമെന്നോ? ഞങ്ങൾക്കു വേണ്ട നിങ്ങടെ.... കൂടെകൊണ്ടുപോകുന്നില്ലല്ലൊ.

**(ഇതിനിടെ പത്തുവയസ്സിനടുപ്പിച്ചു പ്രായം വരുന്ന നാലഞ്ചു കുട്ടികൾ കടന്നു വരുന്നു. രണ്ടു ബാലന്മാർ ലുങ്കിയാണ് ഉടുത്തിരിക്കുന്നത്. കുളിച്ചിട്ടുവരികയാണെന്നു തോന്നും.)**

**ലലി**: ചേട്ടാ, വാ, നമുക്കു വണ്ടികാണാൻ പോകാം.

**കിലി**: അമ്മ തല്ലും.

**മനു**: കിശു, ഗോകുൽമാമൻ പറഞ്ഞിരുന്നല്ലോ നിന്നെ നാടകം കാണിക്കാൻ കൊണ്ടുപോകാമെന്ന്. എന്താ കൊണ്ടു പോയോ? അതും പറഞ്ഞു ഞെളിഞ്ഞു നടന്നതല്ലേ?

**കിലി**: അതൊക്കെ പോകട്ടെ.

**ഗൗരി**: കിശുച്ചേട്ടാ! വാ, നമുക്കു കളിക്കാം.

**മനു**: **(തമാശമട്ടിൽ)** വേണ്ട കിശു. നമുക്കു നാടകം കളിക്കാം.

**കിലി**: **(ദേഷ്യത്തിൽ)** ഹും! **(കുറച്ചു കഴിഞ്ഞു ശാന്തമായി)** നമ്മൾ നാടകം കളിച്ചാൽ കാണാനാര്?

**മനു**: അതെല്ലാം പോട്ടെ. നമുക്കു 'ബോംബേ ബോംബേ' കളിക്കാം.

**ഗൗരി**: വേണ്ട. നമുക്കു 'നാട്ടിൻ പുറം' കളിക്കാം.

**മനു**: മണ്ടീ! നാട്ടിൻപുറത്തു പോയാലല്ലേ ബോംബേയിൽ വരാനൊക്കൂ.

**കിലി**: ശരി. വരിൻ.

**(ആകെ ഒച്ചയും ബഹളവും)**

**(രണ്ടുമൂന്ന് ആൺകുട്ടികൾ രണ്ടുവലിയ ടിൻകൊണ്ടു വന്ന് ഒരു മൂലയ്ക്കായി വയ്ക്കുന്നു. അവിടെ ആൺകു ട്ടികളെല്ലാം ചെന്നിരിക്കുന്നു. കോവണിയോടു ചേർന്നുള്ള**

**കോണിൽ താഴെയായി പെൺകുട്ടികളും).**

**ഒരു ബാലൻ**: ഞങ്ങൾ ബോംബേയിൽ ജോലി ചെയ്യുകയാണ്.

**രണ്ടാമത്തെപെൺകുട്ടി**: അപ്പോൾ ഞങ്ങൾ ഗ്രാമത്തിലാണ്, അല്ലേ കിശുച്ചേട്ടാ?

**കിലി**: അതെ, നിങ്ങൾക്കു വയലിൽ പോണം. ചുമട് ചുമക്കണം. കാലികളെ മേയ്ക്കണം എല്ലാം ചെയ്യണം.

**ഗൗരി**: അപ്പോൾ നിങ്ങൾ ജോലി ചെയ്തു പണമയക്കും അല്ലേ?

**(ആൺകുട്ടികളെല്ലാം തമ്മിൽ തമ്മിൽ കുശുകുശുക്കുന്നു.)**

**കിലി**: ജോലി ചെയ്തു ചെയ്തു ഞാൻ ചത്തു. ഇതിനെക്കാളും ബോംബേ ആയിരുന്നു നല്ലത് ആ നമതിയെ കണ്ടില്ലേ? മദാമ്മയായിട്ടാണ് മടങ്ങി വന്നത്.

**തുളസി**: എനിക്കു തന്നെ വീട്ടിൽ കഴിയാൻ പേടിയാണ്

**കിലി**: എങ്കിൽ ഈ ഗൗരി പഠിച്ചവളല്ലേ? ഇവളെക്കൊണ്ട് ഒരെഴുത്തെഴുതിക്ക്. അങ്ങു വിളിച്ചോണ്ടു പോവും.

**ഗൗരി**: അതോ ഇനിയങ്ങു വീട്ടിൽ പോണോ? നമ്മൾ സ്ത്രീകൾ എന്തുചെയ്യാനാണ്?

**(അവരന്യോന്യം കുശുകുശുക്കുന്നു)**

**കിശു**: എടാ മനു! നിന്റെ സഹോദരി കിലി മിടുക്കിയാണല്ലോ.

**മനു**: നിന്റെ പെങ്ങൾ ഗൗരിയെന്താ മോശമോ? അവൾ ചെറുതാണെങ്കിലെന്ത്? അഭിനയം കണ്ടില്ലേ?

**രണ്ടു**: ഗൗരീ, നീയാ എഴുത്തു തപാലിലിട്ടോ?

**ഗൗരി**: എപ്പൊഴേ ഇട്ടു! ഗ്രാമത്തിലാരും അറിഞ്ഞില്ല.

**തുള**: ശേ, നിനക്കൊരു വസ്തുവും അറിഞ്ഞൂടാ. ആരും അറിഞ്ഞില്ലെന്നൊക്കെ പറയേണ്ട കാര്യമെന്തുവാ?

**കിലി**: ഹോ. നിനക്കു ദേഷ്യായിട്ടറിയാം. വലിയ സാമർത്ഥ്യക്കാരി! ഇങ്ങനെയുള്ള എഴുത്തുകൾ ആരെയെങ്കിലും കാണിച്ചോണ്ടാണോ എഴുതുന്നത്?

**കിശോ**: ഹേയ്, ശബ്ദമുണ്ടാക്കരുത്. എഴുത്തുകിട്ടിക്കഴിഞ്ഞല്ലോ. എടാ. ലലിയാ, നീ പോസ്റ്റുമാനാക്.

**(ലലിയ ഓടിച്ചെന്ന് സ്ക്കൂളിൽ കൊണ്ടുപോകുന്ന സഞ്ചി, പോസ്റ്റ് ബാഗാക്കി ചുമലിലിട്ട്, കയ്യിൽ ഒരു കടലാസ്സ് തുണ്ടു**

**മായി, പെൺകുട്ടികളിരിക്കുന്ന ഭാഗത്തേക്കു പോകുന്നു. അവരെല്ലാം 'എന്റെ എഴുത്ത്, എന്റെ എഴുത്ത്' എന്നു ബഹളം വയ്ക്കുന്നു.)**

**ലലി**: എനിക്ക് എഴുത്തുണ്ടോ?

എനിക്കോ?

ബോംബേയിലെ വിവരം വല്ലതുമുണ്ടോ?

**മനു**: **(ദൂരെ നിന്ന്)** നീ എല്ലാരോടും സമാധാനം പറയണം. ഇങ്ങനെയാണോ കളിക്കുന്നത്? ഇനി ഞങ്ങളെല്ലാം ജോലി ഉപേക്ഷിച്ചിട്ട് അങ്ങുവരും.

**(തപാൽക്കാരൻ വീണ്ടും ബോംബേ സംഘത്തിലേക്കു പോകുന്നു. ബഹളം അവസാനിച്ചു. ഗൗരി എഴുത്തുവായിച്ചു തുടങ്ങുന്നു).**

**ഗൗരി**: ഇതു കിശുച്ചേട്ടൻ വീട്ടുകാരിക്കെഴുതിയതാണ്.

**തുള**: എന്നുവച്ചാൽ എനിക്ക് അല്ലേ?

**ഗൗരി**: **(കൃത്രിമ ദേഷ്യത്തോടെ)** എന്റെ ചേട്ടന് നിന്നെപ്പോലൊരു പെണ്ണിനെയേ കിട്ടുള്ളോ? പോ. പോ.

**(ആൺകുട്ടികൾ പൊട്ടിച്ചിരിക്കുന്നു.)**

**കിലി**: **(ഒട്ടൊന്നു മടിച്ച്)** എനിക്കാണോ?

**ഗൗരി**: **(അല്പം ഗൗരവത്തിൽ)** മിണ്ടാതിരി.

**കിലി**: ങാ, എന്റെയാ എനിക്കുതന്നെ.

**ഗൗരി**: ങാ, എന്നാലെടുത്തോ. ഇതാ.

**(മനു പിണങ്ങുന്നു)**

**രണു**: **(ലലിയയോട്)** മനുവിന്റെ അച്ഛൻ ഗോകുലമാമനോട് കിശോറിനെക്കൊണ്ട് കിലിയെ വിവാഹം കഴിപ്പിക്കുന്നകാര്യം പറഞ്ഞിരുന്നു. എന്റെ അമ്മ ആരോടോ പറഞ്ഞു കേട്ടതാണ്. ഇതെല്ലാവർക്കും അറിയാം.

**ഗൗരി**: എഴുതിയിരിക്കുകയാണ്, ലീവ് കിട്ടാൻ... ഇതൊട്ടും മനസ്സിലാകുന്നില്ല **(കണ്ണുയർത്തി എല്ലാവരേയും നോക്കിയിട്ട്)** കാര്യമിത്രയേയുള്ളു. നിന്നെ ബോംബേയിലോട്ടു വിളിച്ചിരിക്കുന്നു. വേഗം ചെല്ലണമെന്ന്.

**കിലി**: എടീ തുളസീ, നിനക്കു വല്ലതും പറഞ്ഞയക്കാനുണ്ടോ?

**തുള**: അങ്ങേരോട് പറയണം ഈയിടെ കള്ളന്മാരുടെ ശല്യം വളരെ കൂടുതലാണെന്ന്. കൃഷിക്കാരും വീട്ടിലെ

പ്പോഴും കാണില്ല. അവര് അവിടെയുമിവിടെയും പോകും.

**കിലി**: ഗൗരി, നിനക്കു വല്ലതും കൊടുത്തയക്കാനുണ്ടെങ്കിൽ തന്നേരെ, ബസ്സ് ഇപ്പോൾ വരും.

**(രണു ബസ്സിൻെറ ശബ്ദവും മുഴക്കി ഓടിവരുന്നു)**

**തുള**: ഇതാ, ബസ്സെത്തി. കേറിയിരിക്ക്. ഹോ. ഇതിൽ സ്ഥലവുമില്ലേ. ഉം... വേഗമാകട്ടെ.

**ലലി**: പിന്നീടാകട്ടെ... ഇരുന്നിട്ടു സംസാരിക്കാം. ഞാൻ പോകുന്നു.

**(കിലി രണുവിൻെറ ഇടുപ്പിൽ പിടിച്ചുകൊണ്ട് ബസ്സിലെന്നപോലെ യാത്രക്കൊരുമ്പെടുന്നു).**

**തുള**: **(ആശീർവദിച്ചുകൊണ്ട്)** നിനക്കു സർവ മംഗളങ്ങളും.

**ഗൗരി**: മടങ്ങിവരുന്നതേ, ഗ്രാമത്തിലെ എല്ലാ പെണ്ണുങ്ങളും കണ്ടാൽ കൊതിക്കുന്ന തരത്തിലായിരിക്കണം. പോയി വരൂ.

**കിലി**: സോദരി, എൻെറ വീടൊന്നു നോക്കിക്കോളണേ.

**(രണു 'പോം' 'പോം' എന്നു ശബ്ദിച്ചുകൊണ്ടു ബസ്സോടിക്കുന്ന മാതിരി ഓടുന്നു. അവൻെറ അരക്കെട്ടിൽ പിടിച്ചുകൊണ്ടു കിലിയും കൂടെ ഓടുന്നു. രണ്ടുപേരും മറുഭാഗത്തു ബോംബേയുടെ കോണിൽ ചെന്നിരിക്കുന്നു.)**

**മനു**: ങ, ഞാൻ കടയിലേക്കു പോവുകയാണ്.

**കിശോ**: എടാ, ഭോഗിലാൽ! എനിക്കു തലവേദനയാണ്. ഇന്നു ജോലിക്കുപോകാൻ പറ്റില്ല. ഈയിടെയായിട്ട് എന്തൊരു മഴ!

**മോഹൻ**: മഴക്കാലമായില്ലേ. പിന്നെ പഴിക്കുന്നതെന്തിന്? പിന്നെ, ചേട്ടത്തി നിങ്ങൾ വന്നിട്ടു ഒരു കപ്പു ചായപോലും കിട്ടിയില്ലല്ലോ.

**കിലി**: കൊള്ളാം, ഞാൻ വന്നിട്ട് മാസം ആറായില്ലേ? പക്ഷെ ആറു ജന്മമായെന്നാണ് തോന്നുന്നത്. ആരെങ്കിലും ഉണ്ടായിരുന്നെങ്കിൽ അങ്ങുവീട്ടിൽ പോകാമായിരുന്നു. **(പെൺകുട്ടികളിരിക്കുന്ന ഭാഗത്ത് ചിലപ്പും ബഹളവും.)**

**രണു**: എന്താ ചേട്ടത്തിക്ക് സുഖമല്ലേ?

**കിശോ**: എടാ, നാട്ടിലേക്കു പോകുന്നുവരാരെങ്കിലും ഉണ്ടോ?

**രണു**: ഉണ്ട്. നാളെ ആ രാമലാൽ പോവുകയാണ്.

**(പെൺകുട്ടികളിരിക്കുന്ന ഭാഗത്ത് കൂടുതൽ ബഹളം. രണുവിൻെറ ബസ്സ് അവിടെ എത്തുന്നു. കിലി അതിൽനിന്ന് ഇറങ്ങുന്നു. എല്ലാവരും അവളെ വളയുന്നു. അവൾ മന്ദം മന്ദം നടക്കുന്നു.)**

**തുള**: ജന്മം സഫലമായി. ബോംബേയാണെങ്കിൽ അളകാപുരിപോലെതന്നെ. എങ്കിലും ഞങ്ങൾ നാലുകൊല്ലം കഴിഞ്ഞു കൂടിയിട്ടും പോയതുപോലെ തന്നെ മടങ്ങി.

**(പെൺകുട്ടികൾ കിലിയോട് വിവരങ്ങൾ ചോദിക്കാനായി അടുത്തുകൂടുന്നു. ഒച്ചയും ബഹളവും)**

**കിശോ**: ഈ വേനലിൽ വീട്ടിൽ പോകാതെ പറ്റില്ല. ഹോ. ഇതെന്തൊരു ശല്യം പിടിച്ച ലോകം.

**രണു**: നീ നിൻെറ ആരോഗ്യം നോക്കണം. ഒന്നു രണ്ടു മാസത്തേക്കു മാറിത്താമസിക്കുന്നതാണു നല്ലത്.

**കിശോ**: എനിക്കു വീട്ടിലേക്കു തേയില കൊടുത്തയക്കാനുണ്ടായിരുന്നു. പക്ഷെ ആരുടെ കയ്യിൽ കൊടുത്തയക്കും? ഈ പെണ്ണുങ്ങളുടെ കാര്യം വലിയ വിഷമം തന്നെ. ഒരിക്കൽ ബോംബേയിൽ വന്നു പോയാൽ പിന്നെ ഗ്രാമത്തിൽ ചെന്നാലും അതേ ചിട്ടയും ശീലവും.

**രണു**: അതിനു നിനക്കുവേറെ ചിലവെന്തോന്ന്?

**കിശോ**: നിനക്ക് എൻെറ മനസ്സിലെ വിഷമം എന്തോന്നറിയാം?

**ലലിയ**: ഈ സ്വരാജ്യപ്രസ്ഥാനം വന്നതിൽപ്പിന്നെ എല്ലാവർക്കും 'ഡിഫിക്കൽറ്റി' തന്നെ.

**മനു**: എടാ, ലലിയാ, നിൻെറ അച്ഛനെപ്പോലെ സ്വരാജ്യത്തിനെതിരായിട്ടു വല്ലതും പറഞ്ഞാലുണ്ടല്ലോ.

**(ഒച്ചയും ബഹളവും)**

**കിശോ**: **(ശാന്തസ്വരത്തിൽ)** വരൂ ഗൗരീ.

**ഗൗരി**: ങാ എന്താ? എല്ലാവർക്കും സുഖമാണോ? വളരെ നാളായല്ലോ കണ്ടിട്ട്. എൻെറ ചേട്ടൻെറ എഴുത്തുവല്ലതുമുണ്ടോ? മോന് സുഖം തന്നെയല്ലേ?

**തുള**: എടീ മണ്ടി, മോളാണ്, നീ അതറിഞ്ഞില്ലേ? നീ എന്നാ ഇനി കളിക്കാൻ പഠിക്കുന്നത്?

**ഗൗരി**: നീ പോടീ! **(സാധാരണ രീതിയിൽ)** ബോംബേയിലാണ് കുടിയൊറച്ചത്. എന്നിട്ടും മോളോ? **(ആൺകുട്ടികളതു**

**കേൾക്കുന്നു)**

**കിലി**: വിധിപോലല്ലേ വരൂ.

**തുള**: ഇതിൽ വിധിക്കെന്തുകാര്യം? നീയും ആ രണ്ടു വിന്റെ അമ്മയെപ്പോലെ പറയുന്നല്ലോ. മോളെന്താ മോശ മാണോ?

**(രണ്ടു തുളസിയോട് ഒന്നു ഞൊടിച്ചു കാണിച്ചിട്ടു പോകുന്നു)**

**ഗൗരി**: തൊട്ടിലിൽ കിടന്നുറങ്ങുകാണോ?

**തുള**: **(കിലിയോടായി)** നീയെന്താ ഒന്നും മിണ്ടാത്തെ? അതെയെന്നുപറ.

**കിശോ**: (ദൂരെ നിന്നിട്ട്) അങ്ങനെ പറയുന്നതെന്തിന്? ഗൗരീ നിന്റെ ആ റബ്ബർ പാവ എന്തിനു വച്ചിരിക്കുന്നു? ഇത്രയും വളർന്നിട്ടും കളിക്കാനറിഞ്ഞുകൂടെ?

**(ഗൗരി ഓടിപ്പോയി റബ്ബർ പാവ എടുത്തുകൊണ്ടുവരുന്നു. തുളസിയും ലലിയും അതിനെ താലോലിക്കുന്നു.)**

**കിലി**: കരയിക്കല്ലേ. ഇങ്ങു തരൂ. കരച്ചിലടക്കിത്തരാം. **(വാങ്ങി നെഞ്ചിനോടു ചേർത്തുപിടിക്കുന്നു)** ഇന്നാമോളേ, പാലുകുടിച്ചോ.

**ലലി**: കുടിക്കുന്നോ?

**തുള** : പിന്നെന്താ ചെയ്യുന്നത്?

**കിലി**: എടീ ഭ്രാന്തീ, ഇതതിനു സത്യം വല്ലതുമാണോ?

**ഗൗരി**: നീയാണു ഭ്രാന്തി.

**ലലി**: അല്ലാ, നീയാ.

**(എല്ലാവരും 'നീ ഭ്രാന്തി' 'നീ ഭ്രാന്തി' എന്നുപറയുന്നു.)**

**കിശോ**: ഞാൻ വീട്ടിലേക്കു പോവുകയാണ്.

**മനു**: എങ്കിൽ ഞാനും വരാം. വേലയെടുത്തു മടുത്തു. ഇതിനെക്കാളും നമ്മുടെ കലപ്പ പിടിക്കുന്നതാണ് നല്ലത്.

**രണ്ടു**: അവിടെയാണെങ്കിൽ വീട്ടിൽ തന്നെ കഴിയാമല്ലോ.

**മനു**: പിന്നെ ബന്ധുക്കളേയും സ്നേഹിതരേയും കാണാനും ഒത്തുകഴിയാനും തരപ്പെടും.

**(രണ്ടുവിന്റെ ബസ്സ് 'പോം, പോം' എന്നു ശബ്ദിച്ചുവരുന്നു. അവന്റെ അരക്കെട്ടിൽ കിശോറും, കിശോറിന്റെ അരക്കെട്ടിൽ മനുവും പിടിക്കുന്നു. ബസ്സ് മുന്നോട്ടോടുന്നു. അതിനിടയിൽ മലക്കറിയും വാങ്ങി വന്ന ഒരു സ്ത്രീയുമായി**

**ബസ്സ് കൂട്ടിമുട്ടുന്നു. "നാശങ്ങൾ" എന്നു പറഞ്ഞുകൊണ്ട് ആ സ്ത്രീ കടന്നുപോകുന്നു. എല്ലാവരും അവരെ വളയുന്നു.)**

**എല്ലാവരും ചേർന്ന്**: ങാ, ഇതാര്! ഇതാ കിശുച്ചേട്ടനും മനുച്ചേട്ടനും വന്നേ .

**ഗൗരി**: ഇനി കിശുച്ചേട്ടൻ രണ്ടുകൊല്ലത്തേക്കു വീട്ടിലുണ്ടാവും അല്ലേ? ഹോ. ശരീരം ഉണങ്ങി അങ്ങു കമ്പുപോലായല്ലോ.

**കിശോ**: ങാ, ഇനി കുടുംബകാര്യങ്ങളെങ്കിലും നോക്കണ്ടേ.

**മനു**: (തുളസിയോട്) നീ കൂടെ ബോംബേയിലേക്കു പോകണം.

**കിശോ**: അതെ. അവൻെറ മുതലാളി ഒരു നിമിഷനേരത്തേക്കു കൂടി അവധികൊടുക്കുന്നില്ല.

**(എല്ലാവരും സുഖവിവരങ്ങൾ ചോദിക്കുന്നു. ബഹളത്തിനിടയിൽ ചോദ്യവും ഉത്തരവും ഒന്നും വ്യക്തമല്ല.)**

**ലലിയ**: എടാ മോഹൻ! കിശുച്ചേട്ടൻ ഗ്രാമത്തിലേക്കു പോയിരിക്കുകയല്ലേ? നീ അങ്ങോരുടെ മുറിയിൽ കിടന്നുറങ്ങിക്കോ.

**(മുകളിലത്തെ കോവണിയിൽ നിന്നു രണ്ടു കോളേജുകുമാരന്മാർ സംസാരിച്ചുകൊണ്ടു മെല്ലെയിറങ്ങി വരുന്നു.)**

**മോഹൻ**: അതെന്തിന്?

**ലലിയ**: എൻെറ രണുച്ചേട്ടൻെറ വധു വന്നിട്ടുണ്ട്. നീയറിഞ്ഞില്ലേ?

**മോഹ**: അപ്പോൾ നിങ്ങളെവിടെപ്പോകും?

**ലലിയ**: ഞാനീ കോണിയുടെ താഴെയുള്ള തട്ടിൽ കഴിയാം.**(കോളേജുകുമാരന്മാർ കുട്ടികളെ അകറ്റി വഴിയുണ്ടാക്കുന്നു.)**

**ഒന്നാ**: **(കണ്ണിൽ കണ്ണടയുണ്ട്)** ഈ കെട്ടിടത്തിൽ ലോകജീവിതത്തിൻെറ മാറ്റൊലി കേൾക്കാം.

**രണ്ടാ**: അതെങ്ങനെ?

**ഒന്നാ**: **(വിരൽ ചൂണ്ടിയിട്ട്)** ഈ കുട്ടികളിൽ നിന്ന്.

**രണ്ടാ**: കുട്ടികൾ ആദാമിൻേറയും ഹവ്വയുടേയും കാലം മുതൽ തന്നെ അച്ഛനമ്മമാരുടെ മാറ്റൊലികളാണ് അല്ലേ? **(വഴിയുണ്ടാക്കി കടന്നു പോകുന്നു.)**

**മോഹ**: **(മാറിയിടത്തുതന്നെ തിരിച്ചുവന്നു നിന്നിട്ട്) ഹേയ്**

കണ്ണാടി സായിപ്പേ!

**ലലിയ**: അവരുപോട്ടെന്നേ. ങാ നീയെന്താ പറഞ്ഞോണ്ടിരുന്നത്?..... ങാ, ഉറങ്ങുന്നകാര്യം, അല്ലേ?

**മോഹ**: ങാ, അതെ, ഞാൻ പറഞ്ഞതു എന്റെ അച്ഛൻ എന്നും തണുപ്പത്ത് ഈ തളത്തിലാണ് ഉറങ്ങുന്നതെന്ന്. അദ്ദേഹത്തിനു തണുപ്പുപിടിക്കില്ലേ? ഈ ഗോകുലമാമന് മറ്റൊരു മുറികൂടി എടുത്താലെന്താ?

**ലലിയ**: അതിന് ആ നശിച്ച മുതലാളി എന്തു ശമ്പളമാ കൊടുക്കുന്നെ?

**മോഹ**: അതല്ല, ഗോകുലമാമൻ പിശുക്കനാ. എങ്കിലും സ്വന്തം കാര്യത്തിനെല്ലാം വേണം.

**ലലിയ**: നീ പറഞ്ഞതു ശരിയാ.

**മോഹ**: എന്റെ അച്ഛൻ കാര്യം കൂടാതെ ഒന്നും ചെയ്യില്ല.

**(ഗ്രാമത്തിൽ ഒച്ചയും ബഹളവും)**

**കിലി**: ബോംബേ ഇത്ര മോശമായിരുന്നില്ല. ഈ കഴുതപ്പണി...

**കിശോ**: എങ്കിൽ നീ വീട്ടിലേക്കു വരണേയെന്നു പറഞ്ഞു മുറയ്ക്ക് എഴുതിയതെന്തിന്? ഈ പെണ്ണുങ്ങളുടെ ഒരു ഭ്രാന്ത്?

**ലലിയ**: **(ദൂരെനിന്ന്)** ആര് ഞാനോ? എനിക്കെഴുത്തു എഴുതണമൊയെന്നോ? **(ലലിയ തപാൽക്കാരനായി വരുന്നു. കയ്യിൽ കടലാസ്സുതുണ്ട്.)**

**ലലി**: ആർക്കാ എഴുത്ത്?

**കിശോ**: എനിക്കാണോ? **(വാങ്ങിവായിക്കുന്നു)** ചീത്ത വാർത്തയാണല്ലോ. കത്തുകിട്ടിയതും വന്നില്ലെങ്കിൽ വേറെ കണക്കപ്പിള്ളയെ വയ്ക്കുമെന്ന്. **(കിലിയോടായി)** ഇനി ചായ തിളപ്പിച്ചോണ്ട് ഇരിക്കാം?

**ലലി**: അപ്പോൾ നിങ്ങൾ ബോംബേയിൽ പോകുന്നോ?

**കിലി**: എവിടെ പോകാൻ?

**കിശോ**: ബോംബേയും ഗ്രാമവും– രണ്ടു വീട്ടിലെ ചെലവു നടത്താൻ പറ്റില്ലതന്നെ.

**(രണു 'പോം, പോം' എന്നു ശബ്ദിച്ചുകൊണ്ടു വരുന്നു. അവന്റെ അരക്കെട്ടിൽ ചുറ്റി കിലിയും കിശോറും**

**ബോംബേയ്ക്കു പോകുന്നു.)**

**ലലി**: തിങ്കളാഴ്ചയ്ക്കു മുമ്പേ വന്നതു നന്നായി.

**കിശോ**: ഇതുപോലൊരു ജോലി കിട്ടാൻ വിഷമമാണ്.

**മോഹ**: ഈ ജോലിയുള്ള കാരണമല്ലേ, ഗോകുൽമാമൻ ആനന്ദത്തിൽ കഴിയുന്നത്?

**രണു**: നീയൊരു പിശുക്കൻ തന്നെ. ഇത്രയും നല്ലൊരു ജോലിയുണ്ടായിട്ടു നല്ലൊരു വീടെടുക്കുന്നില്ല. എടേ മോഹൻ! ലലിയാ! ശ്ശെ. അവൻെറ അച്ഛൻെറ പേരെന്താ? നാക്കിലിരിക്കുന്നു. പാവം. കോവണിത്തട്ടിലാണ് കിടന്നുറങ്ങുന്നത്.

**കിലി**: **(കടാക്ഷത്തോടെ)** ഇതാ രണ്ടുതവണ ബോംബേയിൽ വന്നു. എങ്കിൽ ഒരിക്കലെങ്കിലും ഒന്നു പറഞ്ഞോ ഒരു നാടകം കൊണ്ടുകാണിക്കാമെന്ന്.

**രണു**: അതു ശരിയാണ്.

**ലലി**: ഞങ്ങളെയും കൂടെ കൊണ്ടുപോകുമോ?

**(നാടകമെന്നു കേട്ടതോടെ ബോംബേക്കാരും ഗ്രാമക്കാരും ഒത്തുകൂടുന്നു.)**

**കിശോ**: പോകാം ഇനി എത്ര സമയമുണ്ട്. നാടകം തുടങ്ങിയേ ഇറങ്ങുകയുള്ളോ?

**കിലി**: ഇതാവന്നു. ഈ കുട്ടിയെ ഒന്നു ഏല്പിച്ചോട്ടെ. **(ഏല്പിക്കാനായി പോകുന്നു)**.

**ലലി**: ഞങ്ങളെയും കൂടെ കൊണ്ടുപോകൂ. അച്ഛനുമമ്മയുംകൊണ്ടുപോയില്ല. ഇനി നിങ്ങളും...

**കിശോ**: അതിനു അച്ഛനുമമ്മയും ഞങ്ങളെ എവിടെ കൊണ്ടുപോയി?

**ലലി**: കണ്ടോ, നിങ്ങൾ...

**കിലി**: **(വന്നിട്ട്)** പോകാം.

**കിശോ**: **(ലലി അവൻെറ കയ്യിൽപിടിക്കുന്നു)** ഞങ്ങളുടെ യാത്രയാകുമ്പോൾ നിങ്ങൾക്കും...

**(പെട്ടെന്നു പടിയിറങ്ങാൻ തുടങ്ങുന്നു. പക്ഷെ മിന്നൽ പോലെ തിരിച്ചുവരികയും ചെയ്യുന്നു. സ്ത്രീയും പുരുഷനും മുകളിലേക്കു കയറിവരുന്നു)**

**പുരു**: **(ദേഷ്യത്തിൽ)** നാശങ്ങൾ! നാടകത്തിന് സമയത്തിനെത്താൻ സമ്മതിച്ചില്ല. അതുപോരാഞ്ഞു ഇവിടെ ഞങ്ങളെ ആക്ഷേപിക്കുന്ന കളിയുമോ?

**(കിശോറിനെ അടിക്കുന്നു. കിശോർ കരയുന്നു. എല്ലാവരും സ്തബ്ധരായി നിൽക്കുന്നു. അതിനിടെ സ്ത്രീയുടെ ശാന്തമായ ശബ്ദം)**

**സ്ത്രീ**: എടീ ലലീ, ഇതാ ഒരു സാധനം എടുത്തോ.

(യവനിക)

## കഥാപാത്രങ്ങൾ

ലാധോ
അമഥ
സുഖ്റാം ദാദ
ദീവാലി
രൂഖീ
ഫൂലീ

**(സമയം സന്ധ്യ. ചെരുപ്പുകുത്തികളുടെ ചേരിയിൽ നിശ്ശബ്ദത പരന്നിരിക്കുകയാണ്. കൂരയിൽ ഒരറ്റത്തായി ലാധോ ഇരുട്ടത്ത് നാമം ജപിച്ചുകൊണ്ടിരിക്കുന്നു.)**

**ലാധോ**: ഈശ്വരാ! എന്റെ നരകജീവിതം അവസാനിപ്പിക്കണേ.

**(സുഖ്റാം ദാദാ കടന്നു വരുന്നു)**

ദാദ: ലാധ ഉണ്ടോ ഇവിടെ?

**ലാധോ**: ഉണ്ട്. ആരത്? സുഖ്റാം ദാദയോ? കണ്ടിട്ടു കുറെ നാളായല്ലോ? എന്താ ഇതുവഴി?

ദാദ: **(പീഠത്തിലിരുന്നു)** എന്തെങ്കിലും കാര്യമില്ലാതെ ആരെങ്കിലും ഇവിടെ വരുമോ? ചെരുപ്പൊന്നു തുന്നിയ്ക്കാനാണു വന്നത്.

**ലാധോ**: അതിനെന്ത്? ഇങ്ങു തരണം, ഇപ്പോൾ തുന്നിത്തരാം. ഇതിനധികം സമയം വേണ്ടല്ലോ.

ദാദ: **(ചെരുപ്പൂരി കൊടുത്തിട്ട്)** ഇതാ, ഇത്തിരിനല്ല കട്ടിയുള്ള നൂല് ഇടണേ, വീണ്ടും അതേ സ്ഥാനത്തുതന്നെയാണ് പൊട്ടിയിരിക്കുന്നത്.

**ലാധോ**: വിഷമിക്കണ്ട ദാദ. ഇത്തവണ കുറെക്കൂടി നല്ല നൂലിടാം. **(ചെരുപ്പു കയ്യിലെടുത്തു നോക്കിയിട്ട്)** കൊള്ളാം. ഈ ജോഡിയോ? ഇതു ഞാൻ തന്നെ ഉണ്ടാക്കിയതല്ലേ? ഇപ്പോഴൊരു പത്തുകൊല്ലമായിക്കാണുമല്ലോ. മഴയും മഞ്ഞും വെയിലുമെല്ലാം എത്രകൊണ്ടിരിക്കും!

ദാദ: ഇനിയൊരു പത്തുകൊല്ലം കൂടെ ഇതുകൊണ്ടു നടക്കണം. **(ചിരിച്ചുകൊണ്ട്)** എന്നിട്ടു മരിക്കുമ്പോൾ പറഞ്ഞിട്ടുപോകും, ഇതു ബ്രാഹ്മണർക്ക് ദക്ഷിണയായി കൊടുത്തേക്കാൻ.

**ലാധോ**: പണ്ടത്തെ ആളുകളൊക്കെ സാധനം നല്ലപോലെ സൂക്ഷിക്കും. ഇന്നുള്ളവർക്കു അങ്ങനെ വല്ലതുമുണ്ടോ? നമ്മളൊക്കെ തുന്നിയും തച്ചും ഇട്ടോളും. അവരൊക്കെ ഒന്നു പൊട്ടിയാൽ മതി, എടുത്തു ദൂരെയെറിയും.

**ദാദ**: അതു പിന്നെ പശ്ചാത്തപിച്ചോളും. നീയതൊന്നു വേഗം തുന്ന്. പോയിവേണം വല്ലതും കഴിക്കാൻ.

**ലാധോ**: ദാ ഇപ്പൊ തീർക്കാം **(ഉച്ചത്തിൽ)** എടിയേ! അമ്മ ഥയുടെ തള്ളയിലേ്യാടി അവിടെ? ആ റാന്തലിങ്ങു എടുത്തോ.

**രൂഖി**: **(അകത്തുനിന്ന്)** റാന്തൽ നിങ്ങടെ പുന്നാരമോൻ വച്ചു വായിക്കുകയാണ്.

**ലാധോ**: എങ്കിൽ ആ ചിമ്മിനിയിങ്ങെടുക്ക്.

**രൂഖി**: പിന്നെ അടുക്കളയിലെന്തുചെയ്യും? നിങ്ങടെ പൊന്നു മരുമോൾക്കു ആഹാരം കഴിക്കണ്ടേ ?

**ലാധോ**: പിന്നെ ഇവിടെ ജോലി ചെയ്യിക്കാൻ വരുന്നവരെ ഇരുത്തിയേക്കാനൊക്കുമോ?

**രൂഖി**: നാളെ രാവിലെ വരാൻ പറയണം.

**ലാധോ**: നീയിതെന്തോന്നാപറയുന്നെ? വന്നതാരാണെ ന്നറിഞ്ഞോ? ദാദയാ.

**ദാദ**: അതെരൂഖീ. ഞാനാണ്. ചെരുപ്പൊന്നു തുന്നിക്കാൻ വന്നതാണ്. **(മൂടുപടം വലിച്ചിട്ട് കയ്യിൽ ചിമ്മിനിയുമായി രൂഖി വരുന്നു)**

**രൂഖി**: ദാദയാണു വന്നതെന്ന് ഞാനെങ്ങനെ അറിയാൻ! നിങ്ങടെ പുന്നാരമോൻ പറക്കും രാജകുമാരൻെറ കഥയും വായിച്ചോണ്ടിരിക്കുകയാണ്. അവൻെറ പെണ്ണു ചെവിയും കൂർപ്പിച്ച് അതു കേട്ടിരിക്കുന്നു. ഞാൻ വല്ലതും പറഞ്ഞാൽ കശപിശയാവും.

**ലാധോ**: **(നൂലെടുത്തു ചേർത്തുമുറുക്കിക്കൊണ്ട്)** ഈ നൂലു സൂചിയിൽ കൊരുക്കുമ്പോൾ കൈവിറയ്ക്കും.

**രൂഖി**: ഇങ്ങു തരൂ. ഞാൻ കോർത്തുതരാം. **(കോർത്തിട്ട്)** ഇതാ.

**ലാധോ**: ഇതാ ഒരെഴ പോയി. ദാദാ, കണ്ണിൻെറ വെളി ച്ചവും പോയി. നേരെ കാണാനും വയ്യ.

**ദാദ**: അതുവളരെ കഷ്ടമാണ്. വയസ്സാകുമ്പോൾ കണ്ണു മില്ലാതായാൽ അതിൽപ്പരം ഒരു വേദനയുണ്ടോ? ഇപ്പോ

ഴെല്ലാം നടക്കുന്നു. ഇനി കുറെനാൾ കഴിഞ്ഞാൽ എനിക്കു ആരാണിതൊന്നു തുന്നിത്തരാൻ. നിനക്കു വയ്യാതെവന്നാൽ അതെനിക്കും വിഷമമാണ്.

**ലാധോ:** നിങ്ങളെപ്പോലുളളവർ വിഷമിച്ചേക്കും. ബാക്കിയുളളവർക്കു പൊട്ടിയ ചെരിപ്പുപോലെയല്ലേ ? എന്റെ മോൻ അമ്മയാണെങ്കിൽ തന്ത എപ്പോ ചാവും അപ്പോ സുഖിക്കാമെന്നു പറഞ്ഞിരിക്കുകയാണ്.

**രൂഖി:** **(കൈ ചൂണ്ടിയിട്ട്)** ഉം. നടക്കും. ഞാനിവിടെ ഇല്ലെന്നാണോ?

**ലാധോ:** ങാ, എങ്കിൽ വിഷമമില്ല. എനിക്കു നിന്നെ വിശ്വാസമാണ്. പക്ഷെ, ഈ ശരീരത്തിനെ എങ്ങനെ വിശ്വസിക്കും?

**രൂഖി:** **(ആശ്വസിപ്പിക്കും മട്ടിൽ)** അതിനെക്കുറിച്ചൊന്നും ചിന്തിക്കണ്ടാ, ഈ ശരീരത്തിന് ഒന്നും വരില്ല.

**ലാധോ:** എങ്കിൽ നമ്മുടെ ഭാഗ്യം **(നിശ്വാസത്തോടെ)** ചെറുപ്പത്തിൽ രാവും പകലുമില്ലാതെ പണിയെടുത്തു കാലം കഴിച്ചു. കണ്ണില്ലാതായാലും വിഷമിക്കേണ്ടതില്ലെന്നു കരുതിയിരുന്നു. മോന്റെ കണ്ണിൽ കൂടെ കാണാമല്ലോ. ആശിക്കാമെന്നല്ലാതെ...... ങാ, എന്റെ ഭാഗ്യത്തിൽ അതൊന്നുമില്ലായിരിക്കാം.

**രൂഖി:** അതിനു മോന്റെ കണ്ണ് മറ്റെവിടെയോ പോയില്ലേ? അവനിപ്പോൾ കാണുന്നതുതന്നെ പെമ്പിറന്നോരുടെ കണ്ണിൽകൂടിയാണ്. കുരുടൻ, പിന്നെ നിങ്ങൾക്കെങ്ങനെ ഉപകരിക്കും.

**ലാധോ:** **(ദുഃഖത്തോടെ)** സ്വന്തം മകനെ കുരുടനെന്നു പറയാതെടീ.

**രൂഖി:** എന്താ പറഞ്ഞാൽ? നമ്മുടെ മകനെപ്പറ്റിയല്ലാതെ അന്യരുടേതിനെ പറയാനൊക്കുമോ? അല്ലാ, ഞാൻ പറഞ്ഞെന്നു വച്ച് അവൻ കുരുടനാകുമോ? അവന്റെ കണ്ണു രണ്ടും കണ്ടോ? ചുവന്ന് ഉപ്പന്റെ കണ്ണുപോലായി.

**ലാധോ:** കണ്ണിനു കുഴപ്പമൊന്നുമില്ല. അതു സിനിമാ ഭ്രാന്തു കൂടിപ്പോയിട്ടാണ്. ആഴ്ചയിൽ രണ്ടും മൂന്നും തവണയല്ലേ പോണത്. കണ്ണു വെറുതെ കളയും.

**രൂഖി:** അവളുടെ ചൊല്പടിക്ക് തുളളുന്നതാണ്. അവളെപ്പോഴും കുശുകുശുത്തോണ്ടല്ലേ നടക്കുന്നത്. സിനിമകാ

ണുന്നതിൽ അവളും കുറയ്ക്കാറില്ല.

**ലാധോ:** ചെറുപ്പക്കാരല്ലേ? ഈ പ്രായത്തിൽ എത്ര ത്തോളം നടക്കുമോ അത്രത്തോളം സുഖിച്ചോട്ടെ. ഇതൊക്കെ നിനക്കും അറിഞ്ഞൂടെ രൂഖീ!

**രൂഖി:** **(തലയിലറഞ്ഞുകൊണ്ട്)** ഓ, രൂഖീയുടെ ഭാഗ്യ മൊക്കെ കല്യാണത്തിൻെറ അന്നേ തീർന്നു. എന്നായിരുന്നു എനിക്കൊരു സുഖമുള്ള ദിവസം? എൻെറ വീട്ടിലുമില്ല; ഇങ്ങു ഭർത്താവിൻെറ വീട്ടിൽ വന്നിട്ടു അവിടെയും ഇല്ല. ഒരിടത്തും ഒന്നു സ്വസ്ഥമായിരിക്കാൻ എനിക്കു ഭാഗ്യമുണ്ടാ യിട്ടില്ല.

**ലാധോ:** ഒക്കെ ഉണ്ടാവും. ദൈവാനുഗ്രഹം കൊണ്ട് ഇപ്പോൾ ശാന്തിയില്ലേ?

**രൂഖി:** ഓ ശാന്തി! എന്ന് നിങ്ങടെ പുന്നാരമോൻെറ പെണ്ണ് ഇവിടെ കാലെടുത്തുവച്ചോ, അന്നുമുതൽ ഈ വീട്ടിലുള്ളതി നെല്ലാം ചിറകുണ്ട്.. കണ്ടില്ലേ ഓരോന്നോരോന്നായിട്ടു വിറ്റു വെളിപ്പിച്ചത്?

**ലാധോ:** മോനേയും മരുമോളേയും നിന്ദിക്കരുത്. എന്താ യാലും നമ്മുടെ വീട്ടിലെ ലക്ഷ്മിയല്ലേ അവള്? അവളെക്കൊ ണ്ടുവേണം നമുക്ക് സുഖവും സ്വസ്ഥതയുമുണ്ടാവാൻ.

**രൂഖി:** **(പെട്ടെന്ന് ഉച്ചത്തിൽ)** എന്താ പറഞ്ഞത്? അല്ലാ, മോൻെറ പെണ്ണിനോടു ഇത്ര കരുണയോ? അവളെ ഇങ്ങനെ പൊക്കിപ്പറയാൻ? പ്രായമിത്രയുമായില്ലേ?

**ലാധോ:** **(സാവധാനം)** അതിന്... ഞാൻ...

**രൂഖി:** നിങ്ങടെ സ്വഭാവം എനിക്കറിയാം. ഇനി ഒന്നും പറയണ്ടാ.

**(ലാധോ ഒന്നും പറയാനാകാതെ മൂകനായിരിക്കുന്നു)**

**ദാദ:** അതെന്താ രൂഖീ, പെണ്ണു നല്ലവളല്ലേ?

**രൂഖി:** വെറും കളിക്കുട്ടി. എപ്പോഴും ചെറുക്കൻെറ കൂടെ ഒട്ടിയിരിക്കും. രണ്ടുപേരുടെ മുന്നിൽ മിണ്ടാനോ പറയാനോ അറിയില്ല. അടുക്കളപ്പണിയും അറിയില്ല. നാണവും മാനവു മില്ല. ഇരുപത്തിനാലു മണിക്കൂറും തേച്ചുമിനുക്കി നടക്കും. എൻെറ ഇടുപ്പൊടിഞ്ഞു. വല്ലതും പറഞ്ഞാൽ എൻെറ അമ്മ യുടെ വകയാണോയെന്നു ചോദിച്ചിട്ട് ഇരുന്നുകളയും.

**ദാദ:** എടാ, കഷ്ടമേ! അതു സങ്കടം തന്നെ.

**രൂഖി**: സങ്കടമോ? (**മൂക്കു ചീറ്റിയിട്ട്**) എല്ലാം മനസ്സിലൊതുക്കുകയാണ്. ആരോടും ഒന്നും പറയാൻ വയ്യ. സഹിക്കാനും വയ്യ.

**(രൂഖി തേങ്ങുന്നു. ലാധോ വിഷയം മാറ്റാനായി)**

**ലാധോ**: ദാദാ, ചെരുപ്പ് ഉണങ്ങിവരണ്ടുപോയി.

**ദാദ**: എങ്കിൽ നീയൊരു കാര്യം ചെയ്യ്. അതിൽ കുറച്ച് എണ്ണ പുരട്ടി വച്ചേക്ക്. ഇന്നു രാത്രി ഇവിടിരിക്കട്ടെ. നാളെ രാവിലെ കൊണ്ടുപോകാം.

**ലാധോ**: ശരി ദാദാ.

**ദാദ**: ഇതാ പൈസ.

**ലാധോ**: വേണ്ട ദാദാ, നിങ്ങൾ പൈസ തരണ്ടാ.

**ദാദാ**: അല്ല. ഇതിരിക്കട്ടെ.

**ലാധോ**: വേണ്ട ദാദാ. ബ്രാഹ്മണനു കൊടുക്കാനോ കഴിഞ്ഞില്ല. പിന്നെ വാങ്ങുകയും കൂടിയായാലോ.

**ദാദ**: എങ്കിൽ ശരി. പിന്നെ കാണാം. വരട്ടെ.

**ലാധോ**: എന്നാലാകട്ടെ.

**(സുഖ്റാം ദാദ പോകുന്നു. ലാധോ തൊട്ടിയിൽ ചെരുപ്പുമുക്കി ഒരറ്റത്തേക്കു മാറ്റിവയ്ക്കുന്നു.)**

**ലാധോ**: ഈശ്വരാ! മായാമയാ! നീ തന്നെ തുണ.

**രൂഖി**: (**മെല്ലെ മധുരസ്വരത്തിൽ**) പിന്നെ, ഒരു കാര്യം പറയട്ടോ?

**ലാധോ**: (**നീട്ടി**) ഓഹോ.

**രൂഖി**: എന്താ ഓഹോ?

**ലാധോ**: അല്ല, നീ ഇങ്ങനെ ഇമ്പമായി പറയുമ്പോൾ മനസ്സിനെന്തൊരു കുളിർമ്മ!

നരനായിങ്ങനെ ജനിച്ചുഭൂമിയിൽ.....

**രൂഖി**: (**ദേഷ്യത്തിൽ**) ഞാൻ പറഞ്ഞതു കേട്ടോ? എന്താ രാഗം വിസ്തരിക്കുന്നത്?

**ലാധോ**: ശരി, പറയൂ, എന്താണ് ഉത്തരവ്?

**രൂഖി**: പിന്നെ, ആ കാലേഖാം ശിപായിയില്ലേ...?

**ലാധോ**: ങാ അവൻ?

**രൂഖി**: രണ്ടു ടിക്കറ്റു അമഥയുടെ കയ്യിൽ കൊടുത്തിട്ടു പോയി.

**ലാധോ**: കൊള്ളാം. ശരി, വാ, പോകാം.

**രൂഖി:** എവിടെ പോകുന്ന കാര്യമാ? ഞാൻ പറഞ്ഞതു മനസ്സിലായോ?

**ലാധോ:** അങ്ങു അമരാപുരിയിൽ പോണകാര്യമല്ലേ? അല്ലാതെ നമ്മൾ പിന്നെ എവിടെ പോകാൻ!

**രൂഖി:** ഇതെന്തു തമാശ? ഞാനെന്തു പറഞ്ഞാലും അതിനെല്ലാം ഒരു തറുതല... ഞാനും നിങ്ങളെ...

**ലാധോ:** **(ചിരിച്ചുകൊണ്ട്)** തള്ളിയിട്ട് പൊയ്ക്കളയുമോ? കൊള്ളാം. ഞാനിവിടെ പെട്ടിയും ഭാണ്ഡവും മുറുക്കിയിരിക്കുകയാണ്.

**രൂഖി:** **(മൂക്കിൽ വിരലിട്ടുകറക്കി)** എന്നെയെന്തിനിങ്ങനെ ബുദ്ധിമുട്ടിക്കുന്നു? ഒന്നു പറയുമ്പം മറ്റൊന്നെടുക്കും. എൻെറ നാക്കും മുറിച്ചുകളഞ്ഞേ പറ്റൂ.

**ലാധോ:** ശരിയാണ്. മനസ്സിലൊന്നും വയ്ക്കാൻ പാടില്ല. നാക്കിന് എല്ലുമില്ലല്ലോ.

**രൂഖി:** പിന്നെ, ഞാൻ പറയാൻ വന്നത്......

**ലാധോ:** ങാ പറ.

**രൂഖി:** നിങ്ങൾ സമ്മതിച്ചാൽ ഞാൻ അമഥയുടെ കൂടെ സിനിമയ്ക്കുപോകാം.

**ലാധോ:** അതിന് അമഥ അവൻെറ പെണ്ണിനെകൊണ്ടു പോകുന്നില്ലേ?

**രൂഖി:** അവൻ ടിക്കറ്റു വാങ്ങിയത് അവൾക്കുവേണ്ടിയാണ്. പക്ഷെ ഇന്ന് ഞാനവളെ വിടൂല്ല. ഇന്നാമൂധേവിയെ വീട്ടിലടച്ചിടും.

**ലാധോ:** രൂഖീ, ഈ പ്രായത്തിൽ നമ്മൾ പോവുന്നതുനല്ലതല്ല. നമ്മൾ കൊച്ചു പിള്ളേരോ മറ്റോ ആണോ? പാവം പിള്ളേര്! അവരു പോട്ടെ.

**രൂഖി:** **(ചീറിക്കൊണ്ട്)** പോയാൽ ഇന്നു തൊലിയുരിക്കും. **(എഴുന്നേറ്റിട്ട്)** ഇന്നു ഞാൻ പോകും. അവളിവിടെ വീട്ടിലിരിക്കട്ടെ.

**ലാധോ:** നില്ല്. പറയട്ടെ.

**രൂഖി:** സമയമില്ല. എനിക്കൊന്ന് ഒരുങ്ങണം **(പോകുന്നു)**

**ലാധോ:** ശരി പൊയ്ക്കോ.... രാമാ! രാമചന്ദ്രാ!

ഈ നരകത്തീന്നെന്നെ കരകേറ്റീടണേ....

**(അമഥ കടന്നു വരുന്നു. മുഖത്തു ദേഷ്യഭാവം)**

**അമ:** അച്ഛാ! അച്ഛൻ പറയാത്തതെന്ത്? ഈ അമ്മയ്ക്കു ഒരു വിചാരവുമില്ല. ആളുകൾ കണ്ടാലെന്തു പറയും?

**ലാധോ: (സ്വരം കടുപ്പിച്ച്)** എന്തു പറയാൻ? പെണ്ണിനെ കൂടെകൊണ്ടുപോകാൻ നാണമില്ല. അമ്മയെ കൂടെക്കൊണ്ടു പോകാൻ നാണം! നിനക്കും ഹൃദയമില്ലേ? **(മെല്ലെ)** ഒരു തവണ കൊണ്ടുപോ. സൊല്ലയൊഴിയട്ടെ. നിന്റെ തള്ള മുട്ടാപ്പിടിയായിട്ടു നിൽക്കുകയാണ്.

**അമ:** അമ്മ നല്ലതും ചീത്തയും തിരിച്ചറിയുന്നില്ല.

**ലാധോ:** രാമാ...! രാമചന്ദ്രാ!

**(രൂഖി ഒരുങ്ങി പുറത്തു വരുന്നു).**

**രൂഖി: (പിന്നിലേക്കു നോക്കി)** നിന്റെ അമ്മാവന് ആഹാരം കൊടുക്കണം. എന്നിട്ട് എല്ലാം അടച്ച് സൂക്ഷിച്ചു വയ്ക്കണം. ഒന്നും തുറന്നിടല്ലേ. ഇല്ലെങ്കിൽ ആ പൂച്ച വന്ന് എല്ലാം തിന്നൊണ്ടുപോകും.

**ദീവാലി: (അകത്തുനിന്നു ധിക്കാരസ്വരത്തിൽ)** പൂച്ച നിങ്ങടെയാ.

**രൂഖി: (ചൊടിച്ചിട്ട്)** എന്റെ അമ്മയെ പറയുന്നൊ? നാക്കു ഞാൻ പിഴുതെടുക്കും. പറഞ്ഞതു കേട്ടില്ലേടാ, അമഥേ? കൊട് ചെരുപ്പെടുത്തു ആ മുഖത്തൊന്ന്.

**അമ: (പരവശഭാവത്തിൽ)** നിങ്ങൾ വരുന്നെങ്കിൽ വരിൻ. സമയം താമസിച്ചു. ഞാനിതാ പോണു.

**രൂഖി:** ഇതാ വരുന്നു **(തിരിഞ്ഞു ലാധോയോട്)** പിന്നെ, വീടുനോക്കിക്കോളണേ, മരുമോളോടു പറയണം, ആഹാരം തരാൻ.

**ലാധോ:** ശരി സൂക്ഷിച്ചു പോണേ...... രാമാ! രാമചന്ദ്രാ!

**(അമഥ മുമ്പെയും രൂഖി പുറകെയുമായി പോകുന്നു. ഫൂലിത്തള്ള മറ്റൊരു വശത്ത് അവരുടെ മുറ്റത്തുനിന്നും ഇറങ്ങിനിന്ന് വിളിച്ചു ചോദിക്കുന്നു)**

**ഫൂലി:** ദീവാലിയുണ്ടോ അവിടെ?

**ദീവാ: (വന്നിട്ട്)** എന്താ ഫൂലിച്ചിറ്റമ്മേ ? എന്തുവേണം?

**ഫൂലി:** ഇച്ചിരി ഉറ വേണം. നിന്റെ അമ്മായി ഇല്ലേ ഇവിടെ?

**ദീവാ:** അവർ പോയി.

**ഫൂലി**: എവിടെ?

**ദീവാ**: സിനിമ കാണാൻ

**ഫൂലി**: ങേ! എന്തോന്നു കാണാൻ? സിനിമയോ?

**ദീവാ**: ങാ, ജോഡിയായി പോയിരിക്കുകയാ. മോൻെറ കൂടെ.

**ഫൂലി**: പിന്നെ, നീയോ?

**ദീവാ**: എന്നെ വീട്ടിലാക്കിയിട്ടുപോയി. എന്തുചെയ്യാൻ?

**ഫൂലി**: കൊള്ളാം. ഈ പ്രായത്തിൽ... അവർക്കുനാണമില്ലേ? അമ്മ നിന്നെയെന്താ കൊണ്ടുപോകാത്തെ?

**ദീവാ**: രണ്ടു ടിക്കറ്റേ ഉണ്ടായിരുന്നുള്ളു. പിന്നെ അങ്ങേരും എന്തു ചെയ്യാൻ? അമ്മായി കൊച്ചുപെണ്ണു ചമഞ്ഞു മുമ്പെ ഇറങ്ങിയില്ലേ? ആ പാത്രമിങ്ങു തരൂ, ഞാൻ ഉറയെടുത്തുതരാം. **(പാത്രം വാങ്ങിപ്പോയി ഉറകൊണ്ടു വന്നു കൊടുക്കുന്നു. തിരിച്ചു വീട്ടിനുള്ളിലേക്കു പോകുന്നു.)**

**ലാധോ**: **(സ്വയം പിറുപിറുക്കും വണ്ണം)** കൊച്ചുപെണ്ണല്ലേ? പാവം. അവൾ മനസ്സും വിഷമിച്ച് വീട്ടിലിരിക്കുന്നു. കിളവി അമ്മായി സിനിമകാണാൻ പോയി. കാലം മറിഞ്ഞകാലം. അല്ലാതെന്തു പറയാൻ? **(എന്തോ തീരുമാനിച്ചിട്ടെന്നവണ്ണം)** മോളേ! ങും. ഒരുങ്ങിക്കോ.

**ദീവാ**: **(പുറത്തേക്കു എത്തിനോക്കിയിട്ട്)** ആഹാരം കൊണ്ടു വരട്ടേ?

**ലാധോ**: ഇപ്പ വേണ്ട മോളെ. നീ വേഷമെല്ലാമൊന്നു മാറ്റ്.

**ദീവാ**: എവിടെ പോകാൻ?

**ലാധോ**: സിനിമ കാണാൻ

**ദീവാ**: അതിന്...

**ലാധോ**: അതിനും കിതിനുമൊന്നുമില്ല. നേരം താമസിച്ചു. വേഗമാകട്ടെ. അവൾക്കു മാത്രമല്ല കമ്പമെന്നു നിൻെറ അമ്മായിയെയൊന്നു കാണിച്ചുകൊടുക്കാം. ങും. വാ. **(ദീവാലി തയ്യാറായി പുറത്തുവരുന്നു.)**

**ലാധോ**: ങാ, നീ മുമ്പേ നട. ഞാനിതൊന്നു പൂട്ടിയിട്ട് വരാം.

**(താഴും താക്കോലുമെടുത്തു കതക് വലിച്ചടച്ച് തഴുതിടുന്നു. മറുവശത്തേക്കുനോക്കി)** ഫൂലീ! വീടൊന്നു നോക്കി

ക്കൊള്ളണേ.

**ഫൂലി**: എങ്ങോട്ടു പോണൂ ലാധോചേട്ടാ?

**ലാധോ**: മോളെ ഒന്നു സിനിമ കാണിക്കാൻ. അവളുടെ അമ്മായി അവളെ വിട്ടിട്ടുപോയി.

**ഫൂലി**: ഇങ്ങനെയങ്ങുപോയാൽ ആളുകളെന്തു വിചാരിക്കും?

**ലാധോ**: അതിന് അവൾക്കാ ചിന്തയുണ്ടോ? നാണംകെട്ട അവൾക്കുമാത്രം എന്തുമാകാമെന്നോ?

**ഫൂലി**: എങ്കിലും ഇങ്ങനെയൊരു നടപ്പുണ്ടോ? നാളെ അവരറിഞ്ഞാൽ? എല്ലാരുടേയും മുമ്പെ വച്ചു മാനം കെടുത്തും.

**ലാധോ**: പാവം, ആ പെണ്ണുകിടന്നു കരയുന്നു. അപ്പൊാക്കരുതി അവളെയൊന്ന് അവിടെ കൊണ്ടുവിടാമെന്ന്. പടം തീരുന്നതുവരെ ഞാൻ പുറത്തെവിടെയെങ്കിലും കറങ്ങി നടക്കും. അല്ലെങ്കിലും എനിക്കെന്തൊന്നു മനസ്സിലാകാൻ.

**ഫൂലി**: ങാ, ശരിയാണ്, നിങ്ങൾകൊണ്ടുപോയി വിടണം. പെണ്ണിന്റെ കല്യാണം കഴിഞ്ഞിട്ടു ഒരു കൊല്ലമല്ലേ ആയുള്ളൂ. സന്തോഷിക്കേണ്ട സമയമല്ലേ? ങാ, കൊണ്ടുപോണം.

**(ലാധോ വീടുപൂട്ടുന്നു. രംഗം ഇരുളുന്നു. നിമിഷനേരത്തെ അന്ധകാരത്തിനുശേഷം വീണ്ടും തെളിയുന്നു. മുറ്റത്ത് അരണ്ട സൂര്യപ്രകാശത്തിൽ ലാധോ, സുഖ്റാം ദാദയുടെ ചെരുപ്പു തുന്നിക്കൊണ്ടിരിക്കുകയും ഒപ്പം ഒരു കീർത്തനം മൂളുകയുമാണ്. ചായക്കോപ്പയുമായി രൂഖി കടന്നു വരുന്നു. കോപ്പ ഭർത്താവിന്റെ അടുത്തു വച്ചിട്ട് മാറിയിരിക്കുന്നു. തുടുത്തമുഖം കണ്ണിൽ കോപം)**

**ലാധോ**: ങാഹാ, ഇന്നു നീയാണോ ചായ കൊണ്ടുവന്നത്?

**രൂഖി**: ചെറുക്കന്റെ പെണ്ണിന്റെകൂടെ സിനിമയ്ക്കുപോകാൻ നിങ്ങൾക്കു നാണം തോന്നിയില്ലേ? സ്വന്തം പ്രായത്തെക്കുറിച്ച് ഓർമ്മയുണ്ടോ?

**ലാധോ**: കൊച്ചുപെണ്ണു ചമഞ്ഞുപോകാൻ നിനക്കു നാണമില്ലേ? ങും, ഇപ്പോളെന്താ ഒന്നും മിണ്ടാത്തെ?

**(രൂഖി തട്ടിക്കുടഞ്ഞെഴുന്നേറ്റ് ദേഷ്യത്തിൽ അകത്തേക്കു പോകുന്നു. അമഥ പുറത്തേക്കു വരുന്നു. മുഖത്തു പ്രസന്നഭാവം)**

**അമ**: ഇങ്ങുതരണം അച്ഛാ, ഞാൻ തുന്നിത്തരാം.

**ലാധോ**: (ചെരുപ്പു നീട്ടിയിട്ട്) വളരെ നാളുകൾക്കുശേഷം വയസ്സനായ അച്ഛനോട് ഒന്നു ദയ തോന്നിയല്ലോ.

**അമ**: കാര്യമെന്തായാലും മംഗളമായി അച്ഛാ. പാവത്തിന് ഈ സിനിമ കാണാൻ കഴിയാതെ പോയേനെ. ഇന്നലെയായിരുന്നു അവസാന ദിവസം. ഇന്നുപടം മാറി. വളരെ വിഷമിച്ചാണ് രണ്ടു ടിക്കറ്റുകിട്ടിയത്. അപ്പോൾ ഇടയ്ക്കു അമ്മ ചാടി വീണു. പിന്നെ ഞാനെന്തുചെയ്യും? എന്തു പറഞ്ഞാലും വഴക്ക്. കരച്ചിലും പിഴിച്ചിലുമില്ലാതെ ഇവിടെ ഒന്നും നടക്കുകയില്ല.

**ലാധോ**: ഞാനുമെന്തുചെയ്യാൻ? പാവം കരയുകയായിരുന്നു. കണ്ടിട്ടു എനിക്കു സഹിച്ചില്ല. അവൾക്കുമൊരു രസമൊക്കെ വേണ്ടേ?

**അമ**: എന്നോട് എല്ലാം പറഞ്ഞു. എങ്കിലും അച്ഛൻ പൊടി പൊടിച്ചു.

**ലാധോ**: നിന്റെ അമ്മയ്ക്കു ദേഷ്യം വന്നുകാണും.

**അമ**: അതു പിന്നില്ലേ? ഇരുന്നെരിയുകയായിരുന്നു. പക്ഷെ എന്തുചെയ്യാൻ! പിന്നെ ഇന്നു രാവിലെ ഫൂലിച്ചിറ്റമ്മ ബാക്കിയും കൂടി ശരിക്കു പറഞ്ഞുകൊടുത്തു.

**ലാധോ**: ഓഹോ, അവളെന്താ പറഞ്ഞത്?

**അമ** : അവർ ചോദിച്ചു. കൊച്ചു മണവാട്ടിയെപ്പോലെ ഒരുങ്ങി മോന്റെ കൂടെപ്പോവാൻ നാണമായില്ലേയെന്ന്.

**ലാധോ**: നന്നായി, നിന്റെ അമ്മയ്ക്കതു വേണം.

**അമ**: അതു ശരിതന്നെ. എങ്കിലും അച്ഛൻ ചിറ്റമ്മയോടു പറഞ്ഞോ അവളെ സിനിമയ്ക്കു വിട്ടിട്ട് അച്ഛൻ വെളിയിൽ തന്നെ ചുറ്റിക്കറങ്ങുമെന്ന്?

**ലാധോ**: ങാ, പറഞ്ഞു, അല്ലാതെ പിന്നെ മരുമോളടെകൂടെ കേറിയിരിക്കാനോ?

**അമ**: പിന്നെ, അച്ഛൻ അടുത്തുതന്നെ ഇരുന്നില്ലേ.

**ലാധോ**: ങാ, അതു പിന്നെനിക്കുതോന്നി. കൊച്ചുപെണ്ണാണ്, അവളെ എങ്ങനെ തനിയെ വിടുമെന്ന്.

**അമ**: അച്ഛൻ ചെയ്തതു ശരിയാണ്. അവിടെ ഗ്രാമത്തിലെ തെമ്മാടികളെല്ലാം വന്നുകൂടുന്ന സ്ഥലമാണ്. അവളെ എങ്ങനെ തനിയെ വിടും?

**ലാധോ**: നീ ഞങ്ങളെ കണ്ടോ?

**അമ:** നിങ്ങൾ രണ്ടുപേരും ചായ കുടിച്ചോണ്ടിരുന്നില്ലേ, അതു ഞാൻ കണ്ടു.

**ലാഡോ:** പിന്നെ, ചായ വാങ്ങിക്കൊടുക്കണ്ടേ? പ്രായമായ ഒരാളുടെ കൂടെ സിനിമയ്ക്കുപോയിട്ട്, ഒരു ചായപോലും വാങ്ങിത്തന്നില്ലെന്ന് തോന്നൂല്ലേ?

**അമ:** അതിനാരെങ്കിലും എതിരു പറഞ്ഞോ? അച്ചൻ പൊടി പൊടിച്ചു. പിന്നെ കുതിര വണ്ടിയിൽ കേറ്റിയല്ലേ കൊണ്ടുവന്നത്?

**ലാഡോ:** ങാ, അതു നിങ്ങളെക്കാളും മുമ്പേ വീട്ടിലെത്തുന്നതാണു നല്ലതെന്ന് തോന്നി. നിന്റെ അമ്മയ്ക്കാണെങ്കിൽ ഉറക്കെ സംസാരിക്കാനേ അറിയാവൂ. വഴിയിൽ കിടന്നു വല്ലതും വിളിച്ചു പറഞ്ഞാൽ, ആളുകൾ കേട്ടാൽ എന്തു നാണക്കേടാണ്.

**അമ:** പൊടി പൊടിച്ചച്ചരാ, പൊടി പൊടിച്ചു! **(സുഖ്റാം ദാദാ വരുന്നു)**

**ലാഡോ:** ങാ, വരണം ദാദാ, വരണം.

**ദാദ:** എന്താ ലാഡോ? ചെരുപ്പു ശരിയായോ?

**ലാഡോ:** ഇതാ നോക്കണം. **(കൊടുക്കുന്നു.)**

**ദാദ:** **(ചെരുപ്പു വാങ്ങി തിരിച്ചു മറിച്ചും പരിശോധിക്കുന്നു)** നേരെചൊവ്വേ തുന്നിയിട്ടുണ്ടോ?

**ലാഡോ:** തുന്നി അമ്മയാണു ചെയ്തത്. ചെറുപ്പക്കാരന്റെ കൈകൊണ്ടു തുന്നിയതാണ്. ഇനിയെവിടെപ്പോകാൻ. പത്തുവർഷം കൂടി സുഖമായി ഉപയോഗിക്കാം. അമ്മ എന്നെപ്പോലത്തെ കരവിരുതനാണ്. **(ഒന്നു നിറുത്തി, അല്പനിമിഷങ്ങൾക്കുശേഷം ഗംഭീരസ്വരത്തിൽ)** ദാദാ, എനിക്കൊന്നേ പറയാനുള്ളൂ പഴയ ചെരുപ്പുകളെ വെറുതെ മൂലയിൽ വലിച്ചെറിഞ്ഞു കളയരുത്. കുത്തി തുന്നി, വെള്ളത്തിലിട്ട് പതം വരുത്തി, ഉപയോഗിക്കണം. അതു വീണ്ടും ഉപയോഗയോഗ്യമാകും. തുന്നലൊരു തൊഴിലാണ്. അതുകൊണ്ടു നിങ്ങളുടെ കാര്യവും നടക്കും, ഞങ്ങൾക്കും സുഖം കിട്ടും. ശരിയല്ലേ ദാദാ ഞാൻ പറഞ്ഞത്?

(യവനിക)

## കഥാപാത്രങ്ങൾ

ഡാഹീ ഭായി - അമ്മ
സൂരജ് - ചിറ്റമ്മ
ധീരി - മകൾ
കുർജി സേഠ് - അച്ഛൻ
ഗട്ടു - പേരക്കുട്ടി

(യവനിക ഉയരുമ്പോൾ ഒരു പൂമുഖത്തളവും അതിലേക്കുള്ള ആറുപടികളും ഒരു വശത്തായി മുറികളും അടുക്കളയുടെ ഭാഗത്തു തെരുവിലെ ഒരു ദൃശ്യവും കാണാം. തെരുവിൻെറ ഇടത്തായി ഒരു തൊഴുത്തിൻെറ പകുതി ഭാഗമാണ്. ഒരു കുതിരയും ഒരു എരുമക്കുട്ടിയും നില്പുണ്ട്. അയയ്ക്കുമുന്നിൽ ഒരൊഴിഞ്ഞ തൊട്ടി. തെരുവിൻെറ വലത്തായി നിറച്ച് തുന്നിക്കൂട്ടിയ ചാക്കുകളുടെ ഒരു കൂമ്പാരം. അതിനടുത്തു മൂന്നു കമ്പുകളിൽ നാട്ടി തൂക്കിയിട്ട ത്രാസ്സ്. തേഞ്ഞ കട്ടികളും പഴയ കയറും മറ്റും ഒരറ്റത്തു കിടപ്പുണ്ട്.

ഇടതുവശത്തു രണ്ടു മുറികളാണ്. അറ്റത്തെ മുറിയുടെ മുമ്പിൽ 'വെള്ളം ഉണങ്ങട്ടെ' എന്നൊരു ബോർഡ് എഴുതി വച്ചിട്ടുണ്ട്. വലത്തെ മുറിയോടു ചേർന്നാണ് അടുക്കള. രണ്ടു മുറികളുടേയും മുകളിലുള്ള ചുവരിൽ മുത്തുകൾ കൊണ്ടു ചിത്രപ്പണിചെയ്ത തുണ്ടുവിരികൾ തൂക്കിയിട്ടുണ്ട്. തളത്തിനഭിമുഖമായ ചുവരിൽ ഗണപതിയുടെ ചിത്രം. തത്തയുടെ ചിത്രം അതിനടുത്ത്. ഇവയ്ക്കുപുറമെ നിരയിലും മുത്തു കൊണ്ടുള്ള പല ചിത്രപ്പണികളുമുണ്ട്. ശേഷിച്ച ചിത്രങ്ങളിൽ മഹാലക്ഷ്മി, മംഗളമന്ത്രം, എന്നിവയും. കുടുംബത്തിലെ കുട്ടികളുടെ ഫോട്ടോകളും ഉണ്ട്. ഒരാണിയിൽ ഒരു വടി തൂക്കിയിട്ടിരിക്കുന്നു.

പടികൾ കടന്നു കയറിയാൽ തളത്തിൽ മുറികളുടെ ഒത്ത നടുവിലായി ഒരു തൂണു നില്പുണ്ട്. അതിൻെറ നീലനിറം കരസ്പർശമേറ്റു അവിടെവിടെ പോയിട്ടുണ്ട്. അതിനുമുകളിലൊരുകൊളുത്ത്. കൊളുത്തിൽ കടയുടെ താക്കോൽക്കൂട്ടം തൂങ്ങുന്നു. അതിനടുത്തുതന്നെ കോരാനും അളക്കാനുമുള്ള ചില പാത്രങ്ങളും തൂക്കിയിട്ടിട്ടുണ്ട്. തൂണിൽചാരി ഡാഹീ

**ഭായി ഇരുപ്പുണ്ട്.)**

**ഡാഹീ**: എന്റെ ദൈവമേ! ഇനി എല്ലാം നിന്റെ കയ്യിലാണ്. നീയല്ലാതെ പാവം ഗട്ടുവിനെ നോക്കാനിനി ആരുണ്ട്? പാവത്തിനു തള്ളയില്ലാതെയാകും. തള്ളയില്ലാത്ത ഇവനെ ആരു സ്വന്തമാക്കാൻ? **(അല്പനിമിഷങ്ങൾക്കുശേഷം)** അവൾ മരിച്ചാൽ പുതിയൊരു അമ്മ വന്നേക്കാം. പക്ഷെ വളർത്തമ്മ...

**(ഇടതുവശത്തെ വാതിൽ തുറക്കുന്ന ശബ്ദം. സൂരജ് പ്രവേശിക്കുന്നു.)**

**സൂര**: എന്താ ചേട്ടത്തീ!

**ഡാഹി**: **(തലതിരിച്ച്)** ആര് സൂരജോ?

**സൂര**: **(പതിഞ്ഞ സ്വരത്തിൽ)** മരുമോളുടെ രോഗം ഇത്ര മൂർഛിച്ചെന്നു ഞാനറിഞ്ഞില്ല. രാജ്കോട്ടിൽ നിന്നു കാറുവന്നുവെന്നു നിങ്ങളുടെ അനിയൻ **(ഭർത്താവിന്റെ അനിയൻ)** പറഞ്ഞപ്പോഴാണറിഞ്ഞത്.

**ഡാഹി**: ശരിയാണ്. എല്ലാവരും പറഞ്ഞു അയാളെ വിളിക്കണമെന്ന്. എന്തൊന്ന് സറുജനോ കിറുജനോ. അയാളുമാത്രമേ ബാക്കിയുണ്ടായിരുന്നുള്ളു. നിന്റെ ചേട്ടനാ **(ഭർത്താവിന്റെ ജ്യേഷ്ഠൻ)**ണെങ്കിൽ ഇളം മനസ്സാണ്. ആ പെണ്ണിന്റെ വീട്ടുകാർ കൊട്ടുന്ന താളത്തിനൊത്തു തുള്ളും.

**സൂര**: **(ഇടയ്ക്കുകയറി)** അതു പിന്നെ എനിക്കറിഞ്ഞുകൂടെ? ഇവരെല്ലാം അന്യർക്കു വാലാട്ടികളാണ്.

**ഡാഹി**: പിന്നെ നമ്മുടെ മരുമോളടെ സഹോദരനാണെങ്കിൽ തന്ത്രജ്ഞനും. ഇപ്പോ രണ്ടുകൊല്ലമായി സുഖക്കേടായിട്ട്. മരുന്നിനും മന്ത്രത്തിനുമായി ചെലവഴിച്ച് ഇവിടെ വെളുത്തു. എങ്കിലും പറയുന്നത് ചികിത്സയും മരുന്നും കുറഞ്ഞുപോയതുകൊണ്ടാണ് സുഖക്കേടു കൂടിയതെന്നാണ്.

**സൂര**: ഇതിൽകൂടുതലെങ്ങനെ നോക്കാനാണ്? മരുന്നിനും മന്ത്രത്തിനുമൊക്കെ ഒരറുതിയില്ലേ?

**ഡാഹി**: അതെ, പറയുന്നവർക്ക് എന്തും പറയാമല്ലോ. ഇതു ചുമ്മാ എടുത്തു കുടിക്കാനുള്ളതോ മറ്റോ ആണോ, ഒരു ഭരണി നിറയെ അങ്ങു കുടിക്കാമെന്നുവച്ചാൽ തന്നെ.

**സൂര**: അല്ലാ, മരുമോളുടെ ശുശ്രൂഷയിൽ ചേട്ടത്തി വല്ല കുറവും വരുത്തിയിട്ടുണ്ടോ?

**ഡാഹി**: **(കേട്ട് സന്തോഷിച്ച്)** അതവർക്ക് എങ്ങനെ

അറിയാം? അവർ ഞങ്ങളെ അപമാനിക്കാൻ തന്നെ പുറപ്പെട്ടിരിക്കുകയാണ്. മറ്റുവല്ലവരുമാണെങ്കിൽ അങ്ങു കുടുംബത്തിലേക്ക് തിരിച്ചയച്ചേനെ. അതുചെയ്യാതെ ഇവിടെ നമ്മുടെ വീട്ടിൽ തന്നെ കിടത്തി എല്ലാം ചെയ്യുന്നില്ലേ? അതിന്റെ ഉപകാരമാണിത്.

**സൂര**: **(വിഷയമവസാനിപ്പിക്കാനായി)** ചേട്ടത്തീ എന്തെങ്കിലും ചെയ്യുന്നവരെ പഴിക്കാൻ മാത്രമേ ആളുകാണൂ. **(പുറത്തു കാറിന്റെ ഹോൺ ശബ്ദിക്കുന്നു)**

**ഡാഹി**: **(ഉറക്കെ)** എടാ പിള്ളേരെ. ങാ, ഇറങ്ങ്. **മോട്ടറിൽ** നിന്നിറങ്ങ്. **(സൂരജിനോട്)** ഈ തെരുവിലെ പിള്ളേരെല്ലാം കുട്ടിച്ചാത്തന്മാരാണ്. ഡോക്ടർ ആ കാറ് അവിടെക്കൊണ്ടിട്ടപ്പോഴേ ഓരോ കൃത്രിമം കാണിക്കാൻ തുടങ്ങിയതാണ്.

**സൂര**: **(ഡാഹിഭായി പറഞ്ഞതു ശ്രദ്ധിക്കാതെ) അപ്പോഴേ** ചേട്ടത്തി, നിങ്ങളുടെ മരുമകൾ വല്ലതും മിണ്ടുന്നും പറയുന്നുമുണ്ടോ, അതോ പഴയതുപോലെ തന്നെയോ?

**ഡാഹി**: കല്ലുപോലെ അനക്കമില്ലാതെ കിടക്കുകയാണ്.

**സൂര**: കഷ്ടം! കല്യാണത്തിന്റെ അന്നു മുതൽ തന്നെ സുഖമില്ല. അതും നോക്കണേ, ഒരു പുതിയ രോഗം. എന്തോന്ന്? ഹി... ഹി... ഹിസ്റ്റീരിയാ! അതുപറയാൻ തന്നെ എനിക്കു കഴിയുന്നില്ല.

**ഡാഹി**: അതു പിന്നെങ്ങനെ? ആർക്കെങ്കിലും അതുവരികയോ കാണുകയോ ചെയ്താലല്ലേ? ഇതൊക്കെ കർമ്മവ്യാധിയാണ്...

**സൂര**: ശരിയാണ്. ഇതുകർമ്മം തന്നെയാണ്. അല്ലെങ്കിൽ ഈ ചെറിയ പ്രായത്തിൽ ഇത്തരത്തിലൊരു രോഗം-

**ഡാഹി**: പക്ഷെ ഡോക്ടർ അതു മനസ്സിലാക്കണ്ടേ? അദ്ദേഹം പറയുന്നതെന്താണെന്നൊ? തനിയെ കഴിയുന്നതുകൊണ്ടാണ് ഈ രോഗം പോലും. പോരാഞ്ഞു പറയുകയാണ്. ഇവളെ ഭർത്താവിന്റെ കൂടെ താമസിക്കാൻ അനുവദിച്ചാലേ രോഗം മാറൂ, അല്ലെങ്കിൽ മാറുകയില്ലെന്ന്, ലോകത്താരെങ്കിലും ഇങ്ങനെ കേട്ടിട്ടുണ്ടോ?

**സൂര**: തനിയെ എത്രയോ പേർ കഴിയുന്നു! അതുമല്ല ചെറുക്കൻ സമ്പാദിക്കാനായി പരദേശത്തുപോയാൽ പെണ്ണ് ഒറ്റയ്ക്കല്ലാതെ പിന്നെ ഇരട്ടയായി കഴിയുമോ? **(അറിയാതെ**

**ചിരിച്ചുപോകുന്നു)**

**ഡാഹി**: അതുമല്ലാ, ഒരെഴുത്തു എഴുതിയിട്ടാൽ ഇങ്ങുവരത്തക്കവണ്ണം അത്ര അടുത്തോ മറ്റൊ ആണോ മലാക്കാ? അവൻ പോയിട്ടു മൂന്നു കൊല്ലം തികഞ്ഞില്ല. ഒന്നു വന്നു പോകാൻ എത്ര പണച്ചെലവുണ്ടെന്നറിയാമോ?

**(അല്പനേരത്തേക്കു ആരും ഒന്നും മിണ്ടുന്നില്ല. വലത്തെ മുറിയിൽ നിന്ന് ധീരി ഇറങ്ങിവരുന്നു.)**

**ധീരി**: അമ്മേ!

**ഡാഹി**: എന്തു മോളെ? നിന്റെ ചേട്ടത്തിക്കു എങ്ങനെയുണ്ട്?

**ധീരി**: **(നിരുന്മേഷയായി)** അതുപോലെ തന്നെ കിടക്കുന്നു. **(നിമിഷങ്ങൾക്കുശേഷം)** ആ സഞ്ചി എവിടെ വച്ചു?

**ഡാഹി**: പെട്ടിയുടെ മുകളിൽ.

**ധീരി**: ശരി, **(പോകുന്നു)**

**ഡാഹി**: ഞാൻ വരണോ?

**ധീരി**: **(അകത്തുനിന്ന്)** വേണ്ട. ആരുമിങ്ങോട്ടു വരണ്ടെന്നു ഡോക്ടർ പറഞ്ഞിരിക്കുന്നു.

**ഡാഹി**: ഈശ്വരാ! ഭഗവാനേ!

**സൂര**: പാവം. ബാബുവിന്റെ തലവിധി **(തലയിൽ കൈവയ്ക്കുന്നു)**.

**ഡാഹി**: **(അല്പനേരം മൗനമായിരുന്നിട്ട്, പെട്ടെന്നെന്തോ ആലോചിച്ചിട്ടെന്നപോലെ)** ഇതിൽ അവന്റെ വിധിയ്ക്ക് എന്തു ദോഷം വരാൻ? അവനാണല്ലേ? ബാബുവിന് ഒന്നല്ലെങ്കിൽ പതിനൊന്നു പെണ്ണു വേറെകിട്ടും.

**സൂര**: **(അവളെതന്നെ നോക്കിനിന്ന്)** ങാ.

**ഡാഹി**: പിന്നല്ലാതെ. ഇത്രമിടുക്കും ചൊണയുമുള്ള, പോരാഞ്ഞിട്ടു മലാക്കയിൽ പണം വാരിക്കൂട്ടുന്ന ഒരു ചെറുക്കനെ കിട്ടാനെളുപ്പമാണോ? ഈ കുടുംബം തന്നെ ഇന്നും ഇന്നലെയുമുള്ളതാണോ? ദിവാന്മാരുണ്ടായിരുന്ന തറവാടാണിത്. കച്ചവടം ഈയിടെ ഉണ്ടായതാണ്. മുമ്പ് കച്ചേരിയിൽ ചെന്നാൽ അധികാരിയുടെ ഒപ്പം ഇരിക്കാൻ കസേര കിട്ടും....

**സൂര**: **(ഒപ്പത്തിനൊപ്പം പറഞ്ഞുകൊണ്ട്)** അല്ല, ഇപ്പോത്തന്നെ ഇത്ര വലിയൊരു വീട് ജോധ്പ്പൂരിൽ വേറെയുണ്ടോ? ആ ഗോദഡ്വാലയുടെ മാളികപോലും ഇതിന്റെ അടുത്തു

വരൂല്ല.

**(ഡാഹിഭായി സന്തോഷത്തോടെ തലകുലുക്കുന്നു. സൂരജ് പൊടിപ്പും തൊങ്ങലും വച്ച് തുടരുന്നു).**

**സൂര**: ഇടിയും മഴയും, എന്നല്ലാ പ്രളയംതന്നെ വന്നാലും ഇവിടത്തെ ഓരോടിനുപോലും കുലുക്കമുണ്ടാവില്ല.

**(സ്ക്കൂളിൽനിന്നു ഗട്ടു കരഞ്ഞുകൊണ്ടു വരുന്നു. രണ്ടു കഷണമായ സ്ലേറ്റ് കയ്യിലുണ്ട്.)**

**ഡാഹി**: **(ഗട്ടു കരയുന്നതുകണ്ടിട്ട്)** എന്തു മോനെ, എന്തു പറ്റി? ആരെങ്കിലും അടിച്ചോ? **(മറുപടിയില്ല.)** സാറടിച്ചോ? **(സ്ലേറ്റ് കണ്ടിട്ട്)** ഇതെന്തുപറ്റി? സ്ലേറ്റെങ്ങനെ ഒടഞ്ഞു.....?

**ഗട്ടു**: **(രണ്ടുകൈകൊണ്ടും കണ്ണു തിരുമ്മിയിട്ട്, വിങ്ങി വിങ്ങി)** വഴിയിൽ... പശുക്കൾ... വന്ന്... ങ്ു,ങ്ു.

**ഡാഹി**: അതുകൊണ്ട്. ഇതിനെന്തുപറ്റി? നോക്ക്, വേഗം പറ.

**ഗട്ടു**: ങ്ു, ങ്ു... പശു... ഉന്തി... ങ്ു, ങ്ു.

**ഡാഹി**: **(സംഭ്രമിച്ച്)** അയ്യോ. ഹെന്റെ മോനേ! **(ഗട്ടുവിനെ മടിയിലെടുത്തുവച്ചു)** നശിച്ചൊരു പശു! **(വാത്സല്യത്തോടെ)** മോന്റെ എവിടെയെങ്കിലും കൊണ്ടോ?

**ഗട്ടു**: **(തേങ്ങിക്കൊണ്ട്)** ങ്ു, ങ്ു... താഴെവീണു... സ്ലേറ്റു പൊട്ടി. ങ്ു, ങ്ു

**ഡാഹി**: അയ്യോ പാവം! **(സമാധാനിപ്പിക്കാനായി)** അതിനു കരയുന്നതെന്തിന്? മണ്ടാ! വേറെ പുതിയ സ്ലേറ്റുവാങ്ങാം. ങേ? ങാ, ഇനി കരയരുത്.

**ഗട്ടു**: അമ്മ...

**ഡാഹി**: നോക്കു, മോനെ. അമ്മ ഉറങ്ങുകയാണ്. ഇപ്പോഴങ്ങോട്ടു പൊയ്ക്കൂടാ.

**ഗട്ടു**: ങ്ു, ങ്ു, അമ്മാ... അമ്മ എവിടെ?

**ഡാഹി**: നോക്ക്, നിർബന്ധം പിടിക്കരുത്. അമ്മ ഉറങ്ങുകയാണെന്നു പറഞ്ഞില്ലേ? ഇപ്പോഴങ്ങോട്ടു പൊയ്ക്കൂടാ. എന്റെ പൊന്നു മോനല്ലേ! **(മടിയിലിരുത്തി തലോടിക്കൊണ്ടിരിക്കുന്നു.)**

**ഗട്ടു**: അമ്മ... അമ്മ ഇപ്പോൾ ഉണരൂല്ലേ?

**(വീണ്ടും കരയുന്നു. മുറിയ്ക്കുള്ളിൽ നിന്നും ധീരിവന്ന്, ഡാഹിഭായിയെ ആംഗ്യം കൊണ്ടു വിളിക്കുന്നു)**

**ഡാഹി: (കുട്ടിയെ താഴെയാക്കി എഴുന്നേറ്റിട്ട് അവനോടായി)** ദാ, ഞാനിപ്പോ വന്നേക്കാം. **(സൂരജിനെ ചൂണ്ടിയിട്ട്)** ഇതാ ചിറ്റമ്മയുടെ അടുത്തിരുന്നു കളിക്കണം. ങേ?

**സൂര: (ഗട്ടുവിനെ സന്തോഷിപ്പിക്കാനായി)** മോനു പുതിയ സ്ലേറ്റ് വേണം അല്ലേ? എങ്കിൽ കരയാതിരിക്കണം.

**(ഗട്ടു വീണ്ടും കരയുന്നു. സൂരജ് സാരിത്തലപ്പുകൊണ്ടു അവൻെറ കണ്ണു തുടയ്ക്കുന്നു.)**

ഗട്ടു: അമ്മേ!

**സൂര:** അമ്മ ഇപ്പോവരും.

ഗട്ടു: **(എഴുന്നേറ്റ് മുറിയിലേക്കു നടക്കാനൊരുങ്ങുന്നു)** അമ്മ... അമ്മയുടെ അടുത്തേക്ക്...

സൂര: **(ഗട്ടുവിനെ തടഞ്ഞിട്ട്)** നോക്കു മോനെ, അകത്തു പോയ്ക്കൂടാ. അമ്മ ഉറങ്ങുകയാണ്. ഇപ്പോൾ പോകണ്ട. **(അതുവരെ തികച്ചും നിശ്ശബ്ദമായിരുന്ന ആ മുറിയിൽ സംഭാഷണത്തിൻെറ ശബ്ദം കേൾക്കുന്നു. ആരുടേയോ ഷൂസിൻെറ ശബ്ദം കേട്ടുതുടങ്ങുന്നു. നിമിഷങ്ങൾക്കു ശേഷം ഡോക്ടർ പുറത്തേക്കു നടക്കുന്നു. ഷൂസിൻെറ ശബ്ദം കേൾപ്പിച്ചുകൊണ്ടു ധൃതിയിൽ പുറത്തേക്കുപോകുന്നു. പിന്നാലെ കരഞ്ഞുകൊണ്ടു ഡാഹിഭായിയും കടന്നുവരുന്നു.)**

**ഡാഹി:** (**സൂരജിനോട്**) സൂരജ്! ആ തൊഴുത്തിൽനിന്നു ഇത്തിരി പശുവിൻ ചാണകം ഇങ്ങെടുത്തോളു.

സൂര: **(കാര്യമെല്ലാം മനസ്സിലാക്കി പരിഭ്രമത്തോടെ തിരിഞ്ഞു നടക്കുന്നതിനിടയിൽ)** ഇതാ കൊണ്ടുവരുന്നു.

**(പുറത്തു കാർ സ്റ്റാർട്ടാക്കുന്ന ശബ്ദം. നിമിഷങ്ങൾ കഴിഞ്ഞ് അതു അകന്നുപോകുന്ന ശബ്ദവും ഹോണും.)**

**(ഗട്ടു തനിച്ചായി)** അമ്മേ! അമ്മേ!.... അമ്മേ!!

**(ഡാഹിഭായി ഗട്ടുവിനെ വന്നെടുത്തിട്ട്)** നിൻെറ വിധി ഇതായല്ലോ മോനെ... **(നിമിഷങ്ങൾ കഴിഞ്ഞു)** നിൻെറ മാത്രമല്ല ഞങ്ങളുടേയും.

ഗട്ടു: അമ്മ... പറയൂ, അമ്മ എപ്പോ ഉണരും? എപ്പോ ഉണരും?

**ഡാഹി: (വിങ്ങി വിങ്ങി)** ഇനി ഉണരില്ല മോനെ.

ഗട്ടു: അമ്മേ!.... അമ്മേ!!

**(പുറത്തുനിന്നും ഒരു കർഷകൻ കടന്നു വരുന്നു. മുമ്പിൽ**

**വന്നു നിൽക്കുന്നു.)**

**ഡാഹി**: എന്താ? എന്തുവേണം?

**കർഷ**: ഖുർജിസേഠ് ഉണ്ടോ?

**ഡാഹി**: **(ആശ്ചര്യത്തോടെ)** മായാചൻ സേഠോ? എങ്ങനെവന്നു?

**കർഷ**: കുതിരപ്പുറത്താ വന്നത്.

**ഡാഹി**: എന്നിട്ടെവിടെ?

**കർഷ**: മൈതാനത്തുകുതിരയെ വിട്ടിട്ട്, എന്നോടു പറഞ്ഞു ഖുർജിസേഠിനെ വിളിച്ചോണ്ടു വരാൻ.

**(ഡാഹിഭായിയുടെ കണ്ണുകളിൽ ക്ഷണനേരത്തേക്കൊരു തിളക്കം. എങ്കിലും വീണ്ടും പഴയ ഗംഭീര ഭാവത്തിൽ മുറിയിലേക്കു പോകുന്നു. അകത്തെന്തോകുശുകുശുക്കുന്ന ശബ്ദം. നിമിഷങ്ങൾക്കുശേഷം ഖുർജിസേഠ് പുറത്തേക്കു വരുന്നു. പിന്നാലെ ഡാഹി ഭായിയും.)**

**ഖുർ**: **(ഡാഹിഭായിയോടായി)** ഞാൻ വേഗം മടങ്ങി വന്നേക്കാം. **(സേഠ് ഇറങ്ങിപ്പോകുന്നു. തൊഴുത്തിൽ കുതിര ചിനക്കുന്നു. കർഷകനും പുറകെ പോകുന്നു. അതിനിടെ ഡാഹിഭായി അയാളെ തടയുന്നു).**

**ഡാഹി**: നിൽക്കൂ.

**കർഷ**: **(തിരിഞ്ഞുനിന്നിട്ട്)** എന്താണ്?

**ഡാഹി**: ആ മായാചൻ സേഠിന്റെ കുതിരയ്ക്ക് തൊഴുത്തിൽനിന്നു കുറച്ച് പുല്ലുകൂടെ എടുത്തോണ്ടുപോ.

**(കർഷകൻ പോയി പുല്ലെടുക്കുന്നു)**

**ഡാഹി**: രണ്ടു കൈനിറയെ വാരിക്കോ.

**കർഷ**: **(പുല്ലുമായി പോകുന്നു)**

**(ഗട്ടു ഈ നേരമത്രയും വിങ്ങിക്കൊണ്ടിരിക്കുകയാണ്)**

**ഗട്ടു**: അമ്മ... അമ്മ ഉണർന്നില്ലേ? ഉണരില്ലേ?

**ഡാഹി**: **(മടിച്ചുമടിച്ച്)** ഇല്ല! **(വിഷയം മാറ്റാനായി)** മോനെ, നോക്ക്, നിനക്ക്, പുതിയ സ്ലേറ്റ് വേണ്ടേ?

**ഗട്ടു**: **(കരിഞ്ഞുകൊണ്ടുതന്നെ) വേണം.**

**ഡാഹി**: **(ഉത്സാഹത്തോടെ)** ങാ, എങ്ങനെയുള്ള സ്ലേറ്റ് വേണം? വലുതോ ചെറുതോ?

**ഗട്ടു**: ങു... ങു... വലുത്.

**ഡാഹി**: എത്ര വലുത് **(രണ്ടു കൈകൊണ്ടും കാണിച്ചിട്ട്)** ഇത്ര?

**ഗട്ടു**: ങ്ങു... ങ്ങു... **പോരാ.**

**ഡാഹി**: **(കൈകൾ കുറെക്കൂടി വിടർത്തി)** ദാ ഇത്രയുള്ള തുവേണോ?

**ഗട്ടു**: ങ്ങു... ങ്ങു... **പോരാ.**

**ഡാഹി**: **(കൈകൾ വളരെ അകത്തിയിട്ട്)** ഇത്ര വലുതോ?

**ഗട്ടു**: ങ്ങും. അതെ.

**ഡാഹി**: ഓഹോ. ഇത്രയും വലിയ സ്ലേറ്റു വേണം. അല്ലേ?

**ഗട്ടു**: ങ്ങും, വേണം.

**ഡാഹി**: **(ഗട്ടുവിൻെറ കവിളിൽ കവിൾ ചേർത്ത്)** എൻെറ പൊന്നുമോൻ. **(സൂരജ് കയ്യിൽ ചാണകവുമായി കടന്നുവരുന്നു.)**

**സൂര**: **(ഡാഹിഭായിയോട്)** ചേട്ടത്തീ, മരുമകൾ മരിച്ച വിവരം പകുതി ഗ്രാമവും അറിഞ്ഞുകഴിഞ്ഞു.

**ഡാഹി**: അതാ ഡോക്ടറുടെ കാറുപോയില്ലേ? പിന്നെ പുറകെ നിൻെറ ചേട്ടനും തലയിൽ തൊപ്പിയില്ലാതെ പോയല്ലോ. അങ്ങനെ പരന്നതായിരിക്കും.

**സൂര**: ചേട്ടൻ പോയോ?

**ഡാഹി**: ങ്ങാ.

**സൂര**: ശവദാഹത്തിനു എല്ലാവരേയും വിളിക്കാൻ പോയതാണോ?

**ഡാഹി**: അതെ. പിന്നെ തേങ്ങയും കയറുമെല്ലാം വേണ്ടേ? ശവമഞ്ചം എടുക്കാനുംആളുകൾ വേണം. അവരെയൊക്കെ വിളിക്കാൻ പോകാതെ പറ്റുമോ?

**സൂര**: അതിനാണോ പോയത്?

**ഡാഹി**: അതെ. പിന്നെ, ആ മായാചൻ സേഠ്ഉം വന്നിട്ടുണ്ട്. അവിടെയും കയറിയിട്ടേ വരൂ.

**സൂര**: **(കാര്യം മനസ്സിലായമട്ടിൽ)** അതുശരി.

**ഡാഹി**: **(വിഷയം മറ്റാനായി)** ശരി, ഇനി. അകത്തെന്തെങ്കിലും ജോലിയുണ്ടോ? ഞാൻ കൂടിവരണോ?

**സൂര**: വേണ്ട. ഗട്ടു കരയും. നിങ്ങളവനേയും വച്ചോണ്ടു ഇവിടിരുന്നാൽ മതി. ഞാൻ തറയൊക്കെ മെഴുകിയിട്ടു വിളക്കും കൊളുത്തിവയ്ക്കാം. **(അകത്തേക്കു പോകുന്നു).**

**ഡാഹി**: പിന്നെ, വിളക്കിലേക്കുളള നെയ്യ് വേറെ വച്ചിട്ടുണ്ട്. അതാ ലോട്ടയിൽ നിന്നെടുത്തോണ്ടാമതി.

**സൂര: (അകത്തുനിന്ന്)** എടുത്തോളാം.

**ഡാഹി**: തിരി ആ താഴേത്തട്ടിലുണ്ട്.

**സൂര: (അകത്തുനിന്ന്)** ഞാൻ നോക്കിയെടുത്തോളാം.

**ഡാഹി: (ഒരുവിധം സമാധാനപ്പെടുത്തിനിറുത്തിയ ഗട്ടുവിൻെറ ശ്രദ്ധ മാറ്റാനായി)** ഗട്ടു, നിൻെറ ഈ വിരലിലെന്താ?

**ഗട്ടു**: മോതിരം.

**ഡാഹി**: ഇതാരുടെ മോതിരം?

**ഗട്ടു**: എൻെറ.

**ഡാഹി**: ങാ ഹാ. നിൻെറയോ?

**ഗട്ടു**: ങാ.

**ഡാഹി**: എനിക്കു തരുമോ?

**(ധീരി കടന്നു വരുന്നു.)**

**ധീരി**: അമ്മേ!

**ഡാഹി**: എന്താമോളേ?

**ധീരി**: ചേട്ടത്തിയുടെ കാതിലും മൂക്കിലുമൊന്നും കാണുന്നില്ലല്ലോ? എന്താ?

**ഡാഹി**: അവളുടെ കമ്മൽ തട്ടാൻെറ കയ്യിൽ വിളക്കാൻ കൊടുത്തിരിക്കുകയാണ്. മൂക്കൂത്തിയും വളയും ഞാൻ ഇന്നു രാവിലെ ഊരിവച്ചു.

**ധീരി: (ആശ്വാസത്തോടെ)** അതുശരി. ഹോ. എൻെറ ജീവനങ്ങുപോയി. ഞാൻ വിചാരിച്ചു ഇതിനിടയിൽ അത് പോയെന്ന്.

**ഡാഹി**: ധീരീ, ഈ ഗട്ടുവിനെ ഒന്നു നോക്കിക്കോ. ഞാനൊന്നകത്തുപോയിട്ടു വരാം.

**ധീരി**: ങു ങു. എന്നെക്കൊണ്ടിവനെ നോക്കാൻ പറ്റൂല്ല. നിങ്ങളുതന്നെ നോക്കിക്കോണം.

**ഡാഹി**: വല്ല ജോലിയുമുണ്ടോയെന്നു നോക്കിയിട്ടുവരട്ടെ.

**ധീരി**: വേണ്ട, അവിടെ ചിറ്റമ്മ ഉണ്ടല്ലോ. **(പോകുന്നു)**

**ഗട്ടു**: അമ്മേ! അമ്മയെവിടെ? അമ്മേ... **(ഉറക്കെ കരയുന്നു)**

**ഡാഹി: (ആംഗ്യം കൊണ്ടുകുട്ടിയെ മനസ്സിലാക്കും വണ്ണം)** അമ്മയിപ്പോൾ വരും മോനെ. **(വിഷയം മാറ്റാനായി)** നിനക്കു പുതിയ സ്ലേറ്റു വേണ്ടേ?

**(മുറിയിൽ നിന്നും സൂരജ് ഇറങ്ങിവരുന്നു.)**

**സൂര**: **(ദുഃഖംകൊണ്ടു തുടുത്തമുഖം. മൂക്കിൽ വിരൽവ ച്ചിട്ട്)** ചേട്ടത്തീ, മരുമോളുടെ തലയിൽ എന്താ ചൂടിക്കാൻ?

**ഡാഹി**: **(ചിന്താമഗ്നയായി)** കല്യാണത്തിനുള്ള ചൂഡാ മണി വിലകൂടിയതല്ലേ?

**സൂര**: **(സംശയിക്കും മട്ടിൽ)** അതോ? അതുതന്നെ വേണോ?

**ഡാഹി**: അവൾക്കു രണ്ടു ചൂഡാമണികളുണ്ട്. ഒന്നു കല്യാണത്തിൻേറതും മറ്റതു സീമന്തത്തിൻേറയും. രണ്ടും പുത്തനാണ്. ഒന്നോ രണ്ടോ തവണയേ ഉപയോഗിച്ചിട്ടുള്ളു. അതിൽപ്പിന്നെ അതു ചൂടാൻ ദൈവം അവസരം കൊടുത്തി ട്ടില്ലല്ലോ.

**സൂര**: പിന്നെ, കസവുസാരി ഉണ്ടോ?

**ഡാഹി**: ങാ, മുന്നൂറു രൂപയ്ക്കുള്ളതാ. ഇപ്പോഴും നേരെ ചൊവ്വേ എടുത്തുടുക്കാൻ വയ്യാത്തത്ര ഭാരം.

**സൂര**: **(സ്വാഭാവികതയോടെ)** അപ്പോൾ അതുതന്നെ പുതയ്ക്കാം.

**ഡാഹി**: **(ഞെട്ടിയിട്ട്)** ആ സാരിയോ?

**സൂര**: **(ഡാഹിഭായിയുടെ ചോദ്യം മനസ്സിലാകാത്ത മട്ടിൽ പഴയ സ്വാഭാവികതയോടെ)** അതെ. ആ സാരി തന്നെ. കുടും ബത്തിൻെറ അന്തസ്സിനും മഹിമയ്ക്കും അനുസരിച്ചുവേണ്ടേ കല്യാണസാരി? അതുവേണം ഉടുപ്പിക്കാൻ.

**ഡാഹി**: **(ധർമ്മസങ്കടമനുഭവിക്കുംപോലെ)** പക്ഷെ ആ സാരി, സ്ത്രീധനത്തിൻെറ കൂടെയുള്ളതല്ലേ?

**സൂര**: അതുശരി...

**ഡാഹി**: ഇങ്ങനെയുള്ള സാധനങ്ങൾക്ക് ആയിരം ആവ ശ്യങ്ങൾ വരും. നാളെയിപ്പോൾ വേണ്ടിവന്നാൽ വീണ്ടും സ്ത്രീധനമൊരുക്കണ്ടേ?

**സൂര**: ങാ, അതുള്ളതുതന്നെ, ഞാനതു ഓർമ്മിച്ചതേയില്ല.

**ഡാഹി**: അതുമല്ല, ഇങ്ങനെ വിലകൂടിയ സാധനങ്ങൾ എന്നുമെന്നും വാങ്ങാൻ കഴിയുമോ?

**സൂര**: **(ഒന്നുമൂളിക്കൊണ്ട്)** അതുശരിയാണ്. പറ്റില്ല.

**ഡാഹി**: **(സന്തോഷത്തോടെ)** ഇപ്പോൾ മനസ്സിലായി അല്ലേ... ഇതൊക്കെ വീട്ടിൽതന്നെയിരുന്നാൽ നശിച്ചൊന്നും

പോവില്ലല്ലോ. അതുമല്ല ബാബു ഇനിയൊരു കല്യാണം കഴിച്ചാൽ പുതിയ പെണ്ണിനു ഇതൊക്കെയെടുത്തുടുത്തൊരുങ്ങുകയും ചെയ്യാമല്ലോ.

**സൂര**: ഞാ, അതുശരിയാണ്.

**ഡാഹി**: **(അഭിപ്രായത്തോടു യോജിച്ചതിലുള്ള സന്തോഷത്തോടെ)** അഥവാ ഇരുന്ന് ഇത്തിരി നൂലുവലിഞ്ഞാൽ തന്നെ കുഴപ്പമെന്ത്? തീരെ ഉപയോഗശൂന്യമാവില്ലല്ലോ. ഗട്ടു വലുതായാൽ, അവനും ഉപകരിക്കും.

**സൂര**: അപ്പോൾ ഏതു ചൂഡാമണിയാ എടുക്കേണ്ടത്?

**ഡാഹി**: കല്യാണത്തിൻേറതു വേണ്ട. അതിനുടനെ ആവശ്യം വന്നേക്കും. മറ്റേതു എടുത്തോളു.

**(സൂരജ് അകത്തേക്കു പോകുന്നു.)**

ഗട്ടു: അമ്മേ!! **(ഉറക്കെ കരയുന്നു.)**

**ഡാഹി**: ഇപ്പോ വരും മോനെ.

ഗട്ടു: അമ്മേ... അമ്മേ... ങൂ... ങ്ങു...

**ഡാഹി**: **(സാന്ത്വനിപ്പിക്കും വണ്ണം)** അതാനോക്ക്. അമ്മദേ വരുന്നു. **(അകത്തേക്കുനോക്കി ഉച്ചത്തിൽ)** ഗട്ടുവിൻെറ അമ്മേ! **(ഉത്തരം കിട്ടിയിട്ട് എന്നോണം)** ഞാ, അതെ ഇങ്ങോട്ടുവാ. ഇതാ ഗട്ടു നിന്നെ കാത്തിരിക്കുന്നു. (ഗട്ടു**വിനോട്)** ദാ, ഇപ്പോവരും. ങേ?

**(പുറത്തുനിന്ന് ഖുർജിസേഠ് വരുന്നു . തലയിൽ വെള്ള ഉത്തരീയം ചുറ്റിയിരിക്കുന്നു. ഒരു കയ്യിൽ കയറും തേങ്ങയും. മറ്റെ കൈകൊണ്ട് ചുമലിലിരിക്കുന്ന പലഹാരക്കെട്ട് താങ്ങിയിട്ടുണ്ട്)**

**ഡാഹി**: കരക്കാരെയെല്ലാം ശവദാഹത്തിനു വിളിച്ചോ?

**ഖുർ**: എല്ലാവരോടും പറയാൻ ക്ഷുരകനെ അയച്ചിട്ടുണ്ട്.

**ഡാഹി**: അതുശരി മായാചൻ സേഠിനെ കണ്ടിട്ട്...

**ഖുർ**: **(ഇടയ്ക്കുകയറി)** വീട്ടിൽ നിന്നിറങ്ങിയപ്പോൾ പാൽക്കാരനാണു ശകുനം.

**ഡാഹി**: **(സന്തോഷത്തോടെ)** അതുകൊള്ളം. നന്നായി.

**ഖുർ**: മായാചൻ സേഠ് പറഞ്ഞു, കാര്യം ഉറപ്പിച്ചിട്ടുപോവാൻ.

**ഡാഹി**: **(സംശയത്തോടെ)** അപ്പോൾ നിങ്ങളെന്തു പറഞ്ഞു?

**ഖുർ**: ഒന്നു രണ്ടു ദിവസം കഴിയട്ടെയെന്നു ഞാൻ പറ

ഞ്ഞപ്പോൾ വാക്കുറയ്ക്കാനായി മധുരം കഴിച്ചിട്ടുപോയാൽ മതിയെന്നും അല്ലാതെ വിടില്ലെന്നും അയാൾ നിർബന്ധിച്ചു. അച്ചാരം വാങ്ങുന്നതൊക്കെ പിന്നെ സൗകര്യം പോലാകട്ടെന്ന്.

**ഢാഹി**: അതിനു നിങ്ങളെന്തു പറഞ്ഞു?

**ഖുർ**: മധുരം ഞാൻ കഴിച്ചു. അച്ചാരം സഞ്ചയനം കഴിഞ്ഞാകാമെന്നും പറഞ്ഞു.

ഗട്ടു: അമ്മേ... **(കരയുന്നു)**

**ഢാഹി**: **(വാത്സല്യത്തോടെ)** നോക്കു മോനേ. നിനക്കു പുതിയ സ്ലേറ്റ് വേണ്ടേ?

**(അകത്തേക്കു പോകുന്നു. ഖുർജി. സേഠിനോടായി)** പിന്നെ, ഗട്ടുവിനു ഒരു പുതിയ സ്ലേറ്റ് കൊണ്ടു വരണം.

**ഖുർ**: ശവദാഹം കഴിയട്ടെ മോനെ. കരയാതെ. പുതിയ സ്ലേറ്റ്കൊണ്ടു വരാം.

(യവനിക)

കഥാപാത്രങ്ങൾ

രൂപാലി
ശൂരസിംഹ്
ദീപസിംഹ്
റായ്ചന്ദ്
ആമ്യൻ

(വീടിൻെറ ഒരു മൂല. മുറിയുടെ കോണിൽ ചുടുകട്ടകളടുക്കി ഒരടുപ്പ്. അതിനുമുമ്പിലായി പകുതിയെരിഞ്ഞ വറളികൾ. അവയ്ക്കുമുകളിൽ ചപ്പും ചവറുമിടുന്ന കൂട. തൊട്ടരുകിലായി കുറെ പാത്രങ്ങൾ, ഇരുമ്പു ചവണ, വെള്ളം നിറയ്ക്കാനുള്ള കലം, ഉടഞ്ഞ കുടത്തിൻെറ തുണ്ടുകൾ. അടുപ്പിൽ പാത്രം ഇരുപ്പുണ്ട്. വറളിത്തീയാണ് അടുപ്പിൽ.

രൂപാലി കടന്നു വരുന്നു. ഇരുപതിനും മുപ്പതിനുമിടയ്ക്കു പ്രായം. ഉരുണ്ടതെന്നോ നീണ്ടതെന്നോ പറയാനാവാത്ത മുഖം മറയ്ക്കുന്ന സാരിത്തലപ്പ് ഒരു വശത്ത് അരയിൽ തിരുകിയിട്ടുണ്ട്; മറുവശത്ത് അത് തലയിൽ ഇട്ടിരിക്കുകയാണ്. രാജസ്ഥാനി പാവാടയാണു ഉടുത്തിരിക്കുന്നത്. രാത്രിയിൽ നീലാകാശത്തു നക്ഷത്രങ്ങൾ തിളങ്ങും പോലെ സൂര്യകിരണങ്ങളേറ്റു പാവാടയിലെ കസവുകിന്നരി തിളങ്ങുന്നു. കൈമുഴുവൻ മറയുന്ന ചോളി ധരിച്ചിട്ടുണ്ട്. ഒരു കയ്യിൽ കുപ്പിവള; മറു കൈയിൽ ഒന്നുമില്ല. കാലിൽ തളയില്ല. അടുപ്പിനടുത്തെത്തി കുനിഞ്ഞ്, പാത്രത്തിൻെറ അടപ്പുപൊക്കി നോക്കുന്നു. തവിയെടുത്തു ഇളക്കി കോരിയിട്ട്-

രൂപാ: (അരിവെന്തോയെന്നു പരിശോധിച്ച്) ആ റായ് ചന്ദ് ഇതെന്തു അരിയാ തന്നത്? തിളക്കാൻ തുടങ്ങിയിട്ടു നേരമെത്രയായി? ഇതേ വരെ അരിക്കു ഒരു കുലുക്കവുമില്ല.

(വറളിയെടുത്തു അടുപ്പിൽ വയ്ക്കുന്നു. ഇതിനിടെ ശൂരസിംഹ് പ്രവേശിക്കുന്നു. അഴുക്കും മെഴുക്കും പുരണ്ട ഉടുപ്പ്. കയ്യിൽ കരിമ്പിൻെറ ഒരു കഷണം. ഒരു കാലിൽ വെള്ളിത്തള. ഇടത്തെ കയ്യിൽ കറുത്ത ചരട് കെട്ടിയിട്ടുണ്ട്. കഴുത്തിൽ ഒരു കാശുമാല.)

ശൂർ: (വന്നയുടെനെ) അമ്മേ!

**രൂപാ**: ഉം. എന്താ?

**ശൂർ**: ദാ, എനിക്കുവേണ്ട ഈ കരിമ്പ്.

**രൂപാ**: നിന്നോടാരാ പറഞ്ഞത് ഇത്രയും കരിമ്പുംകൊണ്ടു വരാൻ?

**ശൂർ**: **(കരിമ്പെറിഞ്ഞുകൊണ്ട്)** എനിക്കു വേണ്ട ദാ, എടുത്തോളു. ഇതെന്തിനുകൊളളാം. ഉണങ്ങിപ്പോയി.

**രൂപ**: **(ചിരിച്ചിട്ട്)** ചെകുത്താൻ!

**ശൂർ**: അമ്മേ! വിശക്കുന്നു.

**രൂപാ**: ഈ കരിമ്പു തിന്ന്. ഇതു വേണ്ടായിരുന്നെങ്കിൽ എന്തിനു വാങ്ങിക്കൊണ്ടു വന്നു?

**ശൂർ**: അമ്മയല്ലേ പറഞ്ഞത്?

**രൂപാ**: അതുതിന്നാനും ഞാൻ തന്നെയാണു പറയുന്നത്.

**ശൂർ**: ഇതുകൊളളില്ല. വായിലെ തൊലിയെല്ലാം പോയി.

**രൂപാ**: **(കരിമ്പെടുത്തു നോക്കിയിട്ട്)** ങാ, ഇനി തിന്നുന്നതെങ്ങനെ? വയറു നിറഞ്ഞില്ലേ? ഇനി അങ്ങോട്ടു ചെന്നിട്ടു വേണമല്ലോ.

**ശൂർ**: വിശക്കുന്നു. **(താഴെയിരിക്കുന്നു)**.

**രൂപാ**: കാലമാടൻ!

**ശൂർ**: സത്യമായും അമ്മെ, വലിയ വിശപ്പ്.

**രൂപാ**: സ്വല്പം ശർക്കര തരട്ടെ? അരിവേവാൻ വൈകും.

**ശൂർ**: എന്നും ഈ ചോറ് എനിക്കുവേണ്ട. ഞാനുണ്ണുന്നില്ല.

**രൂപാ**: **(ദേഷ്യത്തോടെ)** തിന്നുന്നില്ലെങ്കിൽ എഴുന്നേറ്റുപോ. തമ്പുരാനാണെന്നാണു വിചാരം. ഇങ്ങനെ എന്നും ചോറായിപ്പോയതെന്തെന്നു നിന്റെ അച്ഛനോടു ചോദിക്ക്. ആ സാമദ്രോഹി റായ് ചന്ദ്, അറയിൽ കിടന്ന വിത്തു വരെ വാങ്ങിക്കൊണ്ടുപോയി. ഈ ചോറുണ്ണാനേ നമുക്കു വിധിച്ചിട്ടുളളു.

**ശൂർ**: **(ഉറക്കെ കരഞ്ഞുകൊണ്ട്)** ഇല്ല, എനിക്കുവേണ്ട, ഞാൻ തിന്നില്ല.

**രൂപാ**: നീയിപ്പം നല്ലതുവാങ്ങിക്കും.

**ശൂർ**: **(കരച്ചിലടക്കി)** കൂട്ടാനെന്തോന്ന്?

**രൂപാ**: കുട്ടാനോ. ഹും മലക്കറി ഇങ്ങു വീടുനിറയെ ഇരിക്കുകയല്ലേ!

**ശൂർ**: പിന്നെ, ഞാനെങ്ങിനെ തിന്നാനാ?

**രൂപാ**: മധുച്ചേട്ടൻെറ വീട്ടിൽ നിന്നുകൊണ്ടുവന്ന മോരുണ്ട്.

**ശൂർ**: ആ മോരു കൂട്ടിയാൽ ശർക്കരപോലും തൊണ്ടയിൽ നിന്നിറങ്ങൂല്ല. വെള്ളംപോലത്തെ മോര്!

**രൂപാ**: ങ്ും. സന്ധ്യവരെ ആ തന്ത കിടന്നുപാടുപെട്ടു മണ്ണും പൊടിയുമാണ് തിന്നണത്. ചെറുക്കന് അമൃതേത്തു തന്നെ വേണം.

**(രൂപാലി വീണ്ടും അരി ഇളക്കിനോക്കുന്നു. ശൂർസിംഹ് കരഞ്ഞുകൊണ്ടിരിക്കുകയാണ്)**

**ശൂർ**: ങ്ും... ങ്ൂ... വിശക്കുന്നു.

**രൂപാ**: ങാ, ചെല്ല്. ചെന്ന് ആ തളികയിങ്ങെടുത്തോ. ആറിച്ചുതരാം.

**ശൂർ**: മോരുംകൂട്ടി ഞാനുണ്ണൂല്ല!

**രൂപാ**: പിന്നെ, നീ അടുപ്പെടുത്തുതിന്ന്.

**ശൂർ**: ങ്ൂ... ങ്ൂ... മോരെനിക്കുവേണ്ട.

**(എഴുന്നേറ്റുപോയി** തളികയെടുക്കുന്നു. അതു **പിന്നിൽ മറച്ചുപിടിച്ച്**. പതുക്കെ നടന്നു വരുന്നു.)

**രൂപാ**: ഇങ്ങോട്ടു കൊണ്ടുവാ.

**ശൂർ**: എനിക്കു പാലു മതി.

**രൂപാ**: ഓ, നിനക്ക് കറക്കണ എരുമയെ വാങ്ങിക്കാൻ ഞാൻ പോണൂ!

**ശൂർ**: എങ്കിപ്പിന്നെ, നമ്മുടെ നല്ല എരുമയെവിറ്റതെന്തിന്?

**രൂപാ**: അതു നിൻെറ അച്ഛനോടു ചോദിക്കണം. ഞാനെത്ര തടുത്തതാണ്. കേൾക്കാതെ സ്വന്തം മാനം കാക്കാൻ അതിനെ പിടിച്ചുവിറ്റു.

**ശൂർ**: എനിക്ക്... ങ്ൂ... പാല്...

**രൂപാ**: വയസ്സേട്ടായില്ലേ. ഇനിയുമൊന്നുമറിഞ്ഞൂടാ **(കടന്ന് അവൻെറ കയ്യിൽ പിടിച്ചിട്ട്)** ആ തളികയിങ്ങുതാ.

**ശൂർ**: **(തളിക എറിഞ്ഞിട്ട്)** ഇല്ല, ഞാൻ തിന്നില്ല. എനിക്കുവേണ്ട. ഞാൻ തിന്നില്ല. **(പുറത്തേക്കുപോകാനായി തിരിയുന്നു.)**

**രൂപാ**: നിനക്കു ശർക്കര വേണോ?

**ശൂർ**: ചപ്പാത്തിയുണ്ടോ?

**രൂപാ**: മാവില്ല മോനെ. ഉച്ചയ്ക്ക്...

**ശൂർ**: വേണ്ട. (**പിന്തിരിഞ്ഞ് നടക്കുന്നു.**)

**രൂപാ**: (**കണ്ണീർ തുടച്ചിട്ട്**) ഈ റായ്ചന്ദ് എന്തൊരു ദുഷ്ട നാണ്. ഉണ്ടായിട്ടുപോലും അനുഭവിക്കാൻ അനുവദിക്കുന്നില്ല. പാവപ്പെട്ട ഈ കൊച്ചിനെന്തറിയാം. എന്നോടല്ലാതെ അവനാരോട് ചോദിക്കാൻ? ഈശ്വരാ! ഞങ്ങളോടില്ലെങ്കിലും ഇവനോടു ദയകാട്ടണേ! (**ദീപ്സിംഹ് കടന്നു വരുന്നു. രൂപാലി വസ്ത്രാഞ്ചലംകൊണ്ടു കണ്ണു തുടയ്ക്കുന്നു. ദീപ് സിംഹ് യുവാവാണ്. തലയിൽ കെട്ട്. കയ്യില്ലാത്ത പരുത്തി യുടുപ്പ്. ക്ഷൗരം ചെയ്തിട്ടു മൂന്നാലു ദിവസമെങ്കിലുമായി ക്കാണും. പൊടിയണിഞ്ഞ നഗ്നപാദം. കണ്ണിൽ വിഷാദ ഭാവം**).

**രൂപാ**: ങാ, നിങ്ങൾ ഗ്രാമത്തിൽ കറങ്ങി നടന്നാൽ മതി.

**ദീപ്**: നമ്മുടെ കാളയ്ക്കു ഇത്തിരി എന്തെങ്കിലും...

**രൂപാ**: ഒന്നിനു കുഴപ്പമൊന്നുമില്ലല്ലോ. മറ്റൊന്നിനെ വാട കയ്ക്കെടുക്കണം. മഴക്കാലം വരുകയാണ് ഇപ്പോഴേ ഉഴുതിട്ടാൽ...

**ദീപ്**: ഉഴുതുകഴിഞ്ഞില്ലേ?

**രൂപാ**: പിന്നെന്താ?

**ദീപ്**: വിത്ത്... വിത്ത്...

**രൂപാ**: വിത്തോ? ഒന്നുകൂടെ ഉഴുതിടൂ. ഒന്നോ രണ്ടോ തവണകൂടിപ്പോയാലും കുഴപ്പമില്ല. നല്ല വിളവുകിട്ടും. വീട്ടിൻെറ മുമ്പിൽ കാലൻമാരു വരുന്നതെങ്കിലും കുറയുമല്ലോ. തലയിൽ ഇനി എത്രപേരുടെ കടമാ ഉള്ളത്?

**ദീപ്**: ആതൊക്കെ അങ്ങനെ തന്നെയിരിക്കും.

**രൂപാ**: എങ്കിലും എത്രപേർക്കു കൊടുക്കാനുണ്ട്?

**ദീപ്**: നാലഞ്ചുപേർക്കു കാണും.

**രൂപാ**: അതിൽ റായ്ചന്ദിന് കൊടുക്കാനുള്ളതു കൊടുത്തില്ലേ?

**ദീപ്**: അതുവീടിയിരിക്കുമെന്നാണ് തോന്നുന്നത്. ഇരുനൂറാണു വാങ്ങിയത്. അതിൻെറ പലിശ കഴിഞ്ഞ രണ്ടു വർഷമായി കൊടുക്കുന്നില്ലായിരുന്നല്ലോ. അപ്പോൾ അതും കൂട്ടില്ലേ. അപ്പോൾ മൂന്നൂറ്. തുക അത്രയേയുള്ളു. കഴിഞ്ഞ കൊല്ലം വിളവു മുഴുവൻ കൊടുത്തതല്ലേ?

**രൂപാ**: പിന്നെ ഇപ്പോഴീ വിഷമമെന്ത്? കാളയ്ക്കു ദീന

മായതുകൊണ്ടാണോ? ങാ, ചോറു വിളമ്പട്ടോ?

**ദീപ്**: സൂര്യൻ വല്ലതും കഴിച്ചോ?

**രൂപാ**: **(ചിരിച്ചിട്ട്)** നിങ്ങടെ പുന്നാരമോനല്ലേ? അവനു പാലുവേണം. അച്ചരൻപോയി, ഒരു കറക്കുന്നപശുവിനെ കൊണ്ടുപോരെ.

**ദീപ്**: **(നിശ്വസിച്ചിട്ട്)** ങും കറക്കുന്നപശു! അല്പമൊരു സമാധാനം കിട്ടിയിരുന്നെങ്കിൽ..

**രൂപാ**: **(ചോറുവിളമ്പികൊണ്ട്)** ദാ, ചോറ്, ഈ റായ്ചന്ദ് മനുഷ്യനോ, മൃഗമോ? മഴയത്തുകിടന്നു കുതിർന്ന അരിയാണു തന്നത്. കണ്ടില്ലേ? നാറ്റം കാരണം വയ്യ. പണം മുഴുവനും കൊടുത്തു. പക്ഷെ തരുന്നത് ചവറ്റുകൂടയ്ക്കു പറ്റിയ സാധനം.

**ദീപ്**: എനിക്കു വിശപ്പുതോന്നുന്നില്ല.

**രൂപാ**: കാളയുടെ കാര്യം കൊണ്ടാണോ? ഭഗവാൻ എല്ലാം നേരെയാക്കും. ഉണ്ണാനിരിക്കുന്നില്ലേ? എന്തെങ്കിലും കഴിക്കൂ കുറച്ച്.

**ദീപ്**: **(എഴുന്നേറ്റിട്ട്)** ആ തൊട്ടിയിലിത്ര മാവ് കലക്ക്. കാളക്കു കൊടുത്തുനോക്കാം.

**രൂപാ**: നിങ്ങൾ വേവലാതിപ്പെടുന്നതെന്തിന്? നാളെ വെളുക്കുമ്പോഴേക്കു അതിൻെറ ദീനം മാറും. ഹോ, രണ്ടുകൊല്ലം നേരെ നടന്നെങ്കിൽ. ആ മഴയൊന്നിങ്ങട്ട് വരട്ടെ

**ദീപ്**: അതിന് അടങ്ങിയിരിക്കാൻ ആളുകൾ സമ്മതിക്കണ്ടേ? ഈ വേനലൊന്നു തീർന്നിട്ട്... മാനം പോയാൽ പിന്നെ ജീവിക്കുന്നതെന്തിന്?

**രൂപാ**: **(ഞെട്ടിയിട്ട്)** മാനമോ? ഉം ആരുടെയെങ്കിലും മോഷ്ടിച്ചോ? വല്ലടത്തും വേലി ചാടിയോ? ആരെയെങ്കിലും കൊള്ളയിട്ടോ? ആരുടെയെങ്കിലും പെംങ്ങളെ തട്ടിക്കൊണ്ടു പോയോ? മാനം പോണതും മാനക്കേടുമെല്ലാം ഈ വക കാര്യങ്ങൾക്കല്ലേ?

**ദീപ്**: ഹോ! എൻെറ തല. തല വിധി..

**രൂപാ**: വിധി! മണ്ണാങ്കട്ട. നിങ്ങൾ മിണ്ടാതിരുന്ന് ഈ ആഹാരം കഴിക്ക്.

**ദീപ്**: **നോട്ടീസ്...** റായ്ചന്ദ് നോട്ടീസയച്ചു. വൈകിട്ടോ **രാവിലയോ ഈ വീട്... ജപ്തി...**

**രൂപാ**: ജപ്തിയോ? **(അമ്പരപ്പു അല്പം മാറിയിട്ട്)** റായ് ചന്ദിനെ നമ്മൾ എപ്പോഴെങ്കിലും വെറും കൈയോടെ മടക്കി യിട്ടുണ്ടോ? അറുത്തുകൊണ്ടു വച്ച വിളവ് അങ്ങനെ തന്നെ കൊടുത്തതല്ലേ? എന്നിട്ടും നോട്ടീസോ?

**ദീപ്**: എന്നിട്ടും... എന്നിട്ടും...

**രൂപാ**: ആ ദുഷ്ടൻ ചത്തുമണ്ണടിയാത്തതെന്ത്?

**ദീപ്**: പിന്നെ, ചോറയുടെ കടയിലിരിക്കുമ്പോൾ, ഞാന യാളോടു കണക്കു ചോദിച്ചു.

**രൂപാ**: അതാവശ്യം തന്നെ. വല്ല ബാക്കിയും നമുക്കു വരാ നുണ്ടെങ്കിൽ എന്തിനെങ്കിലും ഉപകരിക്കുമല്ലോ. ങാ. എന്നി ട്ടെന്തുണ്ടായി?

**ദീപ്**: സംഭവിച്ചതതല്ല. അയാൾ പറഞ്ഞു, നീയത്ര കണ ക്കപ്പിള്ളയാണെങ്കി, ഒരു എഴുപത്തഞ്ചു രൂപായിങ്ങെടുക്കാൻ.

**രൂപാ**: **(ഞെട്ടലോടെ)** എഴുപത്തഞ്ചുരൂപയോ? എന്തിന്?

**ദീപ്**: ഞാനുമതുതന്നെ ചോദിച്ചു. എന്തിനെന്ന്?

**രൂപാ**: ങാ, പിന്നെന്തുണ്ടായി?

**ദീപ്**: ഞങ്ങളുതമ്മിൽ വഴക്കായി. അയാളുനേരെ പോലീസ് സ്റ്റേഷനിൽ ചെന്നു പരാതി കൊടുത്തു. ജപ്തി... നോട്ടീസ്... ഈ വീടും ഈ പാത്രങ്ങളും ഈ കുടുംബവും... അച്ഛൻെറ സാധനങ്ങളും...

**രൂപാ**: ഇതെല്ലാം രൂപിനും കൂടിയുള്ളതല്ലേ?

**ദീപ്**: അങ്ങനെയല്ല. നോട്ടീസ് നടത്തിക്കാൻ വരു ന്നുവൻ ബ്രാഹ്മണനാണെങ്കിലും ചണ്ഡാലൻെറ പണിയേ കാണിക്കൂ.

**രൂപാ**: ഇതെല്ലാം അവർ മുൻകൂട്ടി ആലോചിച്ചുണ്ടാക്കിയ തായിരിക്കണം. നടക്കുന്നതു നടക്കട്ടെ. വരുമ്പോ കാണാം... വരൂ. എഴുന്നേറ്റ് ആഹാരം കഴിക്കൂ. ഈ ചോറിൽ മോരൊ ഴിക്കട്ടേ? ദാ, ഈ മോരു പുളിച്ചുപോയോയെന്നുനോക്കൂ.

**(ഇതിനിടെ പുറത്തുനിന്നു ആരോ വിളിക്കുന്നു)**

**പുറത്തുനിന്ന്**: ദീപ് സിംഹ്! ദീപ്സിംഹ്. **(മറുപടി കിട്ടാ ത്തതുകൊണ്ട്)** അധമൻ! വീട്ടിലിരുന്നാലും മിണ്ടില്ല. എന്താ, എല്ലാരും ചുടുകാട്ടിൽ പോയോ?

**രൂപാ**: **(മറുപടിയെന്നോണം)** വർത്തമാനം പറയുന്നതു ആലോചിച്ചുവേണം. കേട്ടോ.

**പുറത്തുനിന്ന്**: ഓ, അവിടെയുണ്ടോ? തല തിരിഞ്ഞു പോയോ? ഹും, കടവും കൊടുത്തിട്ട് ശത്രുത വിലയ്ക്കു വാങ്ങുന്നു. വാങ്ങാൻ വരുമ്പോൾ പട്ടിയെപ്പോലെ. ചോദിക്കാൻ ചെല്ലുമ്പം സിംഹവും. കാലത്തിൻെറ പോക്ക്.

**രൂപാ**: ഇങ്ങോട്ടു വരണം.

**(സേഠ് റായ് ചന്ദ് പ്രവേശിക്കുന്നു. വൃദ്ധനാണെങ്കിലും ഉറച്ച ശരീരം. മുടിയും മീശയും താടിയുമെല്ലാം നരച്ചിട്ടുണ്ട്. വിലക്കൂടിയ തുണികൊണ്ടുള്ള ഉടുപ്പു മുട്ടുവരെ ഞാന്നുകിടപ്പുണ്ട്. തലയിൽ മാർവാടിക്കെട്ട്. കരയില്ലാത്ത മഞ്ഞ വേഷ്ടിയാണ് ഉടുത്തിരിക്കുന്നത്. കാലിൽ തുകൽ ചെരുപ്പ്. ഇടത്തെ കയ്യിൽ തുണികൊണ്ടുള്ള പൊതിക്കെട്ട്. മുറുമുറുത്തുകൊണ്ടാണ് കയറിവരുന്നത്.)**

**റായ്**: നാശം പിടിച്ചവൻ.

**(രൂപാലി മൂടുപടം വലിച്ച് നേരെയിട്ടിട്ട് എഴുന്നേല്ക്കുന്നു.)**

**രൂപാ**: ചേട്ടാ, നാക്കൊതുക്കി സംസാരിക്കണം.

**റായ്**: അതിനു ഞാൻ തെറിവല്ലതും പറഞ്ഞോ? ങാ, അപ്പോൾ നിങ്ങൾക്കു കണക്കുനോക്കണം അല്ലേ? **(മുറിയുടെ നടുവിൽ വന്നു നിൽക്കുന്നു.)** ദാ, ഇങ്ങോട്ടുനോക്ക്. എല്ലാവരുടേയും മുമ്പിൽ വച്ചെന്നെ അവമാനിക്കാൻ, ഞാൻ നിങ്ങളോടെന്തുചെയ്തു? നിങ്ങൾക്കു പലിശയ്ക്കു പണം തന്നതാണോ ഞാൻ ചെയ്ത തെറ്റ്? ഗ്രാമത്തിലിപ്പോൾ ഒന്നരയിരട്ടി പലിശയുണ്ട്, അറിയാമോ?

**ദീപ്**: **(ആശ്ചര്യത്തോടെ)** ഒന്നരയിരട്ടി പലിശയോ?

**റായ്**: നീ മാത്രമല്ലാ തരുന്നത്. നല്ല നല്ല മാന്യന്മാർ തരുന്നുണ്ട്. ഇവിടത്തെ പ്രവർത്തകരുടെ പേരു വരെ ദാ ഇതിനകത്തുണ്ട്. **(സേഠിൻെറ നോട്ടം വീട്ടിനുള്ളിലെ ഓരോ സാധനങ്ങളിലായി പതിയുന്നു.)** ഹും! പിന്നെയാണു നീ. എരപ്പാളിയെക്കാളും കഷ്ടമല്ലേ നീയ്? എരന്നാണു തീറ്റിയെങ്കിലും പള്ളിയിലാണു ഉറക്കം!...

**രൂപാ**: **(ഇടക്കുകയറി)** ചേട്ടാ, പറയുന്നതിനൊരതിരു വേണം. നേരത്തെ പറഞ്ഞില്ലെന്നുവേണ്ട. പിന്നെ, പെണ്ണിൻെറ വായിൽ നിന്ന്...

**റായ്**: നോക്ക് ദീപാ, ഞാൻ നിനക്കു അങ്ങോട്ടു പണം

തന്ന് ശത്രുത വിലയ്ക്കു വാങ്ങി. അതെന്തുമാവട്ടെ. എനിക്കെന്റെ പണം കിട്ടിയാൽ മതി. ഇങ്ങെട്. ഞാൻ പോകട്ടെ.

**ദീപ്**: ചേട്ടാ, വിത്തിനുപോലും വയ്ക്കാതെ കൊയ്തതു മുഴുവനും തന്നതല്ലേ? എന്നിട്ടും...

**റായ്**: പലിശയോ?

**ദീപ്**: പലിശയില്ല. ഇനി ഈ ശരീരത്തിലെ എല്ലും തൊലിയുമേയുള്ളു.

**റായ്**: നാലുപേരുടെ മുമ്പെവച്ചു പറഞ്ഞതല്ലേ? ഇപ്പോൾ പിന്നെ വീടാത്തതെന്ത്?

**ദീപ്**: ഇപ്പോൾ.... ഇപ്പോൾ കയ്യിലൊന്നുമില്ല.

**റായ്**: ഒന്നുമില്ലെങ്കിൽ വല്ലതും പണയം തരണം. എനിക്കെന്റെ പൈസയ്ക്ക്... **(അയാളുടെ തീഷ്ണനോട്ടം രൂപാലിയുടെ മേൽ പതിയുന്നു. ആ നോട്ടം കണ്ട് രൂപാലി തളികയെടുത്തു റായ് ചന്ദിന്റെ നേർക്കെറിയുന്നു.)**

**രൂപാ**: നീചാ! നാളെ വൈകുന്നതിനുമുമ്പ് നിന്റെ പൈസ തരാം. പക്ഷെ നീ ഇപ്പം ഇവിടെനിന്നിറങ്ങണം.

**റായ്**: സബാഷ്! ഇതിൽ കൂടുതലെന്തുവേണം? തമ്പുരാട്ടിയായാലിങ്ങനെയിരിക്കും. കണ്ടില്ലേ ഭാവം! ഇതു കേട്ടൊന്നും ഞാൻ മടുക്കൂല്ല. വീടു ജപ്തിചെയ്തേ പറ്റു. അല്ലാതെ കാര്യം നേരെ നടക്കില്ല. നോട്ടീസുംകൊണ്ട് ആളു വരുമ്പം എല്ലാം നേരെയാകും. അതിനും വലിയ സമയമൊന്നും വേണ്ട. നോട്ടീസ് ഇന്നലയേ എഴുതിച്ചു. നോക്കട്ടെ, നിന്റെ റാണിയുടെ ഉത്തരവ് എവിടം വരെ നടക്കുമെന്ന്! **(പോകുന്നു.)**

**രൂപാ**: ഇനി എത്ര കൊടുക്കാനുണ്ട്?

**ദീപ്**: നൂറിന് ഇരുപത്തഞ്ചു കുറവ്.

**രൂപാ**: കട്ടുകൊണ്ടുവന്നാലും ശരി. ഈ രാക്ഷസനെ ഇനി എന്റെ വീട്ടിൽ വരാനിടയാക്കരുത്. ഈ ചുടലമാടൻ രണ്ടാമതിനി ഇവിടെ വരരുത്. അവന്റെ നോട്ടം കണ്ടില്ലേ? **(ദീപ് സിംഹ് തളർന്ന മട്ടിലാവുന്നു.)** ങാ, എണീക്കു. എല്ലാം ശരിയാകും. നോട്ടീസു വരുമ്പോൾ കണ്ടോളാം. കയ്യും കാലും പിടിച്ചെങ്കിലും അയാളോടു പറയാം. പറ്റിയാൽ അല്പം കൈക്കൂലിയും കൊടുക്കാം.

**ദീപ്**: എനിക്കു കരച്ചിലാണു വരുന്നത്.

**രൂപാ**: ഒരു കൊച്ചിൻെറ തന്തയായിട്ട് കൊച്ചുങ്ങളെപ്പോലെ കരയാൻ പോകുന്നോ? കൊള്ളാം. ങും എണിക്കണം.

**ദീപ്**: ഒന്നും തോന്നുന്നില്ല.

**രൂപാ**: ഹും. ഒരു നോട്ടീസല്ലേയുള്ളൂ? ഈ ഗ്രാമത്തിൽ നിങ്ങളുടെ വീട്ടിൽ മാത്രമേ ആദ്യമായി നോട്ടീസുവരുന്നുള്ളോ? കൃഷിക്കാർക്ക് ഈ നില എന്തുകൊണ്ടാണു വന്നത്? ഭൂമി വരണ്ടു പോയി. വിചാരിച്ചയത്ര വിളവു കിട്ടിയില്ല. അപ്പോൾ ഇങ്ങനെയൊക്കെ വരും. ഇതിൽ ഗ്രാമക്കാർ വല്ലതും പറയുമോ? നമ്മൾ രാവും പകലും കഠിനമായി അദ്ധ്വാനിച്ചു. വിളവുണ്ടാകുന്നതും ഇല്ലാതാകുന്നതും ഭാഗ്യം പോലാണ്. കടം വീടാൻ കഴിഞ്ഞില്ലെങ്കിൽ.... ങാ, അതു പോട്ടെ. എണീക്കു. പോയിട്ടുവരു. **(രൂപാലി ദീപ്സിംഗിനെ പിടിച്ചെഴുന്നേല്പിക്കുന്നു.)**

**റായ്ചന്ദ്**: **(പ്രവേശിച്ചിട്ട്)** കണ്ടോ അങ്ങുന്നേ, വിധികെട്ടവന് വിളവെവിടെ കിട്ടാനാണ്? എല്ലാം കരിഞ്ഞു മണ്ണടിയില്ലേ? ഇതാ അങ്ങു വരാൻ അല്പം താമസിച്ചിരുന്നെങ്കിലു ഈ പുള്ളിക്കാരൻ ഏഴുകടലും താണ്ടി കടന്നേനെ. പിന്നെ നമ്മള് ആളന്വേഷിച്ചു നടക്കണം.

**(രൂപാലി ആകെ സംഭ്രമിച്ചു, ദീപ്സിംഗിൻെറ അടുത്തിരിക്കുന്നു. രണ്ടുപേരുടേയും മുഖം വിവർണ്ണമാകുന്നു. റായ്ചന്ദ് ഉള്ളിലേക്കു കടന്ന് മദ്ധ്യത്തായി നിലകൊള്ളുന്നു.)**

**റായ്**: **(പുറത്തേക്കു നോക്കി)** അങ്ങുന്നേ, ഇങ്ങുവരണം. വീട്ടിലൊന്നു നേരെയിരിക്കാൻപോലും ഒന്നുമില്ല. ചായയും വെള്ളവുമോ തരണ്ട, ഒന്നിരിക്കാനെങ്കിലും ഒന്നിട്ടുതരണ്ടേ? ഇതെന്തു മനുഷ്യർ! മോങ്ങാനാണ് തലവിധി. അങ്ങുന്നേ, വരണം. വരണം.

**(റായ്ചന്ദ് ഒരു വശത്തേക്കുപോയി കയറ്റുകട്ടില് വലിച്ച് കൊണ്ടുവരുന്നു. നോട്ടീസു നടത്തിക്കാൻ വന്നയാൾ ഏറ്റവും ഗംഭീരനായി ഉള്ളിലേക്കു കടന്നു വരുന്നു. തലയിൽ കറുത്തതൊപ്പി, കാക്കി നിറത്തിലുള്ള കോട്ട്. കയ്യിൽ തുകൽ ചുറ്റിയ വടി, വായിൽ പുകയുന്ന സിഗററ്റ്. അയാളുടെ പിന്നിലായി കയ്യിലൊരു ഫയലുമേന്തി ശിപായി, ആമ്യൻ കടന്നു വന്ന് കട്ടിലിലിരിക്കുന്നു.)**

**റായ്**: അങ്ങുന്നേ , ഞാനാണെങ്കിൽ കൊടുത്തിട്ട് ശത്രു വായവനാണ്. ഇനി ഇവരുമായിട്ടെന്തു ബന്ധം? ഇതാ വീടുകണ്ടില്ലേ? എന്നിട്ടും കൊടുത്ത ഞാനാണു ശത്രു.

**ആമ്യ**: **(ദീപ്സിംഗിനോടായി)** എത്രയേക്കർ ഭൂമിയുണ്ട്?

**ദീപ്**: **(ആലോചിച്ചിട്ട്)** എല്ലാംകൂടെ ഒമ്പതേക്കറുവരും. നാലേക്കർ തരിശും അഞ്ചേക്കർ കട്ടന്തറയും.

**ആമ്യ**: സത്യം പറയണം. ഇതു കണ്ടോ? **(കടലാസ്സ് കാണിക്കുന്നു)** ഇതിൽ നിന്റെ എല്ലാ......

**ദീപ്**: പതിനൊന്നേക്കർ പാഴ്തറയും നാലേക്കർ കാവും കാടും പടർപ്പും.

**ആമ്യ**: എത്ര പണം വാങ്ങിയിട്ടുണ്ട്?

**റായ്**: അങ്ങുന്നേ, ഇക്കാര്യങ്ങളൊക്കെ എന്തിനു വലിച്ചിടുന്നു?.. കടമൊക്കെ എല്ലാവർക്കുമുണ്ടാവും. പെൺവാഴ്ചയല്ലേ? പിന്നെ കടമില്ലാതിരിക്കുമോ? പണ്ടൊരു വിക്ടോറിയാ രാജ്ഞി രാജ്യം ഭരിച്ചു. ഇവിടിതാ മറ്റൊരു റാണി ഭരിക്കുന്നു.

**ആമ്യ**: **(ഘനസ്വരത്തിൽ)** സേഠ്! **(റായ്ചന്ദ് മനസ്സിലാക്കുന്നു)** **(ദീപ്സിംഗിനോടായി)** ശരി, നീ ആർക്കെല്ലാം എത്ര വീതം കൊടുക്കാനുണ്ട്?

**ദീപ്**: ആയിരമോ ആയിരത്തിയഞ്ഞൂറോ വരുമങ്ങുന്നേ.

**ആമ്യ**: അവനവന്റെ കടത്തിനെപ്പറ്റി തന്നെ അറിഞ്ഞുകൂടേ? കൊള്ളാം. വിചിത്രമനുഷ്യൻ!

**റായ്**: വീട്ടിൽ സ്ത്രീയുടെ ഭരണമല്ലേ? അവരോടു ചോദിക്കണം.

**ആമ്യ**: അതിൽ ഈ സേഠിന് എത്ര കൊടുക്കാനുണ്ട്.?

**ദീപ്**: അയാളോടു തന്നെ ചോദിക്കണം. എന്റെ കണക്കനുസരിച്ചു ഒരു പൈസ പോലും കൊടുക്കാനില്ല.

**രൂപാ**: **(ഇടക്കുകയറി)** ഒറ്റ പൈസപോലുമില്ല. കൊച്ചുങ്ങളുടെ വയർ ഇറുക്കിക്കെട്ടിയിട്ടാണു അയാളുടെ കണക്കു തീർത്തത്.

**ആമ്യ**: പക്ഷെ ഇയാൾ 75 രൂപ തരാനുണ്ടെന്നു പരാതിപ്പെട്ടിരിക്കുന്നല്ലോ. ഇതിൽ ആരു പറയുന്നതാണു സത്യം. സേഠോ നിങ്ങളോ?

**റായ്**: അങ്ങുന്നേ, നാക്കെടുത്താൽ കളളം പറയുന്നവരാ

ണിവർ. ഇതാ എൻെറ കണക്കു പുസ്തകം നോക്കണം. എല്ലാം എഴുതിയിട്ടുണ്ട്. കയ്യിലിരുന്നതും കൊടുത്തിട്ട് പൊല്ലാപ്പു വാങ്ങിയവനാണ്.

**ആമ്യ**: ഒന്നും കൊടുക്കാനില്ലെങ്കിൽ ഈ കടമെങ്ങനെ യുണ്ടായി **(ദീപ്സിംഗ് മൗനം)** പറയൂ എങ്ങനെയുണ്ടായി?

**റായ്**: അങ്ങുന്നേ, വല്ലതും പറയാനുണ്ടെങ്കിലല്ലേ പറയു? ഇതിൽ പറയാനെന്തിരിക്കുന്നു?

**രൂപാ**: ങും. പറഞ്ഞാലെന്താ? ഒന്നും തരാനില്ല. എല്ലാം തന്നു തീർത്തു.

**റായ്**: ഹോ. നിൻെറ നാണം കെട്ട! **(ഉറക്കെ)** അങ്ങുന്നേ, ദാ ഇതാണ് വാദം. നാണവുമില്ല മാനവുമില്ല.

**രൂപാ**: അങ്ങുന്നേ, ഇയാളോടു ചോദിക്കണം. എന്തി നാണു ഈ പണം വാങ്ങിയതെന്ന്.

**റായ്**: ഇപ്പോൾ കിടന്നു ചിലക്കുന്നതെന്തിന്? നിൻെറ കെട്ടിയവനോടു ചോദിക്ക്. അങ്ങുന്നേ, കൊടുത്തിട്ട് ഈ പൊല്ലാപ്പ്...

**രൂപാ**: എങ്കിലെന്തിനാണു വാങ്ങിയതെന്നു പറഞ്ഞുകൂടെ?

**റായ്**: അതെനിക്കെങ്ങനെ അറിയാം. പക്ഷെ രൊക്കം പണമാണു ഞാനെണ്ണിക്കൊടുത്തത്.

**രൂപാ**: രൊക്കം പണമായിട്ടു നിങ്ങളെപ്പോൾ കൊടുത്തു?

**റായ്**: കൊള്ളാം. നല്ല കഥ! കടുവയെ കിടുവ പിടി ച്ചെന്നോ? നല്ലകാര്യമായിപ്പോയി **(തിരിഞ്ഞ്)** എടാ ശാദുലാ, അവനെവിടെപോയി ചത്തു! എടാ, അങ്ങുന്നിനുവേണ്ടി ചായ കൊണ്ടു വാ, അല്ലെങ്കിൽ പാലുകൊണ്ടു വാ, ഏലക്കയും പഞ്ചസാരയും ഇട്ടു വേണേ. ങാ, അര റാത്തലു അലുവ കൂടി പൊതിഞ്ഞു വാങ്ങിച്ചോ.**(തിരിഞ്ഞു ആമ്യനെ നോക്കി യിട്ട് വീണ്ടും പുറത്തേക്കായി)** ങാ, നിൻെറ ചിറ്റമ്മയോടു പറഞ്ഞേരെ അങ്ങുന്നു ഉച്ചയ്ക്കു ഉണ്ണാനുണ്ടാവുമെന്ന്. ഇനി ഈ ജപ്തി നടത്തിച്ചിട്ട്...

**ആമ്യ**: അപ്പോൾ നിങ്ങൾ കോടതിയിൽ പറഞ്ഞിരുന്ന തെന്താണ്? ഇതുരൊക്കമായിട്ട് കൊടുക്കുന്നോ ഇല്ലയോ?

**റായ്**: രൊക്കം തരാമെന്നാണങ്ങുന്നേ പറഞ്ഞത്.

**ദീപ്**: അങ്ങുന്നേ, ഈ വേനൽക്കാലത്തു രൊക്കമായി കൊടുക്കാൻ വീട്ടിലൊന്നുമുണ്ടാവില്ലെന്നു ഞാൻ കോടതി

യിൽ പറഞ്ഞതാണ്.

**റായ്**: അങ്ങുന്നേ, എനിക്കതൊന്നും അറിയണ്ട. എന്റെ ജപ്തി നടത്തിക്കണം. കയ്യിലിരുന്നതുകൊടുത്തു ശത്രുവായ വനാണു ഞാൻ. അല്പമൊക്കെ ദയ മനസ്സിലുളളവരാണ് ഞങ്ങൾ. അല്ലെങ്കിൽ ഈ പൈസ എപ്പോഴേ വസൂലാക്കി യേനെ.

**ആമ്യ**: എടോ, പ്യൂൺ, ശാദുലാ!

**റായ്**: എന്തങ്ങുന്നേ? അയാളിത്തിരി പാലും അലുവയു മെടുക്കാൻ വീട്ടിലോട്ടു പോയിരിക്കുകയാണ്. ഇവിടത്തെ അലുവ ലോകപ്രസിദ്ധമാണ്.

**ആമ്യ: (രൂപാലിയേയും ദീപ്സിംഗിനേയും നോക്കിയിട്ട്)** ങാ, ഒരു വശത്തേക്കുമാറി നിൽക്കണം. ഹേ, സേഠ്, ആ പ്യൂണിനെ...

**റായ്**: അങ്ങുന്നേ, ഞാനിവിടെ ഉണ്ടല്ലോ. പറയണം, എന്തുവേണം?

**ആമ്യ**: പറയാം. ഇവരെ മാറ്റിനിർത്തു. ഇതെല്ലാം ലേലം... **(ദീപ്സിംഗ് ഇടിവെട്ടേറ്റതുപോലെ താഴെവീഴുന്നു. രൂപാലി സ്തംഭിച്ചു നിൽക്കുന്നു.)**

**റായ്**: അങ്ങുന്നേ, ഇതിലു മാറ്റിയും മറിച്ചും വയ്ക്കാ നെന്തിരിക്കുന്നു? ഈ പെട്ടിയിലൊന്നും ഒരു വസ്തുവും കാണുല്ല. ഈ പൊട്ടിപ്പൊളിഞ്ഞ പാത്രങ്ങൾക്കു വല്ലതും കിട്ടുമോ? ഒരു കൃഷിക്കാരന്റെ വീട്ടിലെ എല്ലാം കൊടു ത്താൽ തന്നെ എന്തുകിട്ടാൻ?

**(പ്യൂൺ കടന്നുവരുന്നു.)**

**ആമ്യ**: പ്യൂൺ, കരക്കാരെയെല്ലാം വിളിക്ക്.

**റായ്**: അങ്ങുന്നേ, ഈ കരക്കാർക്ക് ഇതിലെന്തുകാര്യം? **(തിരിഞ്ഞു പ്യൂണിനോടായി)** ആ ഠാക്കൂറിന്റെ കടയിൽ ചെന്ന് കുറെ ബദാം പരിപ്പു മേടിച്ചോണെ.

**ആമ്യ: (രൂപാലിയോട്)** ആഭരണം വല്ലതുമുണ്ടോ?

**രൂപാ: (മൂടുപടം മാറ്റി നിൽക്കുന്നു)**

**റായ്**: അതൊന്നും ചോദിക്കണ്ട അങ്ങുന്നേ, ഇവരുടെ വീട് സ്വർണ്ണഖനിയല്ലേ? സ്വർണ്ണമില്ലെങ്കിലും വെളളിയെ ങ്കിലും കാണും. ഇവരു പറയുന്നതൊന്നും കേൾക്കണ്ട. എല്ലാം പരിശോധിക്കാം. വീട്ടിലെ റാണിയല്ലേ? വേവി

ക്കുന്ന അരിയിൽ തന്നെ ആഭരണം ഊരി ഇട്ടുകളയും എല്ലാം പരിശോധിച്ചേ പറ്റൂ.

**(ആമ്യൻ മൂകനായി നിൽക്കുന്നു. റായ്ചന്ദ്, അടുപ്പിലിരിക്കുന്ന കലത്തിനടുത്തേക്കുപോകുന്നു. പാത്രത്തിൽ തട്ടി നോക്കുന്നു.)**

**റായ്**: അങ്ങുന്നേ കൈയെല്ലാം കരിയാക്കിയേ പറ്റൂ. കയ്യിലിരുന്നതും കൊടുത്തേച്ച്...

**(ശൂർ സിംഗ് കടന്നു വരുന്നു)**

**ശൂർ**: അമ്മേ, വിശക്കുന്നു.

**(റായ് ചന്ദിൻെറ കണ്ണുകൾ അവൻെറ മേൽ പതിയുന്നു.)**

**റായ്**: കണ്ടോ അങ്ങുന്നേ, ഈ വിഷപ്പാമ്പിൻെറ കൊച്ചാണ്. കണ്ടോ കണ്ടോ, കഴുത്തിൽ കാശുമാലയും കാലിൽ തളയുമിടുവിച്ച് അവനെ പുറത്തയച്ചിരിക്കുന്നു. കണ്ടില്ലേ സൂത്രം!

**(ആമ്യൻ കുട്ടിയെതന്നെ നോക്കി നിൽക്കുന്നു.)** അങ്ങുന്നേ, അതൂരി എടുക്കണം.

**ആമ്യ**: **(രൂപാലിയോടായി)** ഇതു ഊരിക്കൊടുക്കേണ്ടി വരും.

**(രൂപാലി അനക്കമറ്റു നിൽക്കുകയാണ്)**

**റായ്**: അങ്ങുന്നേ, മര്യാദക്കു പറഞ്ഞാൽ കാര്യം നടക്കില്ല, മുരട്ടുത്തമേ ഇവരോടു പറ്റൂ. എങ്കിലേ നേരെ... **(ശൂർ സിംഗിനെ കടന്നു പിടിക്കുന്നു)**

**ആമ്യ**: സേഠ്!

**റായ്**: **(ആമ്യനെ നോക്കിനിൽക്കുന്നു)** അങ്ങുന്നേ, ഞാനിവനെ അങ്ങോട്ടു കൊണ്ടുവരാം. ഞാൻ ശത്രു... ഇപ്പോൾ തികച്ചും ശത്രുവായി **(ശൂർ സിംഗിൻെറ കഴുത്തിൽ നിന്നു കാശുമാല ഊരിയെടുക്കാൻ ശ്രമിക്കുന്നു. കുട്ടി കരഞ്ഞു വിളിച്ചു കുതറി മാറുന്നു)** ഇത്ര ശക്തിയോ?

**ശൂർ**: അമ്മേ! അമ്മേ! **(കരഞ്ഞു വിളിക്കുന്നു)**

**റായ്**: ങും. ശത്രു, ഞാൻ ശത്രു. അല്ലേ അങ്ങുന്നേ.

**ശൂർ**: **(ദീപ് സിംഗിനെ നോക്കി)** അച്ഛാ! അച്ഛാ **(വിങ്ങിപ്പൊട്ടുന്നു.)**

**റായ്**: ഹോ, ഇതൊരു കൈകൊണ്ടു അഴിക്കാൻ വയ്യല്ലോ ബലം പ്രയോഗിച്ചേ പറ്റൂ. **(കുട്ടിയെ കാലുകൊണ്ടിറുക്കി പിടി**

**ച്ചിട്ട്)** അതെ ശത്രു.

**ശൂർ:** **അമ്മേ!** കൊല്ലുന്നേ. **അമ്മേ!!**

**രൂപാ: (ആമ്യനെ നോക്കി ദീപ്സിംഗിനെ കുലുക്കിവിളി ച്ചിട്ട്)** അങ്ങുന്നേ, കുട്ടിയെ വിടുവിക്കണം. എന്താണിങ്ങനെ കിടക്കുന്നത്? എണീക്കണം. ഈ കാലമാടൻെറ കാശ് പലി ശസഹിതം കൊടുത്തേക്കണം. വീടും വസ്തുവും കാള യുമെല്ലാം പണയം വയ്ക്കണം. എന്തു തുലച്ചാലും ശരി. ഈ രാക്ഷസനെ ഇനി എൻെറ വീട്ടുമുറ്റത്തു കാണരുത്. എണീക്കൂ. **(ദീപ്സിംഗ് മെല്ലെ എഴുന്നേല്ക്കുന്നു.)**

**റായ്:** കണ്ടോ അങ്ങുന്നേ.

**ആമ്യ:** **(ഗംഭീരസ്വരത്തിൽ)** എന്തുകണ്ടോന്ന്?

**റായ്:** അങ്ങുന്നേ, ഇതെല്ലാം നാടകമാണ് നാടകം. ഈ തട്ടിപ്പു വിദ്യയെല്ലാം ഇവർക്കറിയാം. അങ്ങുന്നേ, ഈ റാണി യുടെ കയ്യിൽ വല്ലതും കാണും. കണ്ടില്ലേ, നാണംപോലും മറന്ന് മൂടുപടവും മാറ്റി നിൽക്കുന്നത്?

**രൂപാ:** നിങ്ങൾക്കു പൈസയല്ലേ വേണ്ടത്? ആരെയെ ങ്കിലും കൊണ്ടു ജാമ്യം തരീക്കാം. **(ദീപ്സിംഗിനോടായി)** ചെല്ലൂ, ഒരു ജാമ്യക്കാരനെ കൊണ്ടുവരൂ

**(ദീപ്സിംഗും റായ്ചന്ദും പോകുന്നു.)**

**ആമ്യ:** സഹോദരീ!

**(രൂപാലി മുഖത്തുനിന്നും മൂടുപടം പൂർണ്ണമായി മാറ്റി മുന്നോട്ടു വരുന്നു. ആ മുഖം കണ്ടു അയാളൊന്നു ഞെട്ടി. ഭയന്നുവിറച്ച മാൻകുട്ടിയെപ്പോലെ ശൂർസിംഗ് അമ്മയുടെ വസ്ത്രാഞ്ചലം കൊണ്ടു കണ്ണു തുടയ്ക്കുന്നു.)**

**രൂപാ:** അങ്ങുന്നേ!

**ആമ്യ:** സഹോദരീ!

**രൂപാ:** ചേട്ടാ, വീടുമുഴുവൻ നശിപ്പിച്ചിട്ട് ഞങ്ങളുടെ മാനവും നശിപ്പിക്കാൻ ശ്രമിക്കുകയാണ് ഈ സേഠ്. എൻെറ താലിയറുത്ത് വിധവയാക്കാനാണ് ഇയാളുടെ ശ്രമം.

**ആമ്യ:** എങ്കിലിതെല്ലാം സ്റ്റേഷനിൽ ചെന്നു വ്യക്ത മായി പറയണം. **(അവളുടെ കണ്ണികളിലേക്കു നോക്കി)** സഹോദരീ, നിങ്ങളുടെ കുടുംബവീടെവിടെയാണ്?

**രൂപാ: (ലജ്ജയോടെ)** എൻെറ വീടോ? ബരാനിയിൽ? നാഗ് ബരാനി.

**ആമ്യ**: അവിടെ? ആ കവലയ്ക്കടുത്ത്....

**രൂപാ**: അതെ. എൻെറ അച്ഛൻ അതിനടുത്താണ് പഠിപ്പിച്ചിരുന്നത്.

**ആമ്യ**: അവിടെനിന്നു നീ....

**രൂപാ**: പതിനഞ്ചു വർഷമായി ഗ്രാമം വിട്ടിട്ട്.

**ആമ്യ**: അവിടെ നിങ്ങളുടെ അയലത്തു ഒരു ബ്രാഹ്മണൻ താമസിച്ചിരുന്നില്ലേ?

**രൂപാ**: **(ആമ്യനെ സൂക്ഷിച്ചുനോക്കുന്നു)**

**ആമ്യ**: കേശാമ്മ ജീവിച്ചിരുപ്പുണ്ടോ? സഹോദരീ, നീയാ ബ്രാഹ്മണൻെറ മകനെ അറിയുമോ? തണുപ്പു കാലത്തു നിങ്ങളുടെ വീട്ടിൽ ചീരയും മറ്റും കൊണ്ടു തന്നിരുന്നയാളിനെ? നിൻെറ അച്ഛൻ ജീവിച്ചിരുപ്പുണ്ടോ? അദ്ദേഹം അന്നെത്ര പൈസ തന്നു സഹായിച്ചിട്ടുണ്ട്. നിനക്കതെല്ലാം ഓർമ്മയുണ്ടോ?

**രൂപാ**: **(സന്തോഷത്തോടെ)** രവിച്ചേട്ടൻ! **(സന്തോഷാശ്രുക്കൾ ഉതിരുന്നു)**

**ആമ്യ**: (ഗദ്ഗദത്തോടെ) അതെ. നിൻെറ ആ രവിച്ചേട്ടൻ തന്നെ. രൂപേ, അനിയത്തീ, നിൻെറ ഈ തിളങ്ങുന്ന കണ്ണുകൾകൊണ്ടാണ് ഞാൻ നിന്നെ തിരിച്ചറിഞ്ഞത്. ഇപ്പോൾ ഈ കോലം.....

**(ദീപ് സിംഗ് കടന്നു വരുന്നു. പിന്നിലായി ചുമ വരുത്തി ചുമച്ചുകൊണ്ടു റായ് ചന്ദും)**

**രൂപാ**: **(മൂടുപടം വലിച്ചിട്ടിട്ട്)** എന്തായി? ജാമ്യം കൊടുത്തോ?

**റായ്**: അങ്ങുന്നേ, ഈ നാശം പിടിച്ചവന് ആരു ജാമ്യം കൊടുക്കാൻ? ഇനി നമുക്കു നമ്മുടെ വഴിനോക്കിയേ പറ്റു. ആഭരണമെല്ലാം ഊരിക്കണം. അങ്ങുന്നെ, എൻെറ കടം വസൂലാക്കിയേ പറ്റു. അങ്ങുന്നിന് ഒരു പത്തുറാത്തൽ ബദാം എടുത്തുവച്ചിട്ടുണ്ട്. അല്ലാതെന്തുതരാൻ. ഇതെൻെറ ഒരു സംഭാവനയായി കരുതിക്കൊള്ളണം.

**രൂപാ**: ഈ ദുഷ്ടക്കൂട്ടങ്ങളെ ഭയന്ന് ദൈവം പോലും ഗ്രാമംവിട്ടു പൊയ്പോകും.

**ആമ്യ**: **(രൂപാലി കൂടി കേൾക്കത്തക്കവിധം)** സേഠെ, നിങ്ങൾക്കു എന്നെ വിശ്വാസമാണല്ലോ, അല്ലേ ? ഇവർക്കു ഞാൻ ജാമ്യം നിൽക്കുന്നു. പ്യൂൺ, വരൂ. **(എഴുന്നേറ്റ് സ്നേ**

ഹത്തോടെ ശൂർ സിംഗിനോട്) കുഞ്ഞേ, നീയെന്തിനൊളിക്കുന്നു? (കീശയിൽ കയ്യിട്ട് എട്ടണയെടുത്തിട്ട്) ഇങ്ങുവാ, ഇതാ നോക്ക്. കുട്ടിയുടെ കൈപിടിച്ചു പൈസ വച്ചുകൊടുക്കുന്നു) പ്യൂൺ വരൂ, നമുക്കു സ്റ്റേഷനിലേക്കു പോകാം. (പോകുന്നു. പുറകെ പ്യൂണും).

റായ്: (വീട്ടിലെ എല്ലാ സാമഗ്രികളിലും നോക്കിയിട്ട്) രൂപം കൊണ്ടൊരു ബന്ധമുണ്ടാവാൻ അധികനേരം വേണോ!!

(യവനിക)

## കഥാപാത്രങ്ങൾ

യമുന
രൂഖി
അമ്മായി
ഭഗ
കോദർ
യുവാക്കളും യുവതികളും

**(ജന്മാഷ്ടമി ദിവസം. ആകാശത്തു മേഘങ്ങൾ ഇഴഞ്ഞു നീങ്ങുന്നു. ഭൂമിയിൽ ഉത്സവത്തിനൊരുങ്ങി പുറപ്പെട്ട യുവ ജനങ്ങൾ- ആണും പെണ്ണും സമം സമം.)**

**(രണ്ടു യുവകർഷകർ ഗ്രാമത്തിലെ കുന്നു കയറുകയാണ്. കുത്തിയുടുത്ത പരുക്കൻ വേഷ്ടി. കുടുക്കിട്ട ഉടുപ്പ്. തലയിൽ ചുറ്റിക്കെട്ടിയ തലപ്പാവ്. ഇതാണ് രണ്ടുപേരുടേയും വേഷം. സമപ്രായക്കാരാണ്- 20 - 22 വരും. മുമ്പെ നടക്കുന്നത് കോദറാണ്. കാലിൽ ചെരിപ്പിട്ടിട്ടുണ്ട്. പിമ്പെ നടക്കുന്ന കറുത്തയാളാണ് ഭഗ - നഗ്നപാദനാണ്).**

**ഭഗ:** എടാ കോദർ! ജന്മാഷ്ടമി ദിവസം നിൻെറ പെണ്ണിനെ വിളിക്കാൻ പോകുന്നല്ലോ. അതു ശരിയല്ല.

**കോദ: (ചിരിച്ച് പിന്നിലേക്കു നോക്കി)** അതെന്താ?

**ഭഗ:** മറ്റു വല്ല ദിവസവുമായിരുന്നെങ്കിൽ **(വയറൊന്നു തടവിയിട്ട്)** ഈ വയറ്റിൻെറ പൂജ നടന്നുപോയേനെ.

**കോദ:** നീയെന്താടാ ഈ പറയുന്നെ? മറ്റേതെങ്കിലും ദിവസം മരിക്കാനെങ്കിലും സമയമുണ്ടോ? ഇന്നു ഗോകുലാഷ്ടമിയായതുകൊണ്ട് ആ കലപ്പ ഒന്നഴിച്ചുവയ്ക്കാൻ പറ്റി. അല്ല, നിനക്കു നിൻെറ പള്ള നിറയ്ക്കാനാണെങ്കിൽ, ഞാനവിടെ ചെന്നയുടനെ അമ്മായിയോടു പറയാം. ഭാഗക്ക് ശാപ്പാടു വേണമെന്ന്. പിന്നെ നീ പറയുകയാണെങ്കിൽ **(തിരിഞ്ഞുനിന്നിട്ട്)** ഞാനും വല്ലതും കഴിക്കാം. അയ്യോ മറന്നു. ഇന്നു അഷ്ടമി വ്രതമല്ലേ? അതു മറന്നു. അല്ല നീ പറയുകയാണെങ്കിൽ എനിക്കിടുന്ന ഇല നീക്കിത്തന്നിട്ട് ഞാനങ്ങു എഴുന്നേറ്റേക്കാം. എന്താ സമ്മതമായോ?

**ഭഗ: (കൂട്ടുകാരനെ ഒന്നുന്തിയിട്ട്)** ഉം നടയെടാ. ശാപ്പാടിനു വേണ്ടി വാക്കുമാറ്റുന്നതു വേറെവല്ലവരുമായിരിക്കും.

**(എന്തോ ശബ്ദം കേട്ടമാതിരി ശ്രദ്ധിക്കുന്നു. ഗ്രാമത്തിൽ നിന്ന് പാട്ടിൻെറ മാറ്റൊലി)** ഉത്സവത്തിനു പോവുകയാണെന്നാ തോന്നുന്നേ.

**കോദ**: ങ,

**ഭഗ**: എന്തു ങാ? നിൻെറ തല! വേഗം നട. അല്ലെങ്കിൽ നിൻെറ പെണ്ണങ്ങു പൂരത്തിനുപോകും. പിന്നെ നീ വഴിയാധാരവുമാകും.

**കോദ**: അതെന്ത്? ഭഗ: അങ്ങെത്തുമ്പോഴേക്കു പൂരം കഴിയും. അവളു വീട്ടിലും കാണില്ല. പിന്നെ നീയാരെക്കൊണ്ടുവരും? **(വീണ്ടും ശ്രദ്ധിച്ചിട്ട്)** ആ പാടുന്ന കൂട്ടത്തിൽ രൂഖി ചേട്ടത്തിയും കാണണം.

**കോദ**: **(പുഞ്ചിരിയോടെ)** അതിനെന്താ?

**ഭഗ**: നിൻെറ തല. **(കോദറിനെ പിടിച്ചു തിരിച്ചു നിറുത്തിയിട്ട്)** ഈ തണുത്ത മട്ടുകൊണ്ടു കാര്യം നടക്കില്ല. ഇത്തവണ........ ങാ, ഞാനൊന്നു ചോദിക്കട്ടെ? ഇതെത്രാമത്തെ പ്രാവശ്യമാ ഈ വരവ്.

**കോദ**: അഞ്ചാമത്തെ.

**ഭഗ**: പിന്നെ എന്നെക്കൂടി കൊണ്ടുവന്നതെന്തിന്?

**കോദ**: എന്തിനെന്നോ? എൻെറ അമ്മായിയോടു കാര്യം പറയാൻ.

**ഭഗ**: അമ്മായി കേട്ടില്ലെങ്കിൽ....

**കോദ**: വന്നതുപോലെ മടങ്ങിപ്പോകും.

**ഭഗ**: **(കോദറിനെ തറപ്പിച്ചു നോക്കി)** എന്താപറഞ്ഞത്? മടങ്ങിപ്പോകുമെന്നോ? വെറും കയ്യോടെ?

**കോദ**: നീയൊന്നടങ്ങ്. ഇപ്പോഴും കേട്ടില്ലെങ്കിൽ.......

**ഭഗ**: നോക്ക് കോദർ, ഞാനിപ്പോഴേ പറഞ്ഞേക്കാം. നിൻെറ അമ്മായിയോട് ഞാനെല്ലാം തെളിച്ചു പറയാം. എങ്കിലും അവരൊരു വിധവയാണ്. ഒരു പുരുഷനായിരുന്നെങ്കിൽ വേറെ കാര്യം. പെണ്ണുങ്ങൾ വാതിനുനിന്നാൽ പിന്നെ നീ വീട്ടിൽവച്ചു പറഞ്ഞതുപോലെ ചെയ്യേണ്ടിവരും. ആ പെണ്ണിനെ മുടിക്കുകുത്തിപ്പിടിച്ച് കൊണ്ടുവരണം.

**കോദ**: **(എന്തോ വിഡ്ഢിത്തം കേട്ടമാതിരി ചിരിച്ചിട്ട്)** ശരി, ശരി. നീയൊന്നു വാ. **(നടക്കാൻ ഒരുമ്പെടുന്നു)**

**ഭഗ**: **(തടഞ്ഞിട്ട്)** ങ ങ. ഇങ്ങനെ 'കിക്കികീ'ന്ന് ചിരി

ച്ചോണ്ടു കാര്യമായില്ല. വാക്കു വാക്കായിരിക്കണം. എനിക്കു നിന്നെപ്പോലെ കരക്കാരുടെ പരിഹാസം കേൾക്കാൻ വയ്യ! ആളുകളുപറയും 'ഭഗയേയും കൂട്ടി കോദർ പോയി, എന്നിട്ടു കണ്ടില്ലേ'യെന്ന്. ഇപ്പോൾ വാക്കുതരണം. അവരയച്ചില്ലെങ്കിൽ, നീ അവളെ മുടിക്കുകുത്തിപ്പിടിച്ച്......

**കോദ**: **(വിഷണ്ണനായി)** എടാ മഠയന്മാരെപ്പോലെ സംസാരിക്കാതെ. ഈ മുടിക്കുപിടിച്ചോണ്ടുവരാൻ വല്ല മൃഗമോ മറ്റോ ആണോ?

**ഭഗ**: മൃഗമല്ലെങ്കിൽ പിന്നെന്താ? മനുഷ്യരായിരുന്നെങ്കിൽ ഇക്കഴിഞ്ഞ നാലുമാസമായിട്ടു തനിയെ കിടന്ന് പാടുപെടാൻ നിന്നെ അനുവദിക്കുമോ? നീയിങ്ങനെ തന്നെ കിടന്നുകഷ്ടപ്പെടുന്നുകാര്യം നിൻെറ പെണ്ണിനുമറിഞ്ഞുകൂടെ?

**കോദ**: അറിയാമൊ, അറിയാം. എങ്കിലും അച്ഛൻേറയും അമ്മയുടേയും വാക്കുതട്ടിയിട്ട് കെട്ടിയൊൻെറ വീട്ടിലേക്കു പോയാൽ നാട്ടുകാരെന്തു പറയും? ങാ, നീയൊന്നു നട. അവരെല്ലാവരും ഇപ്പോൾ തിരിച്ചിട്ടുണ്ടാവും. **(മുന്നോട്ടുന്തുന്നു)**

**ഭഗ**: **(മനസ്സില്ലാ മനസ്സോടെ ചുവടുവച്ചിട്ട്)** അവരിറങ്ങിക്കഴിഞ്ഞെങ്കിൽ നീ പോയി തടയുമോ? **(വീണ്ടും നിന്നിട്ട്)** ഞാനൊരു കാര്യം പറയാം കോദർ! നിൻെറ പെണ്ണു നിൻെറ സ്വന്തമാണെന്നാണ് നിൻെറ വിചാരം. പക്ഷെ ഒന്നുണ്ട്. കൊമ്പത്തുകയറിയ കരടിയും തായ്‌വീട്ടിൽ പോയ പെണ്ണും ആരു പറയുന്നതും കേൾക്കൂല്ല.

**കോദ**: കേട്ടില്ലെങ്കിൽ പോയി ചാകട്ടെ. എന്നാലും നീ പറഞ്ഞപോലെ മുടിയിൽ പിടിച്ചുകൊണ്ടു വരാനൊന്നും എന്നെക്കൊണ്ടു വയ്യ.

**ഭഗ**: **(പെട്ടെന്നു നിന്നിട്ട്)** നീയീ പറയുന്നതു കേൾക്കുമ്പോൾ എനിക്കെൻെറ കലിയിളകി വരുന്നു. നിനക്കു തൻേറടവും ധൈര്യവുമൊന്നുമില്ലേ? അന്നാ പോലീസുകാരൻെറ മുമ്പെ ഓടിച്ചെന്നല്ലോ. എന്നിട്ട് ഇവിടെ....

**കോദ**: പോലീസുകാരൻെറ മുമ്പെ.... അല്ല അയാളോടൊത്തു ജീവിതം കഴിച്ചു കൂട്ടണ്ടല്ലോ.

**ഭഗ**: അതല്ല **(കോദറിനെ അലക്ഷ്യഭാവത്തിൽ നോക്കിയിട്ട്)** ആളുകൾ പറഞ്ഞതെല്ലാം ശരിയാണെന്ന് എനിക്കിപ്പോൾ തോന്നുന്നു.

**കോദ: (ചിരിയോടെ) ആളുകളെന്തു പറഞ്ഞു?**

**ഭഗ:** നിൻെറ പെണ്ണു നിന്നെ മയക്കിവച്ചിരിക്കുകയാണെന്ന്. അല്ലെങ്കിൽ നിന്നേപ്പോലൊരു ഭർത്താവിനെ കിട്ടിയിട്ടും **(നടക്കാനാഞ്ഞുകൊണ്ട്)** അവൾ വല്ല മൃഗമോ മറ്റോ ആണോ? ഇത്രയൊക്കെ പാടുപെട്ടിട്ടും ഇങ്ങനെയാരെങ്കിലും ചെയ്യുമോ?

**കോദ: (ചിരിച്ചുകൊണ്ട്)** ശരി. മയക്കിവച്ചിരിക്കുകയാണെങ്കിൽ ഇരിക്കട്ടെ, അതിനെന്തു സംഭവിച്ചു?

**ഭഗ: (പിണങ്ങി അടിക്കാനോങ്ങിക്കൊണ്ട്)** ഉം നട. മിണ്ടരുത്. ആ പെണ്ണു നിന്നെ എന്തുചെയ്തുവച്ചിരിക്കുന്നുവെന്നറിഞ്ഞില്ല. മുടിക്കു ചുറ്റിപ്പിടിച്ചുകൊണ്ടു വന്നിരുന്നെങ്കിൽ പിന്നെ തളളവീട്ടിൽ പോണകാര്യമേ പറയില്ലായിരുന്നു. പക്ഷേ നിനക്ക് അവളെ ദുഃഖിപ്പിക്കുന്നതിൽ....

**കോദ: (ശാസിക്കും വിധം)** നീ കാര്യം മനസ്സിലാക്കാത്തതെന്ത് ഭഗ? ആ പാവത്തിനു രണ്ടു വശത്തുനിന്നും തട്ടാണ്. ഒരു വശത്ത് അച്ഛനമ്മമാരുടെ വാക്കു തട്ടിവന്നാൽ പിന്നെ സ്വന്തം വീട്ടിലേക്കു തിരിഞ്ഞു നോക്കാൻ വയ്യാത്ത അവസ്ഥ. കൂടാതെ ആളുകളുടെ പഴിയും. അല്ലാതെ നീ പറയുമ്പോലെ മുടിക്കു കുത്തിപ്പിടിച്ചു കൊണ്ടുവന്നാൽ.....

**ഭഗ:** മതി, മിണ്ടാതെ നടക്ക്. എല്ലാം മനസ്സിലായി, നിന്നെപ്പോലെ ചിന്തിക്കുന്നവരാരും കാണില്ല. പക്ഷേ അവരോ? ങാ, നിന്നെയെന്തിനു പറയുന്നു? സുന്ദരിയായ പെണ്ണുങ്ങൾ മീശയിൽ മണികെട്ടിയ കൊമ്പന്മാരെ വെറും ആട്ടിൻ കുട്ടികളാക്കിമാറ്റുന്നതു കണ്ടിട്ടുണ്ട്. പിന്നെ പാവം നിൻെറ കാര്യം പറയാനുണ്ടോ?

**(കൊട്ടും പാട്ടുമായി അണിയിട്ട്** ഗ്രാമീണ **യുവതീയുവാക്കൾ കടന്നുവരുന്നു. ഇടതുവശത്തുകൂടി കടന്ന് വലതുവശത്തേക്കുപാടിക്കൊണ്ടു നീങ്ങുന്നു.)**

**യുവാവ്:** പൂരം കാണാൻ പോകാൻ വായോ
പുന്നാര പൈങ്കിളിയേ

**യുവതി:** പോകാം പോകാം പൂരം കാണാൻ
പുന്നാര കൺമണിയേ

**യുവാ:** പൂരം കാണാൻ പോകാം വായോ
പുന്നാര പൈങ്കിളിയേ

**യുവതി:** കാൽ ചിലമ്പൊലി കേൾക്കട്ടെ

**യുവാ:** കൊട്ടും താളവുമുയരട്ടെ.

**(സംഘത്തിൻെറ ഇടത്തേ അറ്റത്ത് രൂഖിയും മറ്റൊരു യുവതിയും നിൽക്കുന്നതു ഭഗ കാണുന്നു. രൂഖിയുടെ അമ്മായിയുടെ മകൾ യമുന വിലകൂടിയ സാരിയും പുതുവസ്ത്രങ്ങളുമണിഞ്ഞ സന്തോഷത്തോടെ മതിമറന്നു നില്ക്കുന്നത് അവൻെറ ശ്രദ്ധയിൽപ്പെട്ടു.)**

**ഭഗ:** ങാ, നടക്ക് ഇനിയെങ്കിലും പോകാം. ഇതാ അവരൊക്കെ പൂരത്തിനുപോകാനിറങ്ങിക്കഴിഞ്ഞു.

**കോദ:** **(മുഖം മ്ലാനമാണ്. നിമിഷനേരം അനക്കമില്ലാതെ നിന്നിട്ട്)** എടാ ഭഗ ഒരു കാര്യം പറയട്ടെ.

**ഭഗ:** **(തിരിഞ്ഞു നോക്കുന്നു)** നീയവിടെത്തന്നെ നിൽക്കുന്നതെന്ത്?

**കോദ:** **(എന്തോ രഹസ്യം പറയും മട്ടിൽ)** നീ ഇങ്ങോട്ടൊന്നു വാ. പിന്നെ, നമുക്കും പൂരത്തിനു പോയാലെന്ത്?

**ഭഗ:** **(കോപം കൊണ്ടു മുഖം ചുമക്കുന്നു)** എന്തു പറഞ്ഞു? നീ പെണ്ണിനെ കൊണ്ടുപോകാൻ വന്നോ അതോ....

**(കോദർ പാടിക്കൊണ്ടു നീങ്ങുന്ന യുവതികളുടെ നേർക്ക് കണ്ണും നട്ടുനിൽക്കുന്നു. രൂഖിയേയും യമുനയേയും കണ്ടതോടെ ആ മുഖത്തു സന്തുഷ്ടഭാവം)**

**ഭഗ:** **(രണ്ടുമൂന്നടി മുന്നോട്ടു നടന്നിട്ട് പിന്തിരിഞ്ഞു നോക്കുന്നു. കോദർ രൂഖിയെ ശ്രദ്ധിച്ചു നിൽക്കുന്നതു കാണുന്നു. രൂഖിയുടേയും കോദറിൻേറയും കണ്ണുകളിടയുന്നതു കണ്ടിട്ട് വ്യംഗ്യസ്വരത്തിൽ)** പൂരത്തിനുപോയേപറ്റു അല്ലേ?

**കോദ:** നീ സമ്മതിച്ചാൽ.....

**ഭഗ:** കൊള്ളാമെടാ, കൊള്ളാം. മറ്റൊരുത്തൻെറ കൂടെ പോകാൻ പോയ സ്വന്തം പെണ്ണിനെ കൊണ്ടാക്കാൻ പോണവൻെറ ഗതിയാണല്ലോടാ ഇത്. **(സ്വഗതമായി)** ഈശ്വരാ, നനഞ്ഞ പൂച്ചയുടെ മട്ടായല്ലോ ഇവൻ. അല്ലായിരുന്നെങ്കിൽ...

**ഒരു യുവതി:** **(മുറ്റത്തുകൂടെ കടന്ന് കോദറിൻേറയും ഭഗയുടേയും അടുത്തെത്തിയിട്ട്)** വരണം കോദർ. രണ്ടുപേരും വരൂ.

**(രൂഖി അകലെ മൗനമായി നിൽക്കുന്നു. ബാക്കി സ്ത്രീ**

കൾ പാടുകയാണ്. യമുന പാട്ടിന്റെ ഈരടി രണ്ടാമതാ വർത്തിക്കുമ്പോൾ രൂഖിയുടെ സാരി പിടിച്ചുവലിച്ചു അവ ളെയും പാടാൻ ക്ഷണിക്കുന്നു. മനസ്സില്ലാമനസ്സോടെ രൂഖിയും പാടുന്നു. എങ്കിലും ആ കണ്ണുകൾ കോദറിന്റെ മേലാണ്.)

രൂഖി: (ഏറ്റുപാടുന്നു) ആ മുഖം വിട്ടെന്റെ കണ്ണിണ മാറുന്നില്ല (പിന്നണിയിൽ ഗാനം തുടരുകയാണ്)

യുവാവ്: മിഴിയിണയടച്ചോളൂ, ഭീതി നീ പൂണ്ടിടണ്ടാ
മാരനവൻ മുന്നിൽ നിൽക്കെ ആതങ്കം കൊണ്ടിടേണ്ട

യുവ: മാനസം പിടയുന്നൂ മൽ കഴലിണതളരുന്നു.
മാനസചോരാ നീയെൻ.....

(പാട്ടിന്റെ ശബ്ദം ക്രമേണ കുറഞ്ഞുവരുന്നു. ഇതിനിടെ കോദറും ഭഗയും ശ്വശുർഗൃഹത്തിലെത്തുന്നു.

അമ്മായി മുറ്റത്തുനിന്നു കയറിന്റെ തുണ്ടുമായി വീട്ടി നുള്ളിലേക്കു കടക്കാൻ ഭാവിക്കവേ , ചെരുപ്പിന്റെ ശബ്ദം കേട്ടു തിരിഞ്ഞു നോക്കുന്നു. യമദൂതനെ കണ്ടാലെന്നവണ്ണം മുഖം വിവർണ്ണമാകുന്നു.)

അമ്മായി: വരൂ.

(ഉള്ളിലേക്കു കടന്നുപോകുന്നു. ഇടതുവശത്താണ് വീട്. അകത്തേക്കു പോകാനുള്ള വഴിയും വാതിലും അതിനോടു ചേർന്നാണ്. വാതിലിനോടു ചേർന്നു കിടക്കുന്ന കട്ടിൽ ചൂണ്ടിക്കാട്ടിയിട്ട്.)

കോദർ: (ഭഗയോട്) ഇരിക്കൂ.

ഭഗ: (മുറുമുറുക്കും വണ്ണം പതിഞ്ഞ സ്വരത്തിൽ) നീയെ ന്തിനാണ് ജനിച്ചതെന്ന് എനിക്ക് അറിഞ്ഞൂടാ.

കോദ: (മനസ്സിലാകാത്തമട്ടിൽ) എന്തോന്ന്?

ഭഗ: എന്തോന്നോ? എടാ അവൾ പൂരത്തിനുപോയി. എന്നിട്ട് നിനക്ക് ഒരു കുലുക്കവുമില്ലേ? അവൾക്കു നിന്നെപ്പറ്റി എന്തെങ്കിലും വിചാരമുണ്ടോ? അച്ഛനമ്മമാ രുടെ വാക്കുതട്ടി കെട്ടിയോന്റെ വീട്ടിലോട്ടു വരാത്തതു മനസ്സിലാക്കാം. പക്ഷെ ഈ പൂരത്തിനു പോകാതിരുന്നൂടേ? നീ പറയാറുണ്ടല്ലോ. നിനക്ക് അവളോട് വലിയ സ്നേഹ മാണെന്ന്. അതുകൊണ്ടാണ് ഞാൻ ചോദിച്ചത്.

കോദ: (മുഖം മ്ലാനമാവുന്നു. എങ്കിലും ഹാസ്യം കൊണ്ട് അതു മറയ്ക്കാൻ ശ്രമിച്ച്) അവൾ നമ്മെ കണ്ടില്ലായിരിക്കാം.

**ഭഗ**: **(കോപത്തോടെ തുറിച്ചുനോക്കി)** ഒന്നു വെറുതെയിരി നീയി കള്ളമെന്തിനു പറയുന്നു? **(വിരൽ ചൂണ്ടിയിട്ട്)** സത്യം പറ. നിങ്ങൾ രണ്ടുപേരും അന്യോന്യം കണ്ടില്ലേ?

**കോദ**: കണ്ടെടാ, കണ്ടു. അവൾ...... മടങ്ങിവന്നേക്കും. അവളുടെ തള്ള കടുവയെപ്പോലാണെന്നു നിനക്കറിഞ്ഞൂടെ? മടങ്ങിപ്പോന്നതെന്താണെന്നു ചോദിച്ചാൽ....

**ഭഗ**: അതിരിക്കട്ടെ. എല്ലാം മനസ്സിലായി. അല്ലെങ്കിൽ അമ്മ എന്തു പറയാൻ! ഇങ്ങനെയായാൽ ഒരു ചെലവുമില്ല. പണമെല്ലാം ലാഭമാകും.

**കോദ**: ഒന്നു മതിയാക്കടാ

**(ഈ സമയം രൂഖിയും യമുനയും ചുവരിനടുത്തുകൂടി അകത്തേക്കു കടന്നു വരുന്നു. കോദറിൻെറ മുഖം പ്രസന്നമാവുന്നു. അതുകണ്ടു ഭഗ തിരിഞ്ഞുനോക്കുന്നു. രൂഖിയേയും യമുനയേയും കണ്ടപ്പോൾ അവൻെറ മുഖം കറുക്കുന്നു. രൂഖി മിണ്ടാതെ നില്ക്കുന്നു. യമുന അകത്തേക്കു കടന്നുപോകുന്നു.)**

**ഭഗ**: കെട്ടിയോൻ വന്നിരിക്കുകയല്ലേ വല്ല കാശും കിട്ടുമായിരിക്കുമെന്ന് വിചാരിച്ചായിരിക്കണം മടങ്ങിവന്നത് **(കോദറിൻെറ നേർക്കു കൈനീട്ടിയിട്ട്)** ഇങ്ങുകൊണ്ടുവാ നിനക്കു നാണമാണെങ്കിൽ ഞാൻ കൊണ്ടുകൊടുക്കാം

**കോദ**: നീ മല്ലിടാനൊരുങ്ങിതന്നെയാണോ വന്നത്? നാം വന്നകാര്യമെന്താണെന്നുവച്ചാൽ അതുനോക്കാം അമ്മായി ഇങ്ങോട്ടു ചോദിക്കുമെന്നോ മറ്റോ നീ കരുതുന്നുണ്ടോ? പതിനഞ്ചു ദിവസം കഴിഞ്ഞാലും....

**യമുന**: **(ചാവട്ട കൊണ്ടിട്ടിട്ട്)** എഴുന്നേല്ക്കു. ഇതിലേക്കിരിക്കാം.

**(രണ്ടു പേരും എഴുന്നേല്ക്കുന്നു)**

**ഭഗ**: ഇതൊന്നും വേണ്ട. ഞങ്ങൾക്കു വേഗം പോണം.

**യമുന**: കുതിരയെകൊണ്ടുവന്നെങ്കിൽ, അതവിടെ അല്പം നില്ക്കട്ടെ. **(കോദറിനോടായി)** അധികനേരമൊന്നുമായില്ലല്ലോ.**(ഭഗയോടു തിരിഞ്ഞു)** ഇങ്ങനെ പറയാൻ നാണമില്ലേ?

**കോദ**: ഇതിൽ നാണിക്കുന്നതെന്തിന്? നീ ചെന്ന് അമ്മായിയോടു പറ. ഞാൻ കൊണ്ടുപോകാൻ വന്നതാണെന്ന്.

**അമ്മായി**: **(വാതലിലൂടെ കടന്നുവന്നിട്ട്)** ചെരുപ്പിൻെറ

ശബ്ദം കേട്ടപ്പോഴേ അതു മനസ്സിലായി. പക്ഷെ തിരുമേനിക്ക് ഈ പൂരത്തിൻെറ അന്നേ വരാൻ കിട്ടിയുള്ളോ?

**ഭഗ:** അതു പിന്നെ നിങ്ങൾക്കറിഞ്ഞൂടെ? ആ കലപ്പയൊന്നഴിച്ചുവയ്ക്കാൻ മറ്റുവല്ല ദിവസവും തരപ്പെടുമോ?

**അമ്മാ:** അതെൻെറ കുറ്റമാണോ?

**ഭഗ:** എന്നല്ല. കുറ്റം ആരുടേയുമല്ല. പക്ഷെ ഇതെത്രാമത്തെ തവണയാണ്. ആദ്യമൊന്നുമല്ലല്ലോ. അഞ്ചു തവണയായി....

**അമ്മാ:** അഞ്ചോ പത്തോ ആവട്ടെ. വേറെ വല്ലതും പറയാനുണ്ടോ?

**ഭഗ:** അതിനി നിങ്ങളമ്മായിയുടേയും മരുമോൻേറയും കാര്യം. **(കോദറിനോടു തിരിഞ്ഞു കോപം സ്ഫുരിക്കുന്ന നോട്ടത്തോടെ)** പറയടാ. അവർക്കു പറയാനുള്ളതു പറഞ്ഞു. നിനക്കു വല്ലതും പറയാനുണ്ടോ?

**കോദ:** **(അല്പം കടുപ്പിച്ച സ്വരത്തിൽ)** ഇത്തവണ കൂടെ അയച്ചേ പറ്റൂ.

**അമ്മ:** **(ആശ്ചര്യത്തോടെ ഇടുപ്പിൽ കൈ വച്ചിട്ട്)** എന്താ, എന്താ പറഞ്ഞത്? അതൊന്നൂടെ പറ.

**കോദ:** **(ചെറിയൊരു പരുങ്ങലോടെ)** എന്താ , നിങ്ങളെപ്പേടിക്കണമെന്നാണോ? കൂടെ അയച്ചാലെന്താ തെറ്റ്? വീട്ടിൽ വച്ചോണ്ടിരിക്കാനായിരുന്നെങ്കിൽ പിന്നെ കെട്ടിച്ചതെന്തിന്?

**അമ്മാ:** അയ്യോ. പൊന്നു തമ്പുരാനോട് അന്നു ചോദിക്കാൻ പറ്റിയില്ല. അതൊളളതു തന്നെ. **(വാതിലിലേക്കു തിരിഞ്ഞിട്ട്)** ങാ ഞാനൊന്നു നോക്കട്ടെ. ഏതു തമ്പുരാനാണ് വന്നു ബലാല്ക്കാരമായി കൊണ്ടുപോകുന്നതെന്ന് **(അകത്തേക്ക് തിരിഞ്ഞു രൂഖിയോടായി)** എടീ പെണ്ണേ. നീയെന്തിനാ വന്നേ? ങാ നീ പൂരം കാണാൻ പൊയ്ക്കോ. ഏതവനാണ് നിന്നെ ബലാല്ക്കാരമായി കൊണ്ടുപോകുന്നതെന്നു കാണാമല്ലോ.

**ഭഗ:** **(രഹസ്യമായി)** അതുകേട്ടോ.

**കോദ:** **(അമ്മാവിയ്ക്കു മറുപടിയെന്നോണം)** മുടിക്കുചുറ്റിപ്പിടിച്ചു വലിച്ചോണ്ടു പോവാൻ വലിയ പാടൊന്നുമില്ല.

**അമ്മാ:** **(മുമ്പോട്ടു കടന്നു നിന്നിട്ട്)** നിൻെറ വായിലെത്ര പല്ലുണ്ടെന്ന് ഒന്നൂടെ എണ്ണിനോക്ക്. എൻെറ മുമ്പിൽ വച്ച്

എൻെറ പെണ്ണിൻെറ മുടിയിൽ പിടിക്കുമെന്നോ. ആ മുറ്റത്തു കിടക്കുന്ന കല്ലുകൾ കണ്ടോ. അതൊന്ന് എണ്ണിക്കോ.

**യമു**: അപ്പച്ചി ഒന്നു മിണ്ടാതിരി. വരൂ അകത്തേക്കു പോകാം. **(പിടിച്ചുവലിക്കുന്നു)**

**കോദ**: കല്ലും കില്ലുമൊക്കെ അവിടെ കിടക്കും. വീണ്ടുവിചാരമുളളതുകൊണ്ടാണ്. അല്ലെങ്കിൽ നിങ്ങളൊന്നും ചെയ്യാനില്ല. **(മുറ്റത്തുനില്ക്കുന്ന രൂഖി മുഖം കൊണ്ടെന്തോ കാണിക്കുന്നു.)**

**അമ്മാ**: ആ വിചാരമുണ്ടായിരുന്നെങ്കിൽ നീ ഇതു പറയില്ലായിരുന്നു. **(അകത്തേക്കു പോകാൻ ഭാവിക്കുന്നു. രൂഖിയെ കണ്ടിട്ട്)** ഇങ്ങുകേററെടീ. പൂരത്തിനു പോണില്ലെങ്കിൽ പോണ്ട. വീട്ടിൽ വേറെ ജോലിയൊന്നുമില്ലേ. അവിടെ തൂണുപോലെ നില്ക്കുന്നതെന്തിന്?

**(അമ്മായി അകത്തേക്കു പോകുന്നു. അകത്ത് എന്തോ തട്ടുകയും മുട്ടുകയും ചെയ്യുന്ന ശബ്ദം. രൂഖി അവിടെ ത്തന്നെനിൽക്കുന്നു. യമുന അവളെ നോക്കിയിട്ടു മറുവശത്തേക്കു നീങ്ങി ചുവരിനടുത്തു നില്ക്കുന്നു.)**

ഭഗ: നിൻെറ അമ്മായി ആളു തീയാണല്ലോടാ. ആ കല്ലെടുത്ത് എറിഞ്ഞിരുന്നെങ്കിലും സാരമില്ലായിരുന്നു.

**കോദ**: ങും. എറിയും.

ഭഗ: ങാ, നീയെന്തു തീരുമാനിച്ചു?

**കോദ**: **(ഗൗരവഭാവത്തിൽ)** മനസ്സിലുളളതു ഇതാണ്. കണ്ണാടിയും മുത്തും പൊട്ടിയാൽ പിന്നതു ചേർക്കാനാവില്ല.

ഭഗ: എടാ, ഇന്നത്തെക്കാലത്ത് എല്ലാം ചേർക്കാം.

**കോദ**: ഏച്ചുവച്ചാൽ മുഴച്ചിരിക്കും.

**രൂഖി**: (തല **വെട്ടിച്ച് അകത്തേക്കു പോകുന്നു**)

ഭഗ: ങ, ഒരു കാര്യം ചെയ്യ്. നീയിവിടെയിരുന്നു പൊട്ടിയതു ചേർക്കുകയോ, ചേർത്തതു പൊട്ടിക്കുകയോ ചെയ്യ്. **(എഴുന്നേറ്റിട്ട്)** ഞാൻ പോണു

**കോദ**: എങ്ങോട്ട്?

ഭഗ: പൂരത്തിന്.

**കോദ**: അവിടെയിരി, ഈ കരിങ്കാലിപ്പണി ചെയ്യാതെ. **(അകത്തേക്കു നോക്കിയിട്ട്)** എവിടെപ്പോയി? യമുനേ!

**യമു**: എന്തു വേണം? **(അവൾ അടുത്തേക്കു വരുമ്പോൾ**

**അകത്ത് നിന്നു രൂഖി ആംഗ്യം കൊണ്ടെന്തോ കാണിക്കുന്നു. യമുന ഭഗയുടെ അടുത്തെത്തുന്നു)**

**യമു:** പോവുകയാണോ?

**ഭഗ:** അല്ലാതെന്തു ചെയ്യാൻ? ഇനിയും സമയമുണ്ട്. പൂരം കഴിഞ്ഞു നേരെ വീട്ടിലോട്ടുപോവും. ആരെങ്കിലും ചോദിച്ചാൽ പൂരത്തിനുപോയതാണെന്നു പറയാമല്ലോ.

**കോദ:** **(യമുനയോടായി)** നിൻെറ അപ്പച്ചിയോടു പറഞ്ഞേരെ, കൊണ്ടല്ലാതെ ഞാൻ പോവില്ലെന്ന്.

**യമു:** അതിന് അപ്പച്ചി ആരെങ്കിലും പറഞ്ഞാൽ കേട്ടിട്ടുണ്ടോ **(എന്നിട്ട് എന്തോ വിശേഷകാര്യം പറയുന്ന മട്ടിൽ)** നേരെ ചൊവ്വേ അപ്പച്ചി ഒരിക്കലും അയക്കില്ല. ദീവാളിവരെ നോക്കുകേവേണ്ട. അവർ പറയുന്നതു ഞാൻ കേട്ടതാണ്. **(അകത്തേക്കുപോകുന്നു)**

**കോദ:** **(ചിന്താമഗ്നനായി, നിമിഷങ്ങൾക്കുശേഷം)** എങ്കിൽ നീ പോ. അവളേയും കൊണ്ടല്ലാതെ ഞാൻ വരുന്നില്ല. ഈ കട്ടിലായി, ഈ മിറ്റമായി. എത്ര ദിവസം വേണമെങ്കിലും ആയിക്കോട്ടെ.

**ഭഗ:** **(തലകുലുക്കിയിട്ട്)** പോകാനോ. ഇതുകൊണ്ടു നീയേ മടുക്കൂ. നിൻെറ അമ്മായി കുലുങ്ങൂല്ല.

**(രൂഖി തൂത്തുകൊണ്ടു വാതിലിനരികെവരെ വരുന്നു)**

**കോദ:** എത്ര ദിവസം വരെ? നാലഞ്ചുദിവസമാകുമ്പോൾ മടുക്കും. പിന്നെ ആളുകളുടെ പഴിപേടിച്ചെങ്കിലും കൂടെ അയക്കും.

**ഭഗ:** അതുശരി. പക്ഷെ, അവിടെ നിൻെറ കൃഷിയൊക്കെ എന്തു ചെയ്യും?

**കോദ:** നീ അമ്മയോടു പറ, എന്തെങ്കിലും ചെയ്യിക്കാൻ.

**ഭഗ:** **(ചിരിയോടെ)** അതൊക്കെ എങ്ങനെയുമാവാം. പക്ഷെ നീ ഈ ചെയ്യുന്നതുകൊണ്ട് ഒന്നും നടക്കാൻ പോകുന്നില്ല.

**കോദ:** അതെന്ത്?

**ഭഗ:** അതോ? ലോകത്ത് ആലോചിക്കുന്നവർക്കേ വല്ലതും ചെയ്യാൻ പറ്റൂ. ബുദ്ധിയുളളവൻ മനസ്സിലാക്കണം.

**കോദ:** ഇതും അനുസരിച്ചില്ലെങ്കിൽ... ഒടുവിൽ... **(ചിരിയോടെ)** അറ്റകൈക്ക് നിൻെറ വേലയില്ലേ?

ഭഗ: ഏതുവേല? ങാ, മനസ്സിലായി. ആ മുടി.... **(രൂഖി ചവറുവാരി പുറത്തേക്കുപോകുന്നു. ഭഗ മൂകനാണ്)**

**കോദ:** **(രൂഖി കേൾക്കാനായി)** ങാ, ഒടുവിൽ തനിയെ സമ്മതിക്കും. ഇല്ലെങ്കിൽ മുടിക്ക് കുത്തിപ്പിടിച്ചു വലിച്ചെഴ ച്ചോണ്ടുപോകും.

**രൂഖി: (ചവറുംകൊണ്ടു പോകുന്ന പോക്കിൽ തിരിഞ്ഞ് കോദരിനോടായി)** ഈ മുടി മുടീന്നൊക്കെ പറയുന്നുണ്ടല്ലോ. ഒരു പശുക്കുട്ടിയുടെ വാലിൽ പിടിച്ചിട്ടുണ്ടോ?

**(കോദറും ഭഗയും നിമിഷനേരത്തേക്കു സ്തബ്ധരാകുന്നു)**

**കോദ:** **(കോപംകൊണ്ടു മുഖം ചുമക്കുന്നു)** എന്തു പറഞ്ഞു?

**രൂഖി:** കൂടിരിക്കുന്ന ആളിനോടു ചോദിക്കണം.

ഭഗ: **(ആദ്യം രൂഖിയേയും പിന്നെ കോദറിനേയും നോക്കുന്നു. ദേഷ്യത്തോടെ എഴുന്നേറ്റിട്ട്)** മതിയായില്ലേ? ഇനി നീ ഇരി ഞാൻ പോണു.

**കോദ:** (ഭഗ **പറഞ്ഞതുകേട്ടില്ലെന്നു തോന്നുന്നു. രൂഖിയെ തന്നെ നോക്കിനിൽക്കുകയാണ്. കോപം ആ മുഖത്തു വർദ്ധിച്ചുവരുന്നു. എന്തുചെയ്യണമെന്നു രൂപമില്ലാത്തമാതിരി അല്പനേരം ആലോചിച്ചു നിന്നിട്ട്)** ആരെയും അപമാനിക്കരുതെന്നാണു ഞാൻ കരുതിയത്. പക്ഷെ ഇനി **(ചവറുമായി നിന്ന രൂഖിയുടെ കഴുത്തുകടന്നു പിടിച്ച്)** നടക്ക്. അല്ലെങ്കിൽ... **(മുന്നോട്ടുന്തുന്നു. പിന്നെയും പിടിക്കുന്നു. രൂഖി കരയുന്നു)** വെറുതെ ചാവുമല്ലോയെന്നു വിചാരിച്ചിട്ടാണ്. ങ് നട. ഇന്നു നിന്റെ എല്ലു ഞാൻ പപ്പടമാക്കും. **(അടിക്കുന്നു. രൂഖിയുടെ കരച്ചിൽ. ഉന്തി തള്ളി അകത്തുകൊണ്ടു പോകുന്നു.)**

**അമ്മായി:** **(കൊടുങ്കാറ്റുപോലെ കടന്നുവന്നിട്ട്)** കൊല്ലും ഞാൻ. നശിച്ചവനേ! മുറ്റത്തുനിന്നു കല്ലു വലിച്ചെടുക്കുന്നു.

ഭഗ: അമ്മച്ചീ, ഒന്നു സമാധനപ്പെടിൻ.

**യമു:** **(അപ്പച്ചിയുടെ കയ്യിൽ കടന്നുപിടിച്ചിട്ട്)** നിങ്ങളാ പെണ്ണിനെ തന്നെ എറിഞ്ഞുകൊല്ലും.

**(ഇതിനിടെ രണ്ടുമൂന്നു അയൽക്കാർ ഓടിവന്ന് അവരെ പിടിക്കുന്നു. അലറുകയും ചീറുകയും ചെയ്യുന്ന വൃദ്ധയെ**

**അവരെല്ലാവരും ചേർന്ന് തടഞ്ഞുവയ്ക്കുന്നു. അകത്ത് അടിയുടെ ശബ്ദവും രൂഖിയുടെ കരച്ചിലും.)**

**അമ്മ:** ഞാൻ ജീവിച്ചിരിക്കെ എന്റെ മകളുടെ മുടിക്കു ചുറ്റിപ്പിടിക്കുമെന്നോ? വിടെന്നെ. ഞാൻ.....

**യമുന: (കൂട്ടത്തിൽനിന്നു പുറത്തു വരുന്നു. ഒരു ഭ്രാന്തിയെപ്പോലെ ഭഗയുടെ അടുത്തേക്കു ഓടിച്ചെന്നിട്ട്)** ഇതെല്ലാം നോക്കിക്കൊണ്ടു നില്ക്കുകയാണോ?

**(രൂഖി ഉറക്കെ കരയുന്നശബ്ദം. കോദർ അടിക്കുകയും "നിനക്കു ഇത്ര ധിക്കാരമോ? നട! ഇല്ലെങ്കിൽ നിന്നെ ഞാൻ"...... എന്നെല്ലാം ഗർജ്ജിക്കുകയും ചെയ്യുന്ന ശബ്ദം)**

ആ പാവത്തിനെ തല്ലിക്കൊല്ലട്ടെയെന്നാണോ?

**ഭഗ: (ശാന്തനായി)** അവളുടെ നാക്കിലിരുപ്പും അങ്ങനെ തന്നെ. തല്ലുകൊളളിത്തരമല്ലേ പറഞ്ഞത്?

**യമു: (ദേഷ്യത്തിൽ)** അവളടികൊളളിത്തരം തന്നെ പറഞ്ഞത്. പക്ഷെ ഒരു കാര്യമുണ്ട്. രൂഖി അങ്ങനെ പറഞ്ഞില്ലായിരുന്നെങ്കിൽ, നിങ്ങളുടെ സ്നേഹിതൻ ആലോചിച്ചാലോചിച്ച് നേരം വെളുപ്പിച്ചേനെ.

**ഭഗ: (കാര്യം മനസ്സിലാക്കി ആശ്ചര്യത്തോടെ)** അപ്പോൾ രൂഖി മനപ്പൂർവ്വം.... കെട്ടിയോന്റെ വീട്ടിൽ പോവാൻ വേണ്ടി...?

**യമു: (ഉറക്കെ കരഞ്ഞുകൊണ്ട് വൃദ്ധയുടെ നേർക്കു നോക്കിയിട്ട് അതിനിടെ)** പിന്നല്ലാതെ അവള് കെട്ടിയോനെ ദൈവമായിട്ടല്ലേ കരുതുന്നത്? എപ്പോഴും ആ വിചാരമേയുളളൂ.

**ഭഗ: (സന്തുഷ്ടനായി)** ഓഹോ. അതുശരി ഞാൻ വിചാരിച്ചിരുന്നത് രൂഖി കോദറിനെ മയക്കി വച്ചിരിക്കുന്നുവെന്നാണ്. ഇതിപ്പോൾ കാര്യം തിരിച്ചാണല്ലോ.

**യമു: (പുഞ്ചിരിയോടും കാതരനോട്ടത്തോടും)** നിങ്ങളെന്താ കുറവാണോ? **(ഭഗയ്ക്കു സ്വർഗ്ഗം തന്റെ മുമ്പിൽ വന്നപോലെ തോന്നി. യമുന അയാളെ ഒന്നുന്തിയിട്ട്)** ചെല്ലൂ. തല്ലിക്കൊല്ലുന്നതിനുമുമ്പ് അങ്ങോട്ടൊന്നു ചെല്ലൂ.

**ഭഗ:** ഇതാ പോണു. പക്ഷെ ഒന്നുണ്ട്. ഈ സന്തോഷത്തിന് രൂഖിച്ചേട്ടത്തിയെ പൂരത്തിനുകൊണ്ടുപോകേണ്ടി വരും. **(ഒരടി മുന്നോട്ടുവച്ചിട്ട് പിന്തിരിഞ്ഞ്)** ഒരു കാര്യം ചോദിക്കട്ടെ **(പതിഞ്ഞസ്വരത്തിൽ)** നീയും വരില്ലേ പൂരത്തിന്?

**(യമുന ചിന്താമഗ്നയായി നിൽക്കുന്നു. എന്നിട്ട് അപ്പച്ചിയെ നോക്കുന്നു. വൃദ്ധ കരയുന്നസ്വരത്തിൽ യമുനയോടായി)**

**അമ്മാ**: എവിടെപ്പോയെടീ യമുനേ! ആ പെണ്ണിന് ഉടുക്കാൻ വല്ലതും എടുത്തുകൊട്.

**യമു**: **(തുള്ളിച്ചാടുന്നു. ഭഗയുടെ മുമ്പിൽ ചെന്നു തല കുനിച്ച് സലാം വയ്ക്കും മട്ടിൽ കാണിച്ചിട്ട് അപ്പച്ചിയുടെ അടുത്തേക്കു ഓടിച്ചെല്ലുന്നു.)**

**യമു**: **(സ്നേഹത്തോടെ)** അപ്പച്ചീ, ഭഗച്ചേട്ടൻ പൂരത്തിനു പോണു, സമ്മതിച്ചാൽ, കോദർ ചേട്ടനോടു പറഞ്ഞു രൂഖിയേയും കൊണ്ടുപോകാം.

**അമ്മാ**: പോവിൻ. എല്ലാരുംപോയിത്തുലയിൻ. **(യമുന വീട്ടിനുള്ളിലേക്കോടുന്നു. അമ്മായി മുറുമുറുക്കുന്നു)** അവളുടെ ഒരു ചേട്ടൻ. ആ പെണ്ണിനെ തല്ലിക്കൊന്നിരിക്കണം. നശിച്ചവൻ. ഇനി എൻെറ മുറ്റത്തു കടന്നാൽ ആ കാലു ഞാൻ തല്ലിയൊടിക്കും.

**യമു**: **(കക്ഷത്തു സാരിയും ചില വസ്ത്രങ്ങളും ഒതുക്കി പിടിച്ചുകൊണ്ടു പുറത്തേക്കോടിവരുന്നു, മുറ്റത്തുനില്ക്കുന്ന ഭഗയുടെ അടുത്തെത്തിയിട്ട്)** ഇപ്പോഴും ഇവിടെ നില്ക്കുന്നതേയുള്ളോ? അവിടെ...

**ഭഗ**: **(അടുത്തേക്കുനീങ്ങിയിട്ട്)** അവൾ നിൻെറ ചേച്ചിയല്ലേ? ഇപ്പോഴൊരു ശബ്ദവും ഇല്ലല്ലോ. അതിൽനിന്നറിഞ്ഞൂടെ കാര്യം?

**(രണ്ടുപേരും അകത്തേക്കുപോകുന്നു)**

**ഒരയൽവാസി**: **(അമ്മായിയെ സാന്ത്വനിപ്പിക്കാനായി)** പെണ്ണിൻെറ വീട്ടുകാരാണ് എപ്പോഴും വഴങ്ങിക്കൊടുക്കേണ്ടത്.

**അമ്മാ**: എൻെറ ഈശ്വരാ! ആ നാശം പിടിച്ചവൻ എൻെറ മോളെകൊണ്ടുപോയി കൊല്ലും.

**രണ്ടാമൻ**: കൊളളാം. നാലുദിവസം കഴിയുമ്പോഴറിയാം. അവർ രണ്ടുപേരും ഒറ്റക്കെട്ടായി...

**(അകത്തുനിന്ന് പാട്ടിൻെറ ശബ്ദം, ഒപ്പം സ്ത്രീകൾ പൊട്ടിച്ചിരിക്കുന്ന ശബ്ദം. രംഗത്തുള്ള അയൽക്കാരികളും അതിൽ പങ്കുചേരുന്നു.)**

**മൂന്നാമതൊരു വൃദ്ധ**: കേട്ടോ, നിങ്ങളിവിടെ മൂന്നാലു

ദിവസത്തെ കാര്യം പറഞ്ഞു. അവിടെയിതാ ഇപ്പോഴേ... **(അമ്മായിയോടായി)** ഇത്രേയുള്ളു കാര്യം. ഇനി എല്ലാവർക്കുംകൂടെ പാട്ടുപാടി പൂരത്തിനുപോകാം. **(എഴുന്നേല്ക്കുന്നു)** ഉം വരിനെടീ, എല്ലാവരും വരിൻ.

**(എല്ലാസ്ത്രീകളും എഴുന്നേൽക്കുന്നു. പോകുന്നതിനിടയിൽ ഒരു സ്ത്രീ തിരിഞ്ഞു അമ്മായിയോടായി)**

**സ്ത്രീ**: ചേട്ടത്തീ, ഇതൊക്കെ ചെറുപ്പക്കാരുടെ കളിയാണ്.

**(പോകാൻ തുടങ്ങുന്നു.)**

**മറ്റു മൂന്നു സ്ത്രീകളും**: നിങ്ങൾ പറഞ്ഞതു ശരിയാണ്.

**വൃദ്ധ**: അതാ കേട്ടോ. നിൻെറ പിള്ളേരാണാപാടുന്നത്.

**(പൂരത്തിനുപോകുന്ന രണ്ടുനാലു യുവാക്കളുടേയും യുവതികളുടേയും ശബ്ദം. കോദറും ഭഗയും പാടുകയാണ്)**

**കോദ, ഭഗ**: മാനം മുട്ടെ പറന്നുയരാൻ
മനസ്സിനുള്ളിൽ മോഹം.

**രൂഖിയുടേയും, യമുനയുടേയും ശബ്ദം**:
പ്രിയനോടൊപ്പം പറന്നുപൊങ്ങാൻ
മനസ്സിനുള്ളിൽ ദാഹം.

**അമ്മായി**: **(എഴുന്നേറ്റ് ദീർഘനിശ്വാസത്തോടെ)** ഉം. പോകിൻ. പെണ്ണ് എന്നായാലും അന്യൻെറയാണ്. എത്ര നാൾ പിടിച്ചുവയ്ക്കും

(യവനിക)

കഥാപാത്രങ്ങൾ

ഭായി സാഹബ്ബ്
നാഗർ ദാസ്
നന്ദ നന്ദൻ
പാർഷദ്
ഉത്തം ചന്ദ്
ചിത്രഗുപ്തൻ
ഭോഗീലാൽ
അഗ്നികുമാർ
ശക്തിശരൺ

[സ്റ്റേജിനോടുചേർന്നാണ് പ്രേക്ഷകർക്കുള്ള ഇരിപ്പടം. ഇതൊരു സാധാരണ വേദിയല്ലെന്ന് പ്രേക്ഷകർക്കുതോന്നാം. പ്രേക്ഷകരേയും അഭിനേതാക്കളേയും വേർതിരിക്കുന്ന യവനികയൊന്നുമില്ല. പ്രേക്ഷകർക്കിരിക്കാനായി കസേരകൾ നിരത്തിയിട്ടുള്ളതുപോലെ തന്നെ, രംഗവേദിയിലും അർദ്ധചന്ദ്രാകൃതിയിൽ കസേരകൾ നിരത്തിയിട്ടുണ്ട്. വേദിക്കു മദ്ധ്യത്തായി വലിയൊരു മേശ. മേശയിൽ വിരിച്ചിട്ടുള്ള വലിയൊരു മേശവിരി മാത്രമാണു ആകെയുള്ള യവനിക.

കുറെ നിമിഷങ്ങൾക്കുശേഷം പ്രേക്ഷകർ വരികയും പോവുകയും ചെയ്യുന്നു. ചിലർ വേദിയിലെ കസേരകളിൽ ചെന്നിരിക്കുന്നു. എല്ലാരുടേയും മുഖത്തു ഗംഭീരഭാവം. ആരും ആരോടും മിണ്ടുന്നില്ല. അതിഗംഭീരവാനായ ഒരു വ്യക്തി - നടത്തിപ്പുകാരനാവണം- മേശയ്ക്കരുകിൽ കയ്യിലിരിക്കുന്ന കടലാസ്സു വായിച്ചുകൊണ്ടിരിക്കുന്നു.

എല്ലാവരുടേയും ദൃഷ്ടി വാതിൽ കടന്നു വരുന്ന ഒരു പ്രൗഢവ്യക്തിയിൽ പതിയുന്നു. തലയിൽ തൊപ്പി, നീണ്ട ജുബ്ബാ, കയ്യിൽ സ്വർണ്ണച്ചെയിനുള്ള വാച്ച്, മറുകൈയിലൊരു വടി. കൈകൂപ്പി തൊഴുതുകൊണ്ടാണു കടന്നു വരുന്നത്. നാടകം തുടങ്ങുന്നതിൻെറ മുന്നിറിയിപ്പാണത്.

നാടകം തുടങ്ങുകയായി. കടന്നുവന്ന വ്യക്തി ഒരു നോട്ടീസെടുത്തു വായിക്കുന്നു.

"നമ്മുടെ നഗരത്തിലെ ഒരു പൗരപ്രമാണിയും പ്രമുഖവ്യവസായിയും പേരുകേട്ട ഉദാരമതിയും കർമ്മകുശലനുമായ സേഠ് നന്ദനന്ദനൻെറ നിര്യാണത്തിൽ ദുഃഖം പ്രകടിപ്പിക്കാനായി നഗരവാസികളുടെ ഒരു യോഗം വ്യാഴാഴ്ച വൈകുന്നേരം 6 മണിയ്ക്കു ചേരുന്നതാണ്." (കടലാസ് മടക്കി

**ക്കൊണ്ട്)** ഇന്നത്തെ ഈ യോഗത്തിൽ അദ്ധ്യക്ഷസ്ഥാന ത്തേക്ക് ശ്രീ ഭായി സാഹേബ്ബിനെ ക്ഷണിച്ചുകൊള്ളുന്നു. ശ്രീ ഭായി സാഹബ്ബിനെ ഞാൻ നിങ്ങൾക്കു പരിചയപ്പെടുത്തേണ്ട കാര്യമില്ല. കഴിഞ്ഞ മൂന്നുവർഷമായി ഈ നഗരത്തിലെ ഓരോ ക്ഷേമപ്രവർത്തനങ്ങൾക്കും പ്രേരണയും നേതൃത്വവും നൽ കിയത് ശ്രീ ഭായി സാഹബ്ബാണ്. സേഠ് നന്ദനന്ദനുമായി അദ്ദേഹത്തിന് ഏറ്റവുമടുത്ത ബന്ധമാണുണ്ടായിരുന്നുത്.

**(അയാൾ ഇരിക്കുന്നു. ശ്രോതാക്കളിൽ ഒന്നുരണ്ടു പേർ കയ്യടിക്കുന്നു)**

**നാഗർദാസ്:** ശ്രീ ഭായി സാഹബ്ബിനെ അദ്ധ്യക്ഷപദം സ്വീകരിക്കാൻ ക്ഷണിച്ചതിനെ ഞാൻ പിന്താങ്ങുന്നു.

**(ശ്രീ ഭായിസാഹബ്ബ് അദ്ധ്യക്ഷസ്ഥാനത്തിരിക്കുന്നു. കീശയിൽനിന്നു കണ്ണടയും കടലാസ്സുമെടുക്കുന്നു. കണ്ണട വച്ചിട്ട് കടലാസ്സിൽ നോക്കുന്നു. അടുത്തിരിക്കുന്ന ഭാരവാഹി യോട് എന്തോ പറയുന്നു. അതിനുശേഷമെഴുന്നേറ്റ് പ്രസംഗം ആരംഭിക്കുന്നു.)**

**ഭായി:** സഹോദരന്മാരെ! സഹോദരികളെ! സ്വർഗ്ഗ ലോകം പൂകിയ സേഠ് നന്ദനന്ദനുമായി എനിക്കുണ്ടായിരുന്ന അടുത്തബന്ധം പരിഗണിക്കുമ്പോൾ ഇന്നത്തെ ഈ യോഗ ത്തിൽ അദ്ദേഹത്തെക്കുറിച്ച് എന്തെങ്കിലും പറയാൻ എനിക്കു കഴിയാതെ പോകുന്നു. ഈ ലോകത്തു ജനിച്ച ആർക്കും തന്നെ എന്നെന്നേക്കും ജീവിച്ചിരിക്കാൻ കഴിയില്ല. എല്ലാവർക്കും മരണത്തെ നേരിട്ടേ കഴിയൂ. ഒരു വ്യക്തി വിട്ടുപോകുന്ന സൗരഭ്യം മാത്രമേ ഇവിടെ അവശേഷിക്കൂ. യഥാർത്ഥ ത്തിൽ അങ്ങനെയുള്ളവർക്കേ ജീവിക്കാൻ അവകാശമുള്ളു. സേഠ് നന്ദനന്ദനു അതിനുള്ള അവകാശവും അധികാരവു മുണ്ടായിരുന്നു. അതിനു ഞാൻ സാക്ഷിയാണ്. ഞങ്ങൾ തമ്മിൽ നീണ്ട മുപ്പതുവർഷത്തെ ബന്ധമുണ്ടായിരുന്നു. അതി ൽനിന്നു ഒരു കാര്യം വ്യക്തമായെനിക്കറിയാം. സ്വന്തം കർ മ്മകുശലതകൊണ്ടും ദീനദയകൊണ്ടും ശ്രീ നന്ദനന്ദൻ പര ത്തിയ സൗരഭ്യം, ഈ ഗുജറാത്തിലൊട്ടാകെയും, പ്രത്യേകിച്ച് ഈ നഗരവാസികളിൽ ഓരോരുത്തരുടേയും ഹൃദയത്തിൽ എന്നെന്നും മായാതെ ശേഷിക്കുമെന്ന്. വളരെ താഴേക്കി ടയിൽ നിന്ന് സ്വന്തം പ്രാഗത്ഭ്യംകൊണ്ട് അത്യുന്നതമായ

ഒരു സ്ഥാനം നേടിയെടുത്ത ഒരാളാണ് ശ്രീ നന്ദനന്ദൻ. സ്വന്തം നേട്ടങ്ങളിൽ അദ്ദേഹം അഹങ്കരിച്ചിരുന്നില്ല. പക്ഷെ പ്രയത്നത്തിൽ....

**(സദസ്സാകെ ഇരുളുന്നു. പ്രേക്ഷകർക്കിടയിൽ ചില അപ ശബ്ദങ്ങൾ. എങ്കിലും സന്ദർഭത്തിന്റെ ഗൗരവം മനസ്സിലാക്കി അച്ചടക്കം പാലിക്കുന്നു. രംഗം വീണ്ടും പ്രകാശിക്കുന്നു. ആദ്യം കണ്ണഞ്ചിപ്പിക്കുന്ന പ്രകാശം. പിന്നെ വിസ്മയത്തിന്റെ ശബ്ദം. കാരണം വേദിയിലിപ്പോൾ യോഗസദസ്സല്ല. നീണ്ടു വിശാലമായ ഒരു രാജവീഥി. സ്ഫടികസ്തംഭങ്ങളുടെ മദ്ധ്യ ത്തുകൂടി നീണ്ടുകിടക്കുകയാണത്. പ്രേക്ഷകരുടെ ആശ്ചര്യ പ്രകടനങ്ങൾ തെല്ലൊന്നു ശമിക്കുമ്പോഴേക്ക് സേഠ് നന്ദനന്ദൻ കടന്നുവരുന്നു)**

**നന്ദനന്ദൻ**: ഇതെന്തുമാതിരിയാണ്. ആരോട് എങ്ങനെ സംസാരിക്കണമെന്നുകൂടി അറിഞ്ഞൂടെ?

**(നന്ദനന്ദന്റെ പിന്നാലെവന്ന തടിച്ച ഒരു പാറാവു കാരൻ- പാർഷദ്- സേഠിനെ മുന്നോട്ടുന്തിത്തള്ളിയിട്ട്-)**

**പാർ**: എന്തു മാതിരിയെന്നൊ? അതിപ്പോൾ മനസ്സിലാകും.

**നന്ദ**: എന്നുവച്ചാൽ? സംസാരിക്കാൻപോലും അറിയില്ലേ? ആരാ നിന്റെ യജമാനൻ?

**പാർ**: യജമാനനും കിജമാനനുമെല്ലാം ഇങ്ങുപോന്നിടത്തു തന്നെ വിട്ടേച്ചു പോന്നു.

**നന്ദ**: പിന്നെ ഇവിടെയാരും?

**പാർ**: അമ്മാവന്റെ വീട്. അധികം ദൂരെയല്ല.

**നന്ദ**: എന്റെ അവിടെ ഇങ്ങനെയാരെങ്കിലും സംസാരി ച്ചാൽ ചമ്മട്ടിക്കു നാലു കൊടുത്തു പുറത്താക്കും.

**പാർ**: ങ, അക്കഥയെല്ലാം ഇപ്പോൾ ഓർമ്മവരും.

**നന്ദ**: മൂഢാ! എന്നെ സ്വീകരിക്കാൻ ആരെയും അയക്കാ ത്തതെന്ത് ഇതുവരെ?

**പാർ**: എന്താ, ഞാൻ വന്നില്ലേ?

**(അടുത്തുകൂടെ ഒരു പല്ലക്കു കടന്നു പോകുന്നു.)**

**നന്ദ**: ശെടാ! ഇവിടെ ഏതു മൂഢനാ കാര്യങ്ങൾ നടത്തു ന്നത്? ദാ, അവൻ പല്ലക്കിലും ഞാൻ നടന്നുമോ? അവനെ അറിയാമോ? വേലക്കാരനായിരുന്നു, എന്റെ വീട്ടിൽ.

**പാർ**: നിങ്ങൾ ചമ്മട്ടിയ്ക്കു നാലുകൊടുത്തു പുറത്താ

ക്കിയവനാണവനല്ലേ?

**നന്ദ:** അല്ല അതിവനല്ല. ഇവൻ എന്റെ മില്ലിലെ ജോലിക്കാരനായിരുന്നു. മൂന്നു ദിവസം മുമ്പുവരെ പട്ടിയെപ്പോലെ പട്ടയും ചുറ്റി നടന്നവൻ. അവനു പല്ലക്കോ?

**പാർ:** അതെ. ആ പാവത്തിനു കാലില്ല.

**നന്ദ:** ഇതു കാലിന്റെ കാര്യമല്ല. സ്ഥാനമാനങ്ങളുടെ പ്രശ്നമാണ്.

**പാർ:** ആരുടെ സ്ഥാനമാനം?

**നന്ദ:** അവനെന്തു ജാതിയാണെന്നറിയാമോ? നീചക്കൂട്ടം. ആളുകളെ തിരിച്ചറിയുന്നുമില്ലേ?

**പാർ:** ജാതിയും വർഗ്ഗവും തിരിച്ചറിയാൻ വേണ്ടിയാണ് നിങ്ങളെ കൊണ്ടുപോകുന്നുത്.

**നന്ദ:** കൊണ്ടുപോകുന്നോ? എവിടെ? നിങ്ങളെന്നെ എവിടെകൊണ്ടുപോകുന്നു?

**പാർ:** ആരുമാരെയും കൊണ്ടുപോകുന്നില്ല. മനുഷ്യൻ മരിക്കുന്നു. അപ്പോൾ ജീവിതത്തിൽ അവന്റെ പാപപുണ്യങ്ങളുടെ കണക്കുപറയാൻ ചിത്രഗുപ്തന്റെ സദസ്സിൽ വന്നേ പറ്റു.

**നന്ദ:** ചിത്രഗുപ്തനോ? ആരാണീ ചിത്രഗുപ്തൻ.

**പാർ:** അതിപ്പോൾ മനസ്സിലാകും.

**നന്ദ:** അപ്പോൾ പാപപുണ്യങ്ങൾക്കു കണക്കുപറയണം. അല്ലേ ? പിന്നെന്തുണ്ടാകും?

**പാർ:** കണക്കുകൂട്ടിയും കിഴിച്ചും നോക്കും. അല്ല അതെല്ലാം എന്തിനുപറയുന്നു. ഇപ്പോൾ തന്നെ അതെല്ലാം നേരിട്ടറിഞ്ഞോളും.

**നന്ദ:** ചിത്രഗുപ്തന്റെ സദസ്സിൽ വിവേകത്തിനു സ്ഥാനമില്ലേ? മനുഷ്യനെ എങ്ങനെ ആദരിക്കണമെന്നുപോലും ഇവിടെ ആർക്കും അറിയില്ലെന്നുതോന്നുന്നു. പോരാഞ്ഞിട്ട് ഇവിടെ പക്ഷപാതവും കൂടുതലാണ്.

**പാർ:** അതെങ്ങനെ?

**നന്ദ:** കണ്ടില്ലേ? ദാ, അവനു പല്ലക്ക്! ഞാൻ നടക്കണം. ഞാനാരാണെന്ന് നിനക്കറിയാമോ?

**പാർ:** അതെനിക്കറിയില്ല. പക്ഷെ നിങ്ങൾക്കു എന്തു സംഭവിക്കുമെന്നെനിക്കറിയാം.

**നന്ദ:** എന്തു സംഭവിക്കും?

**പാർ:** അതു ദേവാധിദേവൻ തന്നെ നേരിട്ടു പറയും.

**(രംഗം വീണ്ടും ഇരുളുന്നു. പ്രകാശം വീണ്ടും തെളിയുമ്പോൾ യോഗ സദസ്സാണ്. ഉത്തം ചന്ദ് പ്രസംഗിക്കുകയാണ്)**

**ഉത്തംചന്ദ്:** സ്വർഗ്ഗവാസിയായ സേഠ് നന്ദനന്ദൻ ഏതേതു കഠിന പരിതസ്ഥിതികളിലൂടെയാണ് സ്വന്തം ജീവിതമാരംഭിച്ചതെന്നും സ്വപ്രയത്നം കൊണ്ട് അദ്ദേഹം എങ്ങനെ മുന്നോട്ടുപോയിയെന്നും നിങ്ങളോടു പറയാനാണ് ഞാനാഗ്രഹിക്കുന്നത്. ഈ നഗരത്തിലെ വൃദ്ധരായ ആളുകൾ ഇന്നും ഒരു യുവാവിനെ ഓർമ്മിക്കുന്നുണ്ടാവും. ഉന്തു വണ്ടിയുമായി കച്ചവടത്തിനു നടന്ന ഒരു യുവാവിനെ. പുഞ്ചിരിക്കുന്ന ആ മുഖം കൊണ്ട് അവൻ ആളുകളുടെ മനം കവർന്നു. കർമ്മ കുശലതയും പ്രായോഗിക ബുദ്ധിയുംകൊണ്ടു അവൻ അനേകം വ്യാപാരികളുടെ സ്നേഹപാത്രമായി. രണ്ടു മൂന്നു വർഷങ്ങൾക്കകം ഉന്തുവണ്ടിക്കുപകരം ചെറിയൊരു കട തുടങ്ങി. സ്വർഗ്ഗവാസിയായ സേഠ് നന്ദനന്ദൻെറ വ്യവസായ ജീവിതത്തിൻെറ ആരംഭം....

**(രംഗം ഇരുണ്ടു തെളിയുന്നു. ചിത്രഗുപ്തസദസ്സിൽ നന്ദനന്ദൻ നില്ക്കുകയാണ്.)**

**നന്ദ:** അതു പറയാൻ നിങ്ങൾക്കെന്തവകാശം? ഞാൻ നേടിയതെല്ലാം എൻെറ ബാഹുബലംകൊണ്ടും ബുദ്ധിശക്തികൊണ്ടുമാണ്.

**ചിത്ര:** നിങ്ങൾ സ്വന്തം ശക്തികൊണ്ടാണോ ഇതെല്ലാം സമ്പാദിച്ചത്?

**നന്ദ:** അതെ. എൻെറ ശക്തികൊണ്ട്.

**ചിത്ര:** നോക്കൂ. ഇക്കാര്യത്തിലെല്ലാം സ്പഷ്ടമായി പറയൂ. നിങ്ങളുടെ നന്മയ്ക്കുതന്നെ അതാവശ്യമാണ്.

**നന്ദ:** എന്നുവച്ചാൽ, ഞാൻ കള്ളം പറയുന്നുവെന്നാണോ?

**ചിത്ര:** ആയിരിക്കാം. നിങ്ങളുടെ ജീവിതത്തിൽ ഇതാദ്യമായാണ് നിങ്ങൾ സത്യം പറയുന്നത്.

**നന്ദ:** ഈ അപമാനം എനിക്കു സഹിക്കാനാവുന്നില്ല.

**ചിത്ര:** അപമാനത്തിൻെറ കാര്യം പറയരുത് നന്ദനന്ദൻ. നിങ്ങളുടെ ജീവിതത്തിലേയും നിങ്ങളുടെ മനസ്സിലേയും അതിസൂക്ഷ്മവും ഗൂഢവുമായ കാര്യങ്ങൾവരെ നമുക്കറിയാം.

നിങ്ങൾ അതു സ്വയം ഏറ്റുപറഞ്ഞ് തെറ്റ് സമ്മതിക്കൂ. നിങ്ങളുടെ നന്മയ്ക്കുവേണ്ടിയാണ് ഞാനിതാവർത്തിക്കുന്നത്.

**നന്ദ:** എനിക്കൊന്നും പറയാനുമില്ല, ഒന്നും കേൾക്കുകയും വേണ്ട.

**ചിത്ര:** ശരി, നിങ്ങളുടെ ഇഷ്ടം **(പാർഷദിനോടായി)** **പോയി** ഭോഗീലാലിനെ കൊണ്ടുവരൂ. **(പാർഷദ് പോകുന്നു.)**

**നന്ദ:** ഭോഗീലാലോ?

**ചിത്ര:** ഓഹോ, അപ്പോൾ നിങ്ങൾക്ക് ഇപ്പോഴയാളെ ഓർമ്മയുണ്ട്.

**നന്ദ:** ഭോഗീലാൽ! ഇവിടെയെങ്ങനെ? ഇവിടെയെന്തിനു വന്നു?

**ചിത്ര:** നിങ്ങളിവിടെ വരുന്നുവെന്നറിഞ്ഞ് അയാളെ കൊണ്ടുവന്നതാണ്. ഇതാ വരുന്നു ഭോഗീലാൽ.

**നന്ദ:** **(ഭോഗീലാലിനെ നോക്കിനിന്നിട്ട്)** ഭോഗീലാൽ! ഭോഗീലാൽ!

**ഭോഗീ:** അതെ നന്ദൻ സേഠ്! തിരിച്ചറിഞ്ഞോ?

**നന്ദ:** സഹോദരാ, നിങ്ങളിവിടെ?

**ഭോഗീ:** എന്തു ചെയ്യാം. വലുപ്പച്ചെറുപ്പവും കുചേലകുബേര ഭേദവും ഇല്ലാത്ത ഒരിടം ഇതു മാത്രമാണ്. അതുകൊണ്ടു വരേണ്ടിവന്നു.

**നന്ദ:** ഭോഗീലാൽ, നിങ്ങൾ പറയുന്നതെന്താണെന്ന് എനിക്കു മനസ്സിലാകുന്നില്ല.

**ചിത്ര:** ഇതാ, ഞാൻ മനസ്സിലാക്കിത്തരാം.

**നന്ദ:** രണ്ടുപേർ സംസാരിക്കുന്നതിനിടയ്ക്ക് ഇടയ്ക്കുകയറാൻ നിങ്ങൾക്കെന്തുകാര്യം?

**പാർ:** ഓഹോ. ഭൂമിയിലെ ഹുങ്ക് ഇതുവരെ തീർന്നില്ല അല്ലേ?

**ചിത്ര:** നന്ദനന്ദൻ. നിങ്ങൾ സ്വന്തം ശക്തികൊണ്ടാണ് മുന്നോട്ടുപോയതെന്നല്ലേ പറഞ്ഞത്?

**നന്ദ:** അതെ, ശരിയാണത്.

**ചിത്ര:** ഈ ഭോഗീലാലിനെ കണ്ടിട്ടും അങ്ങനെതന്നെ പറയുന്നു?

**നന്ദ:** അതു ഞങ്ങടെ കാര്യം.

**പാർ**: ഇവിടെ ഞങ്ങളൊന്നുമില്ല. ഇവിടെ 'ഞാനും' 'നീ' യും മാത്രമേയുള്ളൂ.

**നന്ദ**: എന്തു വിഢ്ഢിത്തം! സ്വാർത്ഥി.

**ചിത്ര**: നന്ദനന്ദൻ! നീ തന്നെയാണ് ആ വാക്കു പറയേണ്ടത്. കാരണം സ്വാർത്ഥത്തിനുവേണ്ടി സ്വന്തം മിത്രത്തിൻെറ കഴുത്തിൽ....

**നന്ദ**: അതു കള്ളമാണ്. ഞാൻ.....

**ഭോഗീ**: ഞാനൊരിക്കലും പറഞ്ഞിട്ടില്ല. ഒന്നേ ഞാൻ പറയുന്നുള്ളു. നീ നിൻെറ ബലമെന്നു പറയുന്നതിനു പിന്നിൽ രണ്ടുമൂന്നു വർഷത്തെ സുഹൃൽബന്ധവും നിൻെറ ഉന്നതിക്കുപിന്നിൽ എൻെറ പതിനായിരം രൂപയും ഉണ്ടായിരുന്നുവെന്നു മാത്രം.

**നന്ദ**: അത്......അത്.

**ചിത്ര**: ഇപ്പോഴെങ്കിലും നീ ഏറ്റു പറയൂ. ഒടുവിൽ നീ സമ്മതിച്ചേതീരൂ.

**നന്ദ**: പക്ഷെ ഇതിലെന്നെ കുറ്റപ്പെടുത്താനാവില്ല. എൻെറ കയ്യിൽ പണം വന്നുചേർന്നപ്പോൾ ഞാനതുഭോഗീലാലിനു മടക്കിക്കൊടുക്കാൻ ആഗ്രഹിച്ചു. പക്ഷെ അപ്പോഴേക്കും ഭോഗീലാൽ പോയിക്കഴിഞ്ഞിരുന്നു.

**ചിത്ര**: അതുകൊണ്ടു പിന്നീടു നിനക്കു മടക്കികൊടുക്കാൻ അവസരം കിട്ടിയില്ല. അല്ലേ?

**നന്ദ**: അതെ... അല്ലാ. അതല്ല.

**(രംഗം ഇരുണ്ടു തെളിയുന്നു. യോഗസദസ്സ്. രാജശ്രീ അഗ്നികുമാർ പ്രസംഗം തുടരുകയാണ്)**

**അഗ്നി**: സഹൃദയരെ, സർവാദരണീയമായ പ്രാമാണിത്വം നേടുകയെന്നതാണ് ജീവിത ശ്രേയസ്സെന്ന് ഇവിടെ പലരും പറയുന്നതു നിങ്ങൾ കേട്ടു. എന്താണീ പ്രാമാണിത്വം? പണം കൊടുക്കുന്നതും വാങ്ങുന്നതും കൊണ്ടുമാത്രം ഉണ്ടാകുന്നതല്ല ഇത്. എങ്ങനെയാണ് ഈ പ്രാമാണിത്വം ഉണ്ടാകുന്നതെന്ന് കൈലാസവാസിയായ സേഠ് നന്ദനന്ദൻ സ്വജീവിതാചരണത്തിലൂടെ നമുക്കു കാട്ടിത്തന്നു. എത്രയോ സംഭവങ്ങൾക്കു ഞാൻ സാക്ഷിയാണ്. ആരുടെയെങ്കിലും ഒരു ചില്ലിക്കാശ് തൻെറ കൈയിൽപ്പെട്ടുപോയാൽ അദ്ദേഹത്തിനു എന്തു ദുഃഖമാണെന്നോ? അതതിൻെറ യഥാർത്ഥ അവകാ

ശിയെ ഏല്പിക്കുന്നതുവരെ അദ്ദേഹത്തിനു സ്വാസ്ഥ്യതയില്ല. എത്ര എത്ര കുട്ടികളുടേയും വിധവകളുടേയും സമ്പത്തു സൂക്ഷിക്കാനായി അദ്ദേഹത്തെ ഏല്പിച്ചിട്ടുണ്ടെന്നോ. അവരെല്ലാം ഹൃദയംകൊണ്ട് അദ്ദേഹത്തെ വാഴ്ത്തുകയാവണം. ഗീതയിലെ ആദർശങ്ങളാണ് സ്വജീവിതത്തിനു അദ്ദേഹം ആധാരമാക്കിയത്.....

**(രംഗം ഇരുണ്ടു തെളിയുന്നു. ചിത്രഗുപ്ത സദസ്സ്.)**

**നന്ദു:** അതു കള്ളമാണ്. പച്ചക്കള്ളം.

**മൂലിത്തള്ള:** ജീവിതം മുഴുവൻ ഇയാൾ കള്ളമേ പറഞ്ഞിട്ടുള്ളു. എങ്കിലും ഇവിടെ സത്യം പറഞ്ഞേ ഗതികിട്ടൂ. ഏറ്റു പറഞ്ഞേ പറ്റൂ.

**നന്ദു:** എന്തേറ്റു പറയാൻ? നിന്റെ തലയോ?

**ചിത്ര:** നന്ദനന്ദൻ! നിങ്ങളുടെ വീട്ടിൽ പലരും അവരുടെ സ്വത്തു സൂക്ഷിക്കാൻ കൊണ്ടുവയ്ക്കുമായിരുന്നു. അതു ശരിയല്ലേ?

**നന്ദു:** അതെ. അതെന്റെ സത്യസന്ധതകൊണ്ടാണ്. അതുകൊണ്ടാണ് എല്ലാവരും കൊണ്ടുവന്നത്. നിധികാക്കുന്ന സർപ്പംപോലെ ഞാനതെല്ലാം കാത്തുസൂക്ഷിച്ചു. പകരം കിട്ടിയത് പേരു ദോഷവും.

**മൂലി:** നന്ദുസേഠേ, ഞാൻ നിങ്ങളെ ഇങ്ങനെയല്ലാ കരുതിയത്.

**നന്ദു:** നിങ്ങളെങ്ങനെ കരുതിയാൽ എനിക്കെന്താ? എനിക്കു മറ്റു ജോലിയൊന്നും ചെയ്യാനില്ലേ?

**ചിത്ര:** മറ്റു ജോലിയെന്നാൽ, ധനസമ്പാദനമോ?

**നന്ദു:** അതെ, കർത്തവ്യമേതാണോ അതു ചെയ്യേണ്ടതല്ലേ?

**ചിത്ര:** അതുശരി, അങ്ങനെയാണ് ഈ സമ്പാദ്യമെല്ലാം! സൂക്ഷിക്കാൻ തരുന്ന സ്വത്തും സമ്പാദ്യമായിമാറും അല്ലേ? എത്രപേർക്ക് നിങ്ങൾ സ്വത്തുതിരിച്ചുകൊടുത്തിട്ടുണ്ട്? എത്ര പേരെ വെറും കയ്യോടെ അയച്ചു? പറയൂ.

**നന്ദു:** അതെല്ലാം കള്ളമാണ്.

**ചിത്ര:** ഈ മൂലിത്തള്ളയുടെ സ്വത്ത് നിങ്ങൾ തിരിച്ചു കൊടുത്തോ?

**നന്ദു:** ഇല്ല. കാരണം. അതവരുടെയല്ല.

**മൂലി:** പിന്നെയാരുടെയാ?

**നന്ദ:** ദാനധർമ്മങ്ങൾക്കുള്ളത്. മൂലിത്തള്ള അതുപറ ഞ്ഞാണേൽപ്പിച്ചത്.

**മൂലി:** നരാധമാ, കള്ളം പറയുന്നോ? ഞാനങ്ങനെ യൊന്നും പറഞ്ഞില്ല.

**നന്ദ:** ഇതിൽ പറയേണ്ട കാര്യമില്ലല്ലോ. ആർക്കാണോ അവകാശികളൊന്നുമില്ലാത്തത്, അവരുടെ സ്വത്ത് ദാനധർമ്മ ങ്ങൾക്കുതന്നെ പോകും.

**ചിത്ര:** അതായത് അവരുടെ അവകാശിയും ആ സ്വത്തു അനുഭവിക്കാനുള്ളയാളും നിങ്ങളാണെന്ന് അല്ലേ?

**നന്ദ:** നിങ്ങളെല്ലാം ഒരേ വഴിയ്ക്കുതന്നെ ചിന്തിക്കുക യാണ്.

**ചിത്ര:** ആരുടെയെങ്കിലും ജീവിതസമ്പാദ്യമത്രയും തട്ടി യെടുക്കുക. എന്നിട്ടു അവരെ പട്ടിണികിടന്നു മരിക്കാൻ വിടുക. ഇതല്ലേ നിൻെറ മാർഗ്ഗം?

**നന്ദ:** ഇവിടെ എനിക്കു നീതിലഭിക്കുമെന്നു തോന്നുന്നില്ല.

**ചിത്ര:** യഥാർത്ഥ ന്യായമെന്തെന്നു നിനക്കറിയില്ല. അതു കൊണ്ടല്ലേ? (രംഗം **ഇരുളുന്നു. വീണ്ടും തെളിയുമ്പോൾ സദസ്സാണ്. ശ്രീ ചേതൻ പ്രസംഗിക്കുകയാണ്.**)

**ചേതൻ:** കുറച്ചൊക്കെ സല്ക്കർമ്മങ്ങൾ ചെയ്യുമ്പോൾ മനുഷ്യൻെറ മനസ്സിൽ യശസ്സിനുള്ള അഭിലാഷമുണ്ടാകും. നിസ്വാർത്ഥമായ സേവനം ഈ ലോകത്തിലെയല്ല മറ്റേതോ ലോകത്തിലെ വസ്തുതയായി മാറിയിരിക്കുകയാണ്. പക്ഷെ സ്വർഗ്ഗവാസിയായ സേഠ് നന്ദനന്ദൻ മാത്രമേ ഇതിനൊരപവാ ദമായുള്ളു. അതെനിക്കു തറപ്പിച്ചു പറയാൻ കഴിയും. ദാനം ചെയ്യുമ്പോൾ അദ്ദേഹം യശസ്സാഗ്രഹിച്ചിരുന്നില്ല. ലോകരുടെ പ്രശംസ കൊതിച്ചിരുന്നില്ല. ലോകത്തെ സുഖവും ദുഃഖവും അറിഞ്ഞയാളാണദ്ദേഹം. ജീവിതത്തിൻെറ തണുപ്പും ചൂടും അദ്ദേഹമനുഭവിച്ചിട്ടുണ്ട്. വസന്തവും ശിശിരവും ആ ജീ വിതത്തിലുണ്ടായി. ഈ അനുഭവങ്ങളാണ് അദ്ദേഹത്തിൻെറ ഹൃദയത്തിൽ സഹാനുഭൂതിയും ദയയും മറ്റു മഹൽ ഗുണ ങ്ങളും ഉദിപ്പിച്ചത്.

ആരുടെയെങ്കിലും ദുഃഖത്തിൽ സ്വന്തം കീർത്തിസ്തംഭ മുയർത്താൻ അദ്ദേഹം ആഗ്രഹിച്ചില്ല. അദ്ദേഹം പറയാറുണ്ട്, ആരുടെയെങ്കിലും ദുഃഖം കടുകിട കുറയ്ക്കാൻ കഴിഞ്ഞാൽ

അതിൽപ്പരം ഒരു സുഖമെനിക്കില്ല എന്ന്. എൻെറ സ്വത്തു മറ്റുള്ളവർക്ക് പ്രയോജനപ്പെടുമെങ്കിൽ അതിലേറെ സാഫല്യം വേറെയില്ല എന്ന്. അതുകൊണ്ടാണ് അദ്ദേഹം ഉദാരഹൃദയനായി വ്യക്തികൾക്കും സംഘടനകൾക്കും കയ്യയച്ച് വാരിക്കോരികൊടുത്തത്. സേഠ് നന്ദനന്ദൻെറ അഭാവം ആരിലുമധികം കൂടുതൽ അനുഭവപ്പെടുന്നത് അനാഥരും അവഗണിതരുമായ ജനവിഭാഗങ്ങൾക്കായിരിക്കും....

**(രംഗം ഇരുണ്ടു തെളിയുന്നു. ചിത്രഗുപ്തസദസ്സ്)**

**ചിത്ര:** അപ്പോൾ കീർത്തിയ്ക്കുവേണ്ടിയല്ല നിങ്ങൾ ദാനം നിൽകിയിരുന്നതു അല്ലേ?

**നന്ദ:** കീർത്തിയും യശസ്സും എനിക്കുവേണ്ടതിലേറെ കിട്ടിയിരുന്നു. അതു വിലകൊടുത്തു വാങ്ങേണ്ടിവന്നില്ല.

**ചിത്ര:** എങ്കിൽ നിങ്ങൾ ദാനം നൽകിയതിൻെറ ഉദ്ദേശം എന്തായിരുന്നു?

**നന്ദ:** ഇതെന്തു ചോദ്യം? ദാനത്തിന് ഉദ്ദേശമോ? ദുഃഖം കണ്ടുസഹിക്കാൻ കഴിയാതെവരുമ്പോൾ അതിനാശ്വാസം നൽകാൻവേണ്ടി പ്രയത്നിക്കും.

**ചിത്ര:** ഈ ദുഃഖം കാണാനാവാത്ത സ്ഥിതി എപ്പോഴാണ് വരുന്നത്?

**നന്ദ:** മനുഷ്യനാണെങ്കിൽ, അവനു ഹൃദയമുണ്ടെങ്കിൽ അങ്ങനെയൊരു സ്ഥിതി വരില്ലേ?

**ചിത്ര:** ഓഹോ. ങാ, അതിരിക്കട്ടെ. ഈ മാലതിയെ അറിയുമോ?

**നന്ദ:** മാലതിയോ? എന്താണിപ്പറയുന്നത്?

**ചിത്ര:** ആ ഓർമ്മയൊന്നു പുതുക്കൂ. നിങ്ങളുടെ ബംഗ്ലാവിൻെറ അയലത്തു ഒരു കുടുംബമുണ്ടായിരുന്നില്ലേ? അവിടെ വിധവയായ ഒരു പുത്രവധു **(അല്പം നിറുത്തിയിട്ട്)** ഓർമ്മിച്ചുനോക്കൂ. അതോ ഞാൻ പറയണോ?

**നന്ദ:** ങാ, ഇപ്പോഴോർമ്മ വന്നു. നിങ്ങൾക്കതിലെന്തു കാര്യം?

**ചിത്ര:** അനാഥാശ്രമവുമായി നിങ്ങൾ ബന്ധപ്പെട്ടതു മാലതി കാരണമാണെന്ന് ഞാൻ പറയും. അതേ കാരണത്താലാണ് പിന്നീടു നിങ്ങൾ വിധവാശ്രമത്തിനും സഹായം നൽകിയത്.

**നന്ദ:** അപ്പോൾ ഞാനൊരു മഹാനായ പാപിയാണെന്നാണോ പറഞ്ഞു വരുന്നത്?

**ചിത്ര:** പാപത്തിനു നിങ്ങൾ നൽകുന്ന വ്യാഖ്യാനമെന്താണെന്ന് എനിക്കറിയില്ല. മാലതിക്ക് കൂടെക്കൂടെയുണ്ടായദുർദ്ദശയിൽ സ്വന്തം ചെയ്തിയെ വിചാരിച്ച് നിങ്ങൾ അനാഥാശ്രമത്തെ സഹായിക്കാൻ തീരുമാനിച്ചതാവാം. എന്താ അതു സത്യമല്ലേ?

**നന്ദ:** അതുകൊണ്ടു തന്നെ മനുഷ്യനു ശ്രേയസ്സ് കിട്ടേണ്ടതല്ലേ?

**ചിത്ര:** ശ്രേയസ്സ് കിട്ടിയില്ലേ. ജീവിച്ചിരിക്കുമ്പോഴും മരിച്ചിട്ടുപോലും ലോകർ നിങ്ങളെ ദാനവീരനെന്നല്ലേ വിളിക്കുന്നത്? എന്താ, അതുപോരെ?

**നന്ദ:** ഈ വ്യംഗ്യം മനസ്സിലാകുന്നുണ്ട്. അതൊരു പാപമായി ഞാൻ കരുതുന്നില്ല. ഗീതയിലെ ഉപദേശം ജീവിതത്തിൽ പകർത്താൻ.....

**പാർ:** കർമ്മയോഗിയുടെ ആദർശമോ?

**(അന്ധകാരം. വീണ്ടും പ്രകാശം. സഭാവേദി ദേശപ്രിയ ശക്തിശരൺ പ്രസംഗിക്കുന്നു.)**

**ശക്തി:** നമ്മുടെ നാട്ടിൽ പണമുള്ളവരുടെ നീതി ഒന്നു വേറെയാണ്. അവരുടെ പരമധർമ്മം സ്വാർത്ഥലാഭമാണ്. കള്ളനോട്ട് മോഷ്ടിക്കാനും പാറാവുകാരനോടു ഉഷാറായിരിക്കാനും അവർ പറയും ജനാഭിലാഷത്തെ വളച്ചൊടിച്ചു മുതലെടുക്കുന്നതാണ് അവരെ സംബന്ധിച്ചിടത്തോളം ദേശസേവനം. ഇങ്ങനെയൊക്കെയുള്ള ഒരു സ്ഥിതിയിൽ സദ്ഗതിനേടിയ നന്ദനന്ദനൻെറ രാജ്യസ്നേഹവും ദേശഭക്തിയും ആദർശനിഷ്ഠയും ദാനശീലവും കിടയറ്റതായിരുന്നു. ത്യാഗത്തിനു അദ്ദേഹം ഒരിക്കലും മടിച്ചിരുന്നില്ല. നിസ്സാരമായ സ്വാർത്ഥതാല്പര്യങ്ങൾക്കായി ഒട്ടെങ്കിലും അപവാദം സഹിക്കാൻ അദ്ദേഹം സന്നദ്ധനായിരുന്നില്ല. ദേശസ്നേഹത്തിൻെറ സമൂർത്തഭാവമായിരുന്നു അദ്ദേഹം. ആ പ്രകാശം നമുക്കെന്നെന്നും വഴികാട്ടിയായിരിക്കും.

**(രംഗം ഇരുണ്ടു തെളിയുന്നു. ചിത്രഗുപ്തസദസ്സ്)**

**ചിത്ര:** നന്ദൻ! ഇനി നമുക്കു നിങ്ങളുടെ ദേശസേവനത്തെക്കുറിച്ചു സംസാരിക്കാം.

**നന്ദ:** ഇതിൽ സംസാരിക്കാനെന്തിരിക്കുന്നു? എൻെറ കടമ എന്താണോ അതു ഞാൻ ചെയ്തുതീർത്തു.

**ചിത്ര:** വളരെ ശരി. നിങ്ങളുടേയും എല്ലാവരുടേയും കടമ. പക്ഷെ ചെയ്തതെന്താണ് എന്നതാണു പ്രശ്നം.

**നന്ദ:** ദേശസേവകർ ആരംഭിച്ചുവച്ച നിധിയിൽനിന്ന് പണം കൊടുക്കുന്നതിന് ഞാനൊരിക്കലും മടികാണിച്ചിട്ടില്ല. കൊടുക്കലിനേയും വാങ്ങലിനേയും സംബന്ധിച്ച് ഒരക്ഷരംപോലും ഞാൻ പറഞ്ഞിട്ടില്ല. ഞാനവർക്കു പൈസ കൊടുത്തു. അവരു ചെയ്യേണ്ടതെല്ലാം അവരും ചെയ്തു.

**ചിത്ര:** നിങ്ങൾ ദേശസേവകർക്കുമാത്രമല്ലല്ലോ പണം കൊടുത്തത്. സർക്കാരിനും കൊടുത്തില്ലേ?

**നന്ദ:** ശരിയാണ്. നിങ്ങളെപ്പോലുള്ളവർക്കു അതു അനുചിതമെന്നു തോന്നിയേക്കാം. കാരണം നിങ്ങൾക്കു പ്രായോഗിക ജീവിതമറിഞ്ഞുകൂടാ. നിങ്ങൾക്കു ലോകത്തു ജീവിക്കാൻ അറിഞ്ഞുകൂടാ. ജീവിക്കാൻ ചില ചിട്ടകളൊക്കെയുണ്ട്. ഓരോ വസ്തുവിനും അതിൻേറതായ വിലയുണ്ട്. കാറ്റും വെള്ളവുംകൊണ്ടുമാത്രം വയറുനിറയില്ല.

**ചിത്ര:** അപ്പോൾ ഈ ഫണ്ടു കൊടുക്കലും ജീവിതത്തിൻെറ വില പേശലാണല്ലേ?

**നന്ദ:** അതിലെന്താ തെറ്റ്? ആ പേരിൽ ഞാൻ വളരെയേറെ ദേശവാസികളെ സഹായിച്ചില്ലേ?

**ചിത്ര:** ആ സ്വദേശി പ്രസ്ഥാനത്തിനെന്തുപറ്റി?

**നന്ദ:** അതിൻെറ പ്രചാരത്തിനായി ഞാൻ ലക്ഷക്കണക്കിനു രൂപ ചെലവഴിച്ചു. സ്വദേശി പ്രസ്ഥാനം രാജ്യത്തു പടരുന്നതോടെ വിദേശീയരുടെ മേൽക്കോയ്മ തകരും.

**ചിത്ര:** അതിൽനിന്നു മൊത്തം എത്ര ലാഭമുണ്ടാക്കി? സ്വദേശി പ്രസ്ഥാനത്തിൻെറ പേരിൽ നിങ്ങളുടെ മില്ലുകൾക്കു എത്രമാത്രം പ്രോത്സാഹനം കിട്ടി? എന്തു നേട്ടമുണ്ടായി.

**നന്ദ:** അതെല്ലാം ധനതത്വശാസ്ത്രത്തിൻെറ ചോദ്യങ്ങളാണ്. ആവശ്യത്തിനനുസരിച്ചു ഉൽപാദനം വളർന്നു.

**ചിത്ര:** അപ്പോൾ ഉറങ്ങിക്കിടന്ന ആവശ്യത്തെ തട്ടിയുണർത്തുകയാണു ചെയ്തത് അല്ലേ?

**നന്ദ:** ഓ, എന്നു വേണമെങ്കിൽ പറയാം.

**ചിത്ര:** സ്വദേശിയുടെ പേരിൽ നിങ്ങൾ കൊടുത്തതെല്ലാം

സ്വദേശി സാധനങ്ങളാണോ?

**നന്ദ:** സ്വദേശിക്കു നിങ്ങളിത്ര സങ്കുചിതാർത്ഥം കൊടുക്കുന്നതെന്തിന്?

**ചിത്ര:** എന്നുവച്ചാൽ? നിങ്ങൾ കൊടുക്കുന്നതെല്ലാം സ്വദേശി അല്ലേ? എന്നായിരിക്കും അർത്ഥം.

**നന്ദ:** അതും ശരിയാണ്. കാരണം. ജനങ്ങളുടെ ആവശ്യം നിറവേറ്റുകയായിരുന്നു എന്റെ ഉറച്ച ലക്ഷ്യം.

**ചിത്ര:** അപ്പോൾ നിങ്ങൾ കരിഞ്ചന്ത നടത്തിയതോ?

**നന്ദ:** നിങ്ങളെപ്പോലെ അറിവുള്ളവർ ഇങ്ങനെ പറയുമ്പോഴാണ് എനിക്കുദേഷ്യം വരുന്നത്. ഒന്നാമത്തെ കാര്യം കച്ചവടം ഒന്നേയുള്ളു. കറുത്ത കച്ചവടം. വെളുത്തകച്ചവടമൊക്കെ മൂഢന്മാരുടെ സങ്കല്പമാണ്. ഇതൊന്നും നിങ്ങൾക്കു മനസ്സിലാവില്ല. മറ്റൊരുകാര്യം, ചത്തതിനെ എണ്ണിപ്പിക്കുന്നതിലാണ് നിങ്ങൾക്ക് കൗതുകം. ഞാനെപ്പോഴും പറയാറുള്ളത് കഴിഞ്ഞതു മറക്കണം, വരാനുള്ളതിനെപ്പറ്റി ചിന്തിക്കണമെന്നാണ്.

**ചിത്ര:** അപ്പോൾ നിങ്ങൾ കരിഞ്ചന്ത നിവാരണ സമിതിയിലുണ്ടായിരുന്നതോ?

**നന്ദ:** അതിന്റെ അദ്ധ്യക്ഷനും ഞാനായിരുന്നു.

**ചിത്ര:** ങാ, ശരിയാണ്, നിങ്ങൾ പ്രായോഗിക വാദിയാണല്ലോ. ആ സമിതി പ്രവർത്തിക്കണമെങ്കിൽ കരിഞ്ചന്ത ഉണ്ടായാലല്ലേ പറ്റൂ? അതല്ലെങ്കിൽ പിന്നെ നിങ്ങൾ ആരെ സംഹരിക്കും?

**നന്ദ:** സത്യം പറഞ്ഞാൽ, എനിക്കിപ്പോഴാണ് നിങ്ങളോട് അല്പം ബഹുമാനം തോന്നിത്തുടങ്ങിയത്. എന്നോടൊപ്പം കഴിഞ്ഞാൽ ഞാൻ നിങ്ങളെ നല്ലൊരു പ്രായോഗിക വാദി ആക്കാം.

**ചിത്ര:** നന്ദി, പക്ഷെ എനിക്കതിനുള്ള ഭാഗ്യം കിട്ടാൻ പോകുന്നില്ല.

**നന്ദ:** അതെന്ത്?

**ചിത്ര:** കാരണം, നിങ്ങളുടെ വിചാരണ അവസാനിച്ചു. ഇനി വിധിയേ ബാക്കിയുള്ളു.

**നന്ദ:** എന്തു വിധി?

**പാർ:** ഞാൻ പറഞ്ഞില്ലേ, ആ കൂട്ടലിന്റേയും കിഴിക്ക

ലിൻേറയും കാര്യം. അതുകഴിഞ്ഞു. ഇനി ഗുണങ്ങളുണ്ടെ ങ്കിൽ അതിൻെറ തവണയാണ്. **(രംഗം ഇരുണ്ടുതെളിയുന്നു. സദസ്സ്. ഭായിസാഹബ്ബ് ഉപസംഹാരപ്രസംഗം നടത്തുന്നു.)**

**ഭായി:** അങ്ങനെയുളള ഒരു വീര പുരുഷൻെറ നിര്യാണം ഇന്നീ നഗരത്തെ അസ്തപ്രജ്ഞമാക്കിയിരിക്കുകയാണ്. അദ്ദേഹം വിട്ടൊഴിഞ്ഞ സ്ഥാനം ഏറ്റെടുക്കാൻ ആരുമില്ല. അതുമാത്രമല്ലാ നമ്മുടെ ദുഃഖം. മനുഷ്യ ഹൃദയം സങ്കുചിതമായി വരികയാണ്. സഹജീവികളുടെ നന്മയെന്ന ഭാവന ഇന്നു പുസ്തകങ്ങളിൽ മാത്രമേയുളളു. എങ്കിലും അതിലെനിക്കു ദുഃഖമില്ല. സ്വജീവിതം കൊണ്ടു വേദോപനിഷത്തുക്കളിലെ ആപ്തവാക്യമായ "തേനത്യക്തേന ഭുഞ്ജിയ" എന്ന പ്രമാണം വൈകുണ്ഠവാസിയായ നന്ദനന്ദൻ പ്രത്യക്ഷത്തിൽ നമുക്കു കാണിച്ചുതന്നു. നമ്മുടെ പരമഭാഗ്യമായിട്ടതിനെ കരുതണം. ഒരു സ്മാരകത്തെപ്പറ്റി ഈ സഭയിൽ ആലോചനയുണ്ടായി. ആ നിർദ്ദേശം കൊണ്ടുവന്ന ഉത്സാഹശീലരായ യുവ സഹോദരന്മാർ അതു നിറവേറ്റുമെന്നു എനിക്ക് ഉറപ്പുണ്ട്. അവസാനമായി ബൈബിളിലെ ഈ വാക്യം "സൂചിക്കുഴയിലൂടെ ഒട്ടകം കടന്നാലും സ്വർഗ്ഗകവാടം ഒരു ധനവാനായി തുറക്കില്ല" എന്നതു ഞാനോർമ്മിച്ചുപോവുകയാണ്. സദ്ഗതിപ്രാപിച്ച നന്ദനന്ദൻ ആ പ്രമാണത്തെപ്പോലും തെറ്റാണെന്നു തെളിയിച്ചിരിക്കുന്നു. ജീവിച്ചിരിക്കുമ്പോൾ, ജീവിതത്തിൻെറ ഇടുങ്ങിയ പാതകളും കുടുസ്സായ ഗുഹകളും താണ്ടി അദ്ദേഹം പുറത്തുവന്നു. സൂചിക്കുഴയ്ക്കുണ്ടായ ഈ അപവാദത്തെ പരമാത്മാവ് അനശ്വരമാക്കി തീർക്കട്ടെ.

**(അന്ധകാരം. വീണ്ടും പ്രകാശം. വേദിയിൽ സദസ്സൊഴിഞ്ഞിരിക്കുകയാണ്. ഇരിപ്പടംവിട്ടെഴുന്നേറ്റ പ്രേക്ഷകർ ഒഴിഞ്ഞു കിടക്കുന്ന കസേരകൾക്കടുത്തു ചെന്നിട്ട് അനുശോചന യോഗത്തിനുളള നോട്ടീസ് നോക്കി നിർവികാരരായി നിൽക്കുന്നു.)**

(യവനിക)

## കഥാപാത്രങ്ങൾ

**സർ അമൽ**
**നന്ദറോയ്**
**ദീപക്**
**ഡോക്ടർ**
**മൈന**
**ഊർമ്മി**

(1930 മേയ് 17. അന്ധകാരമയമായ രാത്രി. സമയം എട്ടുമണി. ഗ്രാമദേവി റോഡിൽ സർ അമൽ ദേരാസരിയുടെ മാളികയിലെ മൂന്നാം നിലയിലെ സ്വീകരണമുറി.

സ്ഫടിക ശരറാന്തലിൽ വൈദ്യുതബൾബുകൾ എരിയുന്നു. വടക്കും തെക്കുമുള്ള ചുവരുകളിൽ മുറികളിലേക്കുകടക്കാനുള്ള വാതിലുകൾ. രണ്ടും അഭിമുഖമായിട്ടാണ്. കിഴക്കുവശത്തു ബാൽക്കണിയിലേക്കു കടക്കാനുള്ള വഴി. അതിൻെറ ഇടത്തായി താഴേക്കുള്ള കോവണി. പടിഞ്ഞാറുള്ള ജനൽ റോഡിനഭിമുഖമായിട്ടാണ്.

മുറിയിൽ കാശ്മീർ പരവതാനി വിരിച്ചിട്ടുണ്ട്. കോണിലിരിക്കുന്ന ടീപ്പോയിയുടെ മേൽ ചില ഗ്രീക്കുപ്രതിമകൾ. ചുവരിനോടു ചേർന്ന് ചുവന്ന വെൽവറ്റു പൊതിഞ്ഞ സെറ്റി. നടുക്കായി ഒരു വലിയമേശയും അതിനുമുകളിൽ തിളങ്ങുന്ന പിച്ചളയിലുള്ള ഒരു ഫ്ലവർവേസും. അതിലെ സൂര്യകാന്തിപ്പൂക്കൾ കുറേശ്ശെ വാടി തുടങ്ങിയിട്ടുണ്ട്. തോട്ടത്തിൽ നിന്നു വരുന്ന കാറ്റ് ചന്ദനത്തിരികളുടെ സുഗന്ധവും പേറി പടിഞ്ഞാറെ ജനലിലൂടെ കടന്നു പോകുന്നു.

ചുമരിൽ ഗവർണ്ണറുടേയും വൈസ്രോയിയുടേയും ചിത്രങ്ങൾ. പടിഞ്ഞാറു വശത്തെ ഉയർന്ന ഭിത്തിയിൽ രാജാക്കന്മാരുടെ അകമ്പടിയോടെ നീങ്ങുന്ന വിക്ടോറിയാ റാണിയുടെ വലിയൊരു എണ്ണച്ഛായച്ചിത്രം. അതിനുതാഴെയായി പ്രഭുത്വ പദവി സമ്മാനിക്കുന്ന രാജകീയ പത്രം ചില്ലിട്ടു തൂക്കിയിരിക്കുന്നു. അതിനു താഴെ വൈദ്യുത ദീപം പ്രകാശിക്കുന്നു.

പടിഞ്ഞാറുവശത്തെ വാതായനത്തിനരികിലുള്ള കട്ടിലിൽ എട്ടു വയസ്സുള്ള ദീപക് കിടക്കുകയാണ്, കടുത്ത പനിയോടെ. നിറുകയിൽ പകുതിയും കവിളും മറയത്തക്കവണ്ണം

**ബാൻഡേജു ചുറ്റിയിരിക്കുന്നു. ബാൻഡേജിനുമേൽ രക്തം പൊടിഞ്ഞിട്ടുണ്ട്. ഉച്ചിയിലേയും ചെവിക്കരികിലേയും സ്വർണ്ണനിറമാർന്ന ചുരുണ്ടമുടി പുറത്തു കാണാം. ദീപകിൻെറ അമ്മ മൈന തലയണക്കടുത്ത് അവൻെറ അടഞ്ഞ കണ്ണുകളിൽ നോക്കി മ്ലാനവദനയായി കുനിഞ്ഞിരിക്കുന്നു. ദീപകിൻെറ ഒമ്പതുവയസ്സുള്ള സഹോദരി ഊർമ്മി മറുവശത്തുള്ള തലയ്ക്കൽ അനിയൻെറ മുഖത്തു നോക്കി നില്ക്കുന്നു. അടുത്തുള്ള കസേരകളിൽ ദീപകിൻെറ പിതാവ് അമൽ ദേരാസരിയും ഡോക്ടറും പോലീസ് ഓഫീസർ നന്ദ്റോയും വ്യാകുലരായി ഇരിക്കുന്നു.**

**ഡോക്ടർ വാച്ചിൽ നോക്കിയിട്ട് എഴുന്നേറ്റ് ദീപകിൻെറ തലക്കലേക്കു ചെല്ലുന്നു.)**

**ഡോക്ടർ:** മിസ്സിസ്സ് മൈന, ആ തെർമോമീറ്ററൊന്നെടുക്കൂ.

**(മൈന ദീപകിൻെറ കക്ഷത്തുവച്ചിരുന്ന തെർമോമീറ്ററെടുത്തു ഡോക്ടർക്കു കൊടുക്കുന്നു. വ്യാകുലഭാവത്തിൽ ഡോക്ടറെ നോക്കി നിൽക്കുന്നു. എല്ലാ കണ്ണുകളും ഡോക്ടറുടെ മുഖത്താണ്)**

**ഡോക്ടർ:** പനി കൂടിക്കൊണ്ടിരിക്കുകയാണല്ലോ.

**(ഡോക്ടറുടെ മുഖത്തു ചിന്താഭാവം)**

**സർ അമൽ: (ഇടറിയ സ്വരത്തിൽ)** എത്രയുണ്ട്?

**ഡോക്ടർ:** നൂറ്റി നാല്.

**എല്ലാവരും: (ഞെട്ടിയിട്ട്)** നൂറ്റിനാലോ?

**ഡോക്ടർ:** അതേ, ഐസുവയ്ക്കേണ്ടതാണ്. പക്ഷെ നെറ്റിയിലെ മുറിവ് ആഴത്തിലുള്ളതാണ്. അതുകൊണ്ട് ഐസുവയ്ക്കാൻ പാടില്ല.

**(സർ അമൽ ദീർഘനിശ്വാസം വിടുന്നു. ഡോക്ടർ തിരിഞ്ഞു ദീപകിൻെറ കരം കൈയിലെടുത്ത്)**

**ഡോക്ടർ:** ദീപക്, ഇപ്പോൾ നിനക്കെങ്ങനെയുണ്ട്? തലയിൽ വേദനയുണ്ടോ?

**മൈന: (ദീപകിൻെറ ചെവിയോളം കുനിഞ്ഞിട്ട്)** പറ മോനെ, ഡോക്ടർ മാമൻ ചോദിക്കുന്നു, നിനക്കിപ്പോഴെങ്ങനെയുണ്ടെന്ന്. തലയിൽ വേദനയുണ്ടോ?

**ദീപ: (മെല്ലെ കണ്ണുതുറന്നിട്ട്)** അമ്മേ തലയ്ക്കു വല്ലാത്ത

വേദന. എങ്കിലും എനിക്കു സുഖമുണ്ട്. **(വീണ്ടും കണ്ണട ക്കുന്നു. നിമിഷങ്ങൾ കഴിഞ്ഞു വീണ്ടും തുറന്നിട്ട്)** അമ്മേ, ഊർമ്മിയെ വിളിക്കു.

**മൈന:** ഊർമ്മി ഇതാ ഇവിടെത്തന്നെയുണ്ടു മോനെ. നിൻെറ അടുത്തുതന്നെ നില്ക്കുകയാണ്.

**(ഊർമ്മിയെപ്പിടിച്ച് മടിയിലിരുത്തിയിട്ട് സ്നേഹത്തോടെ ഒരു കൈകൊണ്ട് തലയിൽ തടവിയിട്ട്)** നീ വീണതു മുതൽ ഇവളുടെ കണ്ണു തോർന്നിട്ടില്ല.

**(ഊർമ്മി വീണ്ടും കരയുന്നു. അവൾ മൈനയുടെ മാറിൽ മുഖം ചേർക്കുന്നു.)**

**ദീപ:** ഊർമ്മി, കരയണ്ട. കരയല്ലേ. ദേശീയപതാക ഉയർ ത്താനാണ് ഞാൻ മട്ടുപ്പാവിൽ കയറിയത്. പെട്ടെന്നു തോന്നി അച്ഛൻ കാണുമെന്ന്. ആ വെപ്രാളത്തിൽ താഴെവീണു. ഇതിൽ നിൻെറ കുറ്റമൊന്നുമില്ല.

**അമ:** ദേശീയ പതാകയൊക്കെ മറന്നിട്ട് കുറച്ചുനേരം അടങ്ങിക്കിടക്ക് മോനേ.

**നന്ദ:** ഈ കുഴപ്പങ്ങൾക്കെല്ലാം കാരണം ദേശീയ പതാ കയാണ്. ആയിരക്കണക്കിനാളുകളുടെ തല പൊട്ടി. പക്ഷെ ആളുകളുടെ ആവേശത്തിനു വല്ല കുറവും വേണ്ടേ? നേതാ ക്കന്മാർ ജയിലുകളിൽ സുഖിക്കുന്നു. ഇതുപോലുള്ള മഠയ ന്മാരാണ് തല പൊട്ടിക്കാനിറങ്ങുന്നത്.

**ദീപ:** അങ്ങനെ പറയരുതു നന്ദമാമാ. നിങ്ങളതു പറ യുമ്പോൾ എൻെറ നെറ്റിയിലെ മുറിവുപൊട്ടി രാവില ത്തെപ്പോലെ വീണ്ടും ചോരയൊഴുകുന്നതായി എനിക്കു തോന്നുന്നു. **(നിമിഷങ്ങൾ കഴിഞ്ഞ്)** അമ്മേ, ഞാൻ വീണ പ്പോൾ കരഞ്ഞോ? ഇല്ലല്ലോ. ഞാൻ കരയുന്നതെന്തിന്? ഞാൻ ദേശീയ പതാക പറത്താൻ വേണ്ടിയല്ലേ വീണത്?

**അമ:** ദീപക്, നീ ദേശീയ പതാകയുടെ കാര്യം മതിയാ ക്കുന്നോ ഇല്ലയോ? നീ ചെയ്തതു പാപമാണ്. ഭഗവാൻ അതിനു നിനക്കു ശിക്ഷയും തന്നു. അതെന്താ മനസ്സിലാക്കാ ത്തത്?

**ദീപ:** ദേശീയ പതാകയെ ഞാനെങ്ങനെ മറക്കുമച്ഛാ? കണ്ണടച്ചാൽ ആകാശം മുഴുവൻ വെള്ളയും പച്ചയും കുങ്കു മനിറവുമാണ്. അവയ്ക്കിടയിൽ നക്ഷത്രങ്ങൾ കൊണ്ടുള്ള

ചർക്ക. കണ്ണുതുറക്കുമ്പോൾ ചുമരിലെല്ലാം അതേ മൂന്നുനിറങ്ങൾ.

**അമ:** (**തറപ്പിച്ച്**) ദീപക്!.....

**ഡോക്ടർ:** സർ, അങ്ങു നിയന്ത്രിക്കണം. അങ്ങു വിചാരിക്കുന്നതിലും കൂടുതൽ ഗൗരവമുള്ളതാണു കാര്യം. അങ്ങയുടെ വാക്കുകൾ ദീപകിനെ ആവേശം കൊള്ളിക്കും. ദൈവത്തെ വിചാരിച്ച്.

**മൈന:** (**കണ്ണീർ തുടച്ചുകൊണ്ട്**) മോനേ, അല്പനേരത്തേക്കു ഒന്നുറങ്ങ്.

**ദീപ:** അമ്മേ, കൊറിയയിൽ എന്നെപ്പോലെ അനേകം കുട്ടികൾ കൊടിക്കുവേണ്ടി പ്രാണൻ കളഞ്ഞതായി എൻെറ ടീച്ചർ പറഞ്ഞിട്ടുണ്ട്. അവരുടെ അച്ഛനമ്മമാർ മക്കളെച്ചൊല്ലി അഭിമാനം കൊണ്ടിട്ടുണ്ടത്രേ. പക്ഷെ എൻെറ അച്ഛൻ എന്തിനാ എന്നോടു ദേഷ്യപ്പെടുന്നത്?

**മൈന:** (**ബാൻഡേജിനു മുകളിൽ മെല്ലെ തലോടിക്കൊണ്ട്**) ഉറങ്ങിക്കോ മോനെ.

**ദീപ:** (**സംസാരം തുടരുകയാണ്. ആ കണ്ണുകളിൽ ഗംഭീരഭാവം**) ഊർമ്മി, ഉച്ചയ്ക്കു അമ്മ ഉറങ്ങിക്കിടന്നപ്പോൾ നീ എന്നോടു വന്നു പറഞ്ഞില്ലേ, അച്ഛൻ നമ്മുടെ രാമൻെറ മകൻ സുന്ദരനെ തല്ലുകയും തടവിലാക്കുകയും ചെയ്തെന്ന്. അവനെ വിട്ടോ? (**ഊർമ്മിയുടെ കൈ പിടിച്ചിട്ട്**) നീയെന്താ ഒന്നും മിണ്ടാത്തെ?

**ഊർമ്മി:** (**ഭയന്ന സ്വരത്തിൽ**) അച്ഛൻ അവനെ ഇതുവരെ വിട്ടില്ല. രാമനെ ഇവിടെനിന്നു പിരച്ചയക്കുമെന്നാണ് അച്ഛൻ പറയുന്നത്. അതുകേട്ടതുമുതൽ സുന്ദരൻെറ അമ്മയും രാമനും കരഞ്ഞുകൊണ്ടിരിക്കുകയാണ്.

**ദീപ:** (**അസ്വസ്ഥനായി കണ്ണുകളടക്കുന്നു. അടഞ്ഞ കണ്ണുകളിൽ നിന്ന് നീർവടിയുന്നു.**) അച്ഛൻ എന്തിനങ്ങനെ ചെയ്തു? അതു ശരിയല്ല. സുന്ദരൻ ഒരു തെറ്റും ചെയ്തില്ല. അവൻ കെടിയെടുക്കാനേ പോയില്ല. ഞാനവനോട് പിണങ്ങുമെന്നു പറഞ്ഞപ്പോഴാണ് അവൻ പേടിച്ചുപേടിച്ചു പോയത്. അതിനുശേഷവും അവനെന്നെ ഒരുപാടുതടഞ്ഞു. അവൻ ഒരു തെറ്റും ചെയ്തില്ല. അച്ഛാ! അവനെ വിടൂ. രാമനെ പറഞ്ഞയക്കരുത്. ഇല്ലെങ്കിൽ ഞാനും... ഞാനും..... (**തേങ്ങൽ**

**കരച്ചിലായി മാറുന്നു.)**

**അമ: (ദീപകിൻെറ തലക്കൽ ചെന്ന് അവൻെറ നിറുക യിൽ കൈവച്ചിട്ടു ദയാപുരസ്സരം)** മോനെ, നീ പറയുന്നതു പോലെല്ലാം ചെയ്യാം. മിണ്ടാതെ കിടന്നുറങ്ങു.

**ദീപ:** അച്ഛാ, എൻെറ അടുത്തുതന്നെ ഇരിക്കൂ. ഊർമ്മീ നീയും ഇവിടെ ഇരി. അമ്മേ! അമ്മയ്ക്കു ഉറക്കം വന്നാലും ഇവിടെനിന്നു എഴുന്നേല്ക്കരുത്. നിങ്ങളെല്ലാം എൻെറ അടു ത്തുതന്നെയിരിക്കണം. അടുത്ത്... അടുത്തുതന്നെ.

**മൈന:** മോനെ, ഞങ്ങളെല്ലാം ഇവിടെത്തന്നെയുണ്ട്. ഇവി ടെത്തന്നെയിരിക്കാം. നീ മിണ്ടാതെ കിടന്നുറങ്ങ്.

**ദീപ:** എനിക്ക് ഉറക്കം വരുന്നില്ലമ്മേ. കണ്ണൊന്നടക്കു മ്പോഴേക്കു സ്വപ്നമാണ്. അച്ഛൻ കൊടി വലിച്ചെറി യാൻ വരുന്നെന്ന്. ഞെട്ടിയുണരും. പിന്നെ അച്ഛനെ കാണുമ്പോഴാണ് സമാധാനമാകുന്നത്. ഊർമ്മി, നീ പോയി നോക്കിയിട്ടുവാ, ആ കൊടി ഇപ്പോഴും അവിടെ ഉണ്ടോന്ന്.

**അമ:** മോനെ, അതവിടെത്തന്നെയുണ്ട്. നീയൊന്നു മിണ്ടാതെ കിടക്ക്. ഇനി സംസാരിക്കണ്ട.

**ദീപ:** അച്ഛനെന്താ പറഞ്ഞത്? പൊട്ടിവീണെന്നോ? നമ്മുടെ ബംഗ്ലാവ് ഇടിഞ്ഞു വീഴുന്നെന്നോ? അതിൻെറ കാരണം പറയട്ടോ. നമ്മുടെ ബംഗ്ലാവിൽ ദേശീയ പതാക പാറിച്ചില്ല. അതുകൊണ്ടാണ്. അച്ഛൻ കൊടി പാറിക്കുക യാണെങ്കിൽ ഒരു കുഴപ്പവും വരില്ല.

**മൈന:** ഇനിയുറങ്ങ് മോനേ, ഇല്ലെങ്കിൽ നിൻെറ തല യിൽ വേദനകൂടും.

**(ദീപക് കണ്ണുകളടക്കുന്നു. കുറെ നിമിഷങ്ങൾക്ക് നിശ്ശ ബ്ദത. എല്ലാവരും അന്യോന്യം ചിന്താമൂകരായി നോക്കി യിരിക്കുന്നു. നിമിഷങ്ങൾ കഴിഞ്ഞ് ദീപക് വീണ്ടും കണ്ണു തുറക്കുന്നു.)**

**ദീപ:** ഊർമ്മി, നോക്ക് ഒമ്പതു മണിക്കു ഞാൻ നടക്കാൻ പോകും. എൻെറ കൂടെ വരണമെങ്കിൽ തയ്യാറായിരിക്കണം. ഒരുങ്ങിയിരിക്കാൻ സുന്ദരനോടും പറയൂ. **(വീണ്ടും കണ്ണട യ്ക്കുന്നു. ഡോക്ടർ അസ്വസ്ഥനായി അങ്ങോട്ടുമിങ്ങോട്ടും ഉലാത്തുന്നു.)**

**(സർ അമൽ സ്വയം നിയന്ത്രിക്കാനെന്നോണം ജനലിൻെറ**

**അരികിലേക്കു നീങ്ങി നിന്നിട്ടു കണ്ണു തുടയ്ക്കുന്നു. മൈന യുടെ കണ്ണുകളിൽ ധാരാപ്രവാഹം നിലച്ചിട്ടില്ല. ദീപക് നിമി ഷനേരത്തേക്ക് വീണ്ടും കണ്ണുതുറക്കുന്നു.)**

**ദീപ:** അമ്മേ, അമ്മയും വരില്ലേ? നമുക്കു കാട്ടിൽ പോയിട്ട് പതാക പറത്താം. അവിടെ അച്ഛനു കാര്യമൊ ന്നുമില്ലല്ലോ. അവിടെ ആരെങ്കിലും വന്നാൽ നമുക്കു സമരം ചെയ്യാം, എന്താ?

**(വീണ്ടും കണ്ണടയ്ക്കുന്നു. ശ്വാസഗതി വേഗത്തിലാ വുന്നു.)**

**നന്ദ:** സർ, ഞാനിറങ്ങട്ടെ. എന്തെങ്കിലും ആവശ്യമു ണ്ടെങ്കിൽ ടെലഫോൺ ചെയ്യണം. അങ്ങയുടെ മാളികയിൽ കൊടി ഉയർത്തിയ കാര്യം ആരെയും അറിയിക്കില്ല. അങ്ങു വിഷമിക്കണ്ടാ. ആ മഠയന്മാരെയൊക്കെ പറഞ്ഞു നിർത്താൻ എനിക്ക്...

**സർഅമ: (പെട്ടെന്നു തിരിഞ്ഞിട്ട്)** ശരി. നന്ദറോയ് പോണം. വളരെ വളരെ നന്ദി.

**(നന്ദറോയ് പോകുന്നു. കുറച്ചു നേരത്തേക്കു ആരു മൊന്നും മിണ്ടുന്നില്ല. ഊർമ്മി ഇടയ്ക്ക് അച്ഛനേയും അമ്മയേയും മാറിമാറി നോക്കുന്നു. അങ്ങു പുറത്തു തെരു വിൽ ജാഥയുടെ ശബ്ദത്തോടൊപ്പം സമൂഹഗാനത്തിന്റെ അലകൾ.)**

മൂന്നു പത്തുകോടിയും നമിച്ചിടും പതാക നീ
ഭാരതത്തിനാത്മവീര്യമേകിടും പതാക നീ

**ദീപ: (ഞെട്ടിയുണർന്ന്)** അമ്മേ, ജാഥ വരുന്നു. എന്നെ ആ ജനാലയുടെ അടുത്തേക്കു കൊണ്ടുപോകൂ. പെട്ടന്നാ കട്ടെ. എനിക്കെല്ലാവരേയും കാണണം.

**മൈന:** മോനേ, വേണ്ട മോനേ. നിനക്കത് ബുദ്ധിമു ട്ടാവും. ഇവിടെ കിടക്കൂ. ജാഥ നാളെയും കാണാം.

**ദീപ:** അമ്മേ, ഇന്നെന്നെ ഒന്നിനും തടയരുത്. എന്നെ ജനാലക്കടുത്തേക്കു കൊണ്ടുപോകൂ.

**ഡോ:** അവൻ പറയുന്നതുപോലെ ചെയ്യണം. അവന് മനക്ഷോഭമുണ്ടാക്കരുത്.

**(എല്ലാവരും ചേർന്നു കട്ടിൽ ജനലിനരികിലേക്കു നീക്കി വയ്ക്കുന്നു. മൈനയുടെ സഹായത്തോടെ ദീപക് എഴുന്നേ**

**റ്റിരിക്കുന്നു. താഴെകൂടി കടന്നുപോകുന്ന പന്തം കൊളുത്തിയ ജാഥയുടെ പ്രകാശവും കാഹളഗാനവും അവൻെറ മുഖം പ്രകാശമാനമാക്കുന്നു. പിന്നിൽ സ്ത്രീപുരുഷശബ്ദത്തിൽ സമരഗാനം.**

**ഹിമവൽ ശൈലം കൊടിക്കമ്പായി**
**മാനംമുട്ടെ ലസിക്കും പതാക**
**ആർഷസംസ്ക്കാരഛവി പാരി-**
**ലാകെ പരത്തും പതാക.**

**ദീപ: (അമ്മയുടെ കണ്ണിൽ നോക്കാനായി മുഖമുയർത്തി യിട്ട്)** അമ്മേ എത്ര നല്ല പാട്ട്. അമ്മയ്ക്കറിയാമോ. അമ്മ കൂടി പാടൂ.

**(ദീപക് മുന്നോട്ടാഞ്ഞ് അമ്മയെ ചുംബിക്കുന്നു. താഴെ കൂടി കടന്നുപോകുന്ന ജാഥയ്ക്കൊപ്പം മൈനയും മെല്ലെ പാടുന്നു).**

നിർമ്മലഹൃദയനാം മഹാത്മജി
നന്മതൻ തൂവെൺനിറമേകി
പഞ്ചാബിൻ പുത്രനാം ഭഗത്സിംഗ്
രുധിരംകൊണ്ടതിനരുണിമയേകി
ശാന്തി പ്രതീകമായ് ഹരിതാഭയും
കലരും ധർമ്മപതാകേ ജയതേ.

**(താഴെ കുട്ടികൾ ദീപകിന് ജയ് വിളിച്ചുകൊണ്ടു കടന്നു പോകുന്നു)**

**ദീപ:** അമ്മേ, അവരാർക്കാണ് ജയ് വിളിക്കുന്നത്?

**മൈന:** ദീപകിന്.

**ദീപ:** ഏതു ദീപക്.

**മൈന:** നീ തന്നെ മേനെ. നീയിന്നു കൊടി ഉയർത്താൻവേണ്ടി തല പൊട്ടിച്ചില്ലേ? അതുകൊണ്ടാണ് എല്ലാവരും നിനക്കു ജയ് വിളിക്കുന്നത്.

**ദീപ:** കൊടി ഉയർത്തിയാൽ ഉയർത്തുന്നവർക്കൊക്കെ ജയ് വിളിക്കുമോ? എങ്കിൽ അമ്മയും കൊടി ഉയർത്തൂ. ഞാനും ഊർമ്മിയും സുന്ദരനും ചേർന്ന് അമ്മയ്ക്ക് ജയ് വിളിക്കാം.

**(മൈന ദീപകിനെ ചുംബിക്കുന്നു. ദീപക് നിമിഷനേരത്തേക്ക് ആകാശത്തേക്കു നോക്കിയിരിക്കുന്നു.)**

**ദീപ:** അമ്മേ, അതാ നക്ഷത്രങ്ങൾ കണ്ണുചിമ്മുന്നതു

കണ്ടോ? ഇന്നു ഒമ്പതുമണിക്കു എനിക്കു നടക്കാൻ പോണം. ആ നക്ഷത്രങ്ങളും അതാണെന്നോട് പറയുന്നത്. അമ്മകൂടി വരുമോ?

**മൈന:** വരാം മോനെ.

**ദീപ:** **(വീണ്ടും അല്പനിമിഷത്തേക്ക് ആകാശത്തേക്കു നോക്കിയിരിക്കുന്നു)** അമ്മേ, ആകാശത്തു നക്ഷത്രമുദിക്കുമെങ്കിൽ, മുറിക്കകത്തെന്താ ഉദിക്കാത്തത്? മാളികയിൽ കൊടി പറപ്പിച്ചാൽ മുറിയിലും നക്ഷത്രം വരും ഇല്ലേ?

**(മൈനയുടെ കണ്ണിൽനിന്നടർന്നു വീണ രണ്ടു അശ്രുബിന്ദുക്കൾ ദീപകിന്റെ അളകങ്ങളിൽ തങ്ങിനിൽക്കുന്നു.)** അമ്മേ, എനിക്കുറക്കം വരുന്നു. ഞാനുറങ്ങിപ്പോയാൽ അമ്മയ്ക്കു ഉറക്കം വന്നാലും ഇവിടുന്നു എണീക്കരുത്. കൃത്യം ഒമ്പതുമണിക്കു എന്നെ ഉണർത്തണം. മറക്കല്ലേ. പിന്നെ ഊർമ്മി. നീയും സുന്ദരനും തയ്യാറായിരിക്കണം. കേട്ടോ.

**(മൈന ദീപകിനെ തട്ടിയുറക്കുന്നു. സർ അമൽ അടുത്തു വന്നിട്ട് അവന്റെ നിറുകയിൽ തലോടുന്നു. അദ്ദേഹത്തിന്റെ കണ്ണുകളും തോരുന്നില്ല. ദീപക് വീണ്ടും ഉണരുന്നു.)**

**ദീപ:** അമ്മേ, ഉച്ചയ്ക്കു ഊർമ്മി പറഞ്ഞു, ബാൻഡേജു കെട്ടിയപ്പോൾ എനിക്കു കൂടുതൽ അഴകുണ്ടെന്ന്. ആ കണ്ണാടി എവിടെ? ഒന്നു നോക്കട്ടെ.

**(സർ അമൽ കണ്ണാടി കൊണ്ടുവന്നു ദീപകിന്റെ മുഖത്തോട് അടുപ്പിച്ചുനോക്കുന്നു. ദീപക് അതിൽ നോക്കുന്നു. ആ കണ്ണുകളിൽ തിളക്കം)**

അമ്മേ, ഈ ബാൻഡേജു കണ്ടോ? ദേശീയപതാകപോലെ തോന്നുന്നു. എന്റെ ചോരയുടെ ചുവപ്പുനിറം. തുണിയുടെ വെള്ള. പച്ചയുടെ സ്ഥാനത്ത് എന്റെ മുടി. പിന്നെ ചർക്ക. ഹോ, അച്ഛനോട് എത്ര തവണ പറഞ്ഞതാണ് ഒരു ചർക്ക കൊണ്ടുവരാൻ. എന്നിട്ട് ഇതുവരെ കൊണ്ടുതന്നില്ല. **(ദേഷ്യത്തിൽ)** കൊണ്ടുപോകൂ. ഈ കണ്ണാടി കൊണ്ടുപോകൂ. എനിക്കു കാണണ്ട. **(സർ അമൽ കണ്ണാടി കൊണ്ടുപോകുന്നു. കുറച്ചു നേരത്തേക്കു നിശ്ശബ്ദത. ദീപക് വീണ്ടും കണ്ണുതുറക്കുന്നു.)**

അമ്മേ, ഞാൻ നടക്കാൻ പോകുമ്പോൾ നിങ്ങൾ ജയി

ലിൽ കിടക്കുന്ന ഗാന്ധിജിക്ക് ഒരെഴുത്തെഴുതണം. ദീപക് നടക്കാൻ പോയിരിക്കുകയാണെന്ന്. ദീപക് പോകുന്നിടത്തെല്ലാം കൊടി ഉയർത്തുമെന്നെഴുതണേ.

**മൈന:** **(ചുംബിച്ചിട്ട്)** എഴുതാം മകനേ, തീർച്ചയായും എഴുതാം. ഇപ്പോൾ നീയൊന്നുറങ്ങ്.

**ദീപ:** ശരി ഉറങ്ങാം. ങാ, കൃത്യം ഒമ്പതുമണിക്ക്. ങേ? **(ദീപക് കണ്ണുകളടയ്ക്കുന്നു. എങ്ങും മൂകത. ദീപകിൻെറ ഹൃദയമിടിപ്പ് വർദ്ധിച്ചിട്ടുണ്ട്.)**

**അമ:** **(അടുത്തുചെന്നിട്ട്)** ഉറങ്ങിയെന്നു തോന്നുന്നു.

**മൈന:** അതെ... പക്ഷെ... **(ആ കണ്ണുകളിൽ നിന്ന് അശ്രുധാര)**

**ഡോ:** മിസ്സിസ് മൈനാ. എല്ലാം ഈശ്വരനിലർപ്പിക്കൂ. ജന്മം നൽകിയതാരാണോ അവൻ തന്നെ രക്ഷിക്കും.

**മൈ:** ഡോക്ടർ! നിങ്ങൾക്കു കുട്ടികളുണ്ടോ?

**ഡോ:** ഇല്ല.

**മൈ:** എന്നാൽ ഒന്നും പറയണ്ട.

**(ഡോക്ടർ മുറിയിൽ ഉലാത്തുകയാണ്. സർ അമൽ ദീപകിൻെറ തലയ്ക്കരികിൽ താഴെയിരിക്കുന്നു.)**

**മൈ:** ഇതെല്ലാം അങ്ങയുടെ പ്രതാപം കൊണ്ടാണ്.

**അമ:** മൈനേ, നിനക്കതു പറയാം. നീ എൻെറ ഹൃദയത്തിലെ സ്ഥിതി ഒന്നറിഞ്ഞിരുന്നെങ്കിൽ...

**മൈ:** **(കണ്ണുനീർ തുടച്ചുകൊണ്ട്)** ഇനി എനിക്കെന്തിരിക്കുന്നു?

**അമ:** എല്ലാം നേരെയാവും മൈനേ.

**മൈ:** **(കരഞ്ഞുകൊണ്ട്)** ഹോ. ഇതെന്തൊരു പിതാവ്!

**അമ:** **(ഉള്ളിലുള്ളതടക്കികൊണ്ട്)** ഞാനൊരു പുരുഷനാണ് മൈനേ .

**മൈ:** ഞാനൊരമ്മയാണ്. ദീപകില്ലാതെ എനിക്ക്... **(നാഴികമണി ഒമ്പതു പ്രാവശ്യം ശബ്ദിക്കുന്നു. ദീപക് ഞെട്ടിയുണരുന്നു. എല്ലാവരും സ്തബ്ധരാണ്.)**

**ദീപ:** **അമ്മേ, ഒമ്പതല്ലേ അടിച്ചത്?** ങാ, വരൂ, എനിക്കു നടക്കാൻ പോണം. അല്ലെങ്കിൽ അമ്മേ, അതുവേണ്ട. ഞാൻ തനിച്ചുപോകുന്നതേയുള്ളു. ഈ വഴിയേ തനിയെ പോകുന്നതാണ് നല്ലത്. അച്ഛാ, ഊർമ്മി, പോട്ടെ. അമ്മേ,

രാത്രി താമസിക്കുകയാണെങ്കിൽ നോക്കിയിരിക്കണ്ട. **(നിമിഷങ്ങൾക്കുശേഷം)** അമ്മേ ഗാന്ധിജിക്ക് എഴുത്തയയ്ക്കാൻ മറക്കരുത്. **(കണ്ണുകളടക്കുന്നു)**

**മൈന**: മോനേ! മോനേ!...

**(ആ ശബ്ദം പതറുന്നു. ദീപകിൻെറ ശരീരം നിർജ്ജീവമാകുന്നു. ഊർമ്മി പൊട്ടിക്കരയുന്നു.)**

**ഡോ: (അടുത്തുചെന്നു നാഡി പരിശോധിച്ചിട്ട്)** ദീപക് പോയി.

**അമ**: ലോകം മുഴുവൻ ഇരുട്ട്. അന്ധകാരം! ഹോ. സഹിക്കാനാവുന്നില്ല. **(രണ്ടു കൈകൊണ്ടും തലതാങ്ങി ജനാലക്കരുകിൽ ചെന്ന് ജനാലപ്പടിയിൽ തലയിട്ടറയുന്നു. മൈനയുടെ ആർത്തനാദം മുറിയിൽ മുഴങ്ങുന്നു. ജനാലയിലൂടെ കടന്നുവന്ന കാറ്റ് ദീപകിൻെറ പുഞ്ചിരിക്കുന്ന മുഖത്തും അളകങ്ങളിലും തത്തിക്കളിച്ചു കടന്നുപോകുന്നു.)**

**അമ**: **(തിരിഞ്ഞുനടന്നു ടെലഫോണിനടുത്തെത്തി റിസീവർ എടുത്തിട്ട്)** യസ്. ഒൺ ഫോർ നാട്ട് സെവൻ. **(അല്പം കഴിഞ്ഞ്)** അതെ. കോൺഗ്രസ്സ് ഹൗസ് ആണോ? താങ്കൾ ആരാണ്? **(ശ്രദ്ധിച്ചശേഷം)** സന്നദ്ധസേവകനോ? ആ ശിശിർകുമാറിനെ ഒന്നു വിളിക്കണമല്ലോ. **(ശ്രദ്ധിച്ചിട്ട്)** സമരസമിതിയോഗം ചേരുന്നതുകൊണ്ട് വരാൻ പറ്റില്ലെന്നോ? എന്തുകൊണ്ടു പറ്റില്ല? പറയൂ, സർ അമൽ ദേരാസരി അത്യാവശ്യമായി രണ്ടുമിനിട്ടു നേരത്തേക്കു വിളിക്കുകയാണെന്ന്. വേഗമാകട്ടെ **(ടെലഫോൺ താഴ്ത്തിവച്ചിട്ട്)** മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു. പ്രഭുത്വപത്രത്തിൻെറ അടുത്തേക്കു നീങ്ങി അതിനെ പറിച്ചെടുത്തു പൊട്ടിച്ച് വലിച്ചെറിയുന്നു. കൈമുറിഞ്ഞു രക്തമൊഴുകുന്നു. പ്രേതബാധിതനെപ്പോലെ ദീപകിൻെറ കട്ടിലിനടുത്തേക്കു നീങ്ങി, ചോരയോഴുകുന്ന കൈകൊണ്ടു ദീപകിൻെറ കാലുകൾ പിടിക്കുന്നു. പിന്നീട് ആ കാലുകളിൽ വീണ് വിമ്മുന്നു; തേങ്ങുന്നു. ഹെൻെറ മോനേ! നീയിന്നു നിൻെറ അച്ഛന് പുതിയൊരു ജന്മം നൽകി. **(വീണ്ടും ടെലഫോണിൻെറ അടുത്തേക്കു നീങ്ങി ഉറുമാലും കൊണ്ടു കണ്ണുതുടച്ചിട്ട് മറുകൈകൊണ്ടു ടെലഫോണെടുക്കുന്നു)** അതെ. താങ്കളാരാണ്? **(ശ്രദ്ധിച്ചിട്ട്)** ശിശിർകുമാറോ? ശരി. നാളത്തെ വലിയ ജാഥയ്ക്ക് സർ അമൽ

ദേരാസരി നേതൃത്വം നൽകുമെന്ന് പട്ടണത്തിലെല്ലാം ഉടനെ വിവരം കൊടുക്കൂ. പറഞ്ഞതു കേട്ടോ. ശരി. താങ്ക്സ്. **(ടെലഫോൺ ഉറക്കെ താഴത്തുവച്ചിട്ട് അടുത്ത മുറിയിലേക്കോടി പോകുന്നു.)**

(യവനിക ഓടി അണയുന്നു)

കഥാപാത്രങ്ങൾ

റാവുസാഹേബ് മേത്ത
വസന്ത്
സരള
പാറാവുകാരൻ

[സമയം 1943ലെ ഏതോ ഒരു മദ്ധ്യാഹ്നം. സ്ഥലം ബോംബെയിലെ മുഖ്യ പോലീസ് കാര്യാലയത്തിൽ സി.ഐ.ഡി. വിഭാഗത്തിന്റെ മേധാവി റാവുസാഹേബ് മേത്തയുടെ ഓഫീസു മുറി.

ഒരാഫീസിനാവശ്യമായ ഫർണിച്ചർ. യവനിക ഉയരുമ്പോൾ റാവു സാഹേബ് മേത്ത ആരെയോ പ്രതീക്ഷിച്ചെന്നവണ്ണം മുറിയിൽ ഉലാത്തുകയാണ്. അറുപതു വയസ്സായെങ്കിലും നാല്പത്തഞ്ച്- അമ്പതേ തോന്നിക്കൂ. തടവുപുള്ളി വസന്ത് ശുക്ലയേയുംകൊണ്ടു പാറാവുകാരൻ കടന്നുവരുന്നു. ഇതുപത്തിനാല്--ഇരുപത്തഞ്ചു വയസ്സ് പ്രായം വരുന്ന തേജസ്വിയായ ആ യുവാവിനെ കണ്ടയുടനെ –]

റാവു: (മധുരസ്വരത്തിൽ) ങാ, വരണം, വരണം മി. ശുക്ല. ഇരിക്കൂ. (പാറാവുകാരനോടായി) സെൻട്രീ, നിങ്ങൾക്കുപോകാം. പുറത്തു ശ്രദ്ധിച്ചോളണം.

പാറാ: (കാലുകൾ കൂട്ടിമുട്ടിച്ച് സലാം വച്ചിട്ട്) ശരി സാർ. (പോകുന്നു)

റാവു: (അതേ മധുരസ്വരത്തിൽ) അല്ല, നിങ്ങളിതുവരെ ഇരുന്നില്ലേ മി. ശുക്ല? ഈ കസേരയിലോട്ടിരിക്കണം. (ഒരു മിനിട്ടിനുശേഷം) താങ്കൾക്കുവേണ്ട സൗകര്യങ്ങളൊക്കെയുണ്ട് അല്ലേ? യാതൊരുവിധത്തിലുള്ള വിഷമതകളും ഉണ്ടായില്ലല്ലോ.

വസ: ഇല്ല. എന്തു വിഷമമുണ്ടാകാൻ? എല്ലാം സുഖമാണ് റാവുസാർ.

റാവു: അപ്പോൾ ശരി. ഈ പോലീസിന്റെ ഏർപ്പാടെല്ലാം നിങ്ങൾക്കു അറിയാവുന്നതല്ലേ?. എത്ര കോമള ചിത്തരായാലും കഠിന ഹൃദയരായിപ്പോകും. ഇവരെല്ലാം വെറും

സാധാരണ മനുഷ്യരല്ലേ? അവർക്ക് **(ചിരിച്ചിട്ട്)** കൊലയാളികളും നിങ്ങളെപ്പോലുളള വിപ്ലവകാരികളുമെല്ലാം ഒരേപോലെയാണ്.

**വസ:** അതെ. അതുശരിയാണ്.

**റാവു:** എങ്കിലും ഞാൻ പ്രത്യേകം നിർദ്ദേശം കൊടുത്തിട്ടുണ്ട്. യാതൊരു രാഷ്ട്രീയത്തടവുകാരനേയും, അയാൾ സത്യാഗ്രഹിയായാലും അഹിംസാവാദിയായാലും ശരി-ക്രാന്തി.... വിപ്ല... എന്തു പറയാൻ? ആ പേരുതന്നെ കിട്ടുന്നില്ല. അതേ. താങ്കളെപ്പോലത്തെ വിപ്ലവകാരി. ഹിംസയും അഹിംസയും തമ്മിൽ വ്യത്യാസം കാണാത്തവർ. അങ്ങനെയുളളവർക്കുപോലും അല്പമെങ്കിലും കഷ്ടപ്പാടുണ്ടാക്കിയാൽ അടുത്ത ദിവസം ജോലി പോകുമെന്ന്. ങാ, അതിരിക്കട്ടെ... **(ശബ്ദത്തിൽ മാധുര്യം കലർത്തി മന്ദമന്ദം)** ഭാരതമാതാവിൻെറ സേവയ്ക്കായി--മോചനത്തിനായിട്ടല്ലേ ഇതെല്ലാം ചെയ്യുന്നത്?

**വസ:** **(ചിരിച്ചിട്ട്)** ഓഹോ. റാവുസാഹേബ്! നാല്പത്തിരണ്ടിൻെറ കാറ്റ് അങ്ങേയ്ക്കുമേറ്റോ?

**റാവു:** **(പതിഞ്ഞസ്വരത്തിൽ)** എന്തുകൊണ്ടു പാടില്ല? എന്താ ഞങ്ങൾ ഭാരതവാസികളല്ലേ? **(അല്പം ഉറക്കെ)** എന്തായാലും, അങ്ങയുടെ സ്ഥാനത്തായിരുന്നാൽ ഞാനും ഇതുപോലുളള സ്നേഹിതരെ തിരഞ്ഞു പിടിയ്ക്കാൻ കൂട്ടുനിൽക്കില്ലായിരുന്നു

**വസ:** അപ്പോൾ അങ്ങയ്ക്കറിയാം. **(ആശ്ചര്യത്തോടെ)** എനിക്കു സ്നേഹിതരുണ്ടെന്ന്.

**റാവു:** താങ്കൾ പൗരുഷമുളളവനാണ് വസന്ത്. അതുകൊണ്ടാണ് കൂട്ടുകാരെ മറച്ചുപിടിക്കാനാഗ്രഹിക്കുന്നത്. അതു ശരിയാണ്. എങ്കിലും **(തറപ്പിച്ച്)** കൂടെയുളളവരും അങ്ങനെ തന്നെ പൗരുഷമുളളവരായിരിക്കണ്ടേ?

**വസ:** എന്നുവച്ചാൽ?

**റാവു:** അതോ, ആ നരേന്ദ്രന് നാലുകൊടുത്തപ്പം അവനെല്ലാം തുറന്നുപറഞ്ഞു.

**വസ:** **(അറിയാത്തമട്ടിൽ)** ഏതു നരേന്ദ്രൻ?

**റാവു:** **(ചിരിച്ചിട്ട്)** താങ്കൾ അറിയില്ലെന്നു നടിക്കുന്നു. പക്ഷെ ആ നരേന്ദ്രൻ അവൻെറ വാക്കുകൾകൊണ്ടുതന്നെ

കുടുങ്ങി. ഇനി അവനു രക്ഷയില്ല വസന്ത്. എന്താണു പറഞ്ഞതെന്നറിയണോ? ഇതാ ഞാൻ ഡയറിയിൽ നിന്നു കേൾപ്പിച്ചുതരാം. **(മേശവലിപ്പു തുറന്ന് ഡയറിയെടുക്കുന്നു. പേജുമറിച്ചുകൊണ്ട്)** ഇതാ കേട്ടോളു. **(വായിക്കുന്നു)** "ഇല്ല പേരു പറയുന്നില്ല..... രഹസ്യനിർദ്ദേശങ്ങളനുസരിച്ച് ഞങ്ങൾ പ്രവർത്തിക്കും. അദ്ദേഹം ഇടക്കിടെ അച്യുതനേയും ലോഹിയയേയും മറ്റും കാണാറുണ്ട്. അവരുടെ നിർദ്ദേശമനുസരിച്ച് പ്രവർത്തിച്ചിരുന്നു. ഒരു ദിവസം....**(നേരിട്ട്)** ഇങ്ങനെ എല്ലാക്കാര്യവും ഞാൻ നിങ്ങളോടെങ്ങനെ പറയും മി. ശുക്ല? അതുമല്ല അവൻ മാത്രമല്ല, പാദ്ധ്യയും വന്ത്രാവനുമെല്ലാം എല്ലാക്കാര്യങ്ങളും സമ്മതിച്ചുകഴിഞ്ഞു. താങ്കൾക്കു കുറെക്കൂടി നല്ല കൂട്ടുകാരാണ് കിട്ടേണ്ടിയിരുന്നത്.

**വസ: (നേരെ നോക്കി)** അങ്ങയുടെ സഹാനുഭൂതിക്കു നന്ദി.

**റാവു:** അതു നിങ്ങൾ വ്യംഗ്യമായി പറഞ്ഞതാകാം. എങ്കിലും എനിക്കു നിങ്ങളോടു സഹാനുഭൂതിയുണ്ട് വസന്ത്. താങ്കൾ ചെറുപ്പമാണ്. അതുകൊണ്ടു ഒരു പക്ഷെ അറിയില്ലായിരിക്കാം. താങ്കളുടെ അമ്മയും ഞാനും ബാല്യകാലത്ത് അമരേലിയിൽ ഒന്നിച്ചു വളർന്നവരാണ്. പിന്നീട് അവരെ വിവാഹം കഴിച്ചുകൊണ്ടുപോയി. ഞാൻ പോലീസിലും ചേർന്നു. അതുകൊണ്ടാണ് ആ പരിചയബന്ധം അറ്റുപോയത്. പിന്നീട് പാവം ഈ ലോകവും വെടിഞ്ഞു. പിന്നെ താങ്കൾ എങ്ങനെ തിരിച്ചറിയാനാണ്. എങ്കിലും ഈ കടലാസ്സുകളിൽ നിന്ന് താങ്കളാരാണെന്നറിഞ്ഞയുടനെ, ഈ കേസ് ഞാൻ സ്വയം ഏറ്റെടുത്തു.

**വസ:** റാവുസാഹേബ്, ഒരപേക്ഷയുണ്ട്.

**റാവു:** പറയൂ. എന്തുവേണമെങ്കിലും പറയൂ. ഒട്ടും മടിക്കണ്ട. നാം രണ്ടാളും പറയുന്ന കാര്യങ്ങൾ മൂന്നാമതൊരാൾ ഒരിക്കലും.....

**വസ: (പുഞ്ചിരിയോടെ)** നന്ദി. പക്ഷെ എനിക്കങ്ങനെ പ്രത്യേകിച്ചൊരു കാര്യമൊന്നും പറയാനില്ല.

**റാവു:** എന്താണു പറയാനുള്ളതെന്നു വച്ചാൽ പറയൂ.

**വസ:** അങ്ങു വിശാലഹൃദയനാണ്. സ്നേഹമുള്ളവനുമാണ്. **അങ്ങയോടെന്തുപറയാൻ?** എങ്കിലും ഒന്നുപറയാം.

നാം ഇവിടെ ബന്ധുജനങ്ങളെപ്പോലെ സന്ധിക്കണ്ടോ. അങ്ങു രാജാധികാരിയാണ്. ഞാൻ അപരാധിയും. നമ്മുടെ വ്യക്തി സ്നേഹം കർത്തവ്യപാലനത്തിനിടിയിൽ കൊണ്ടുവരാതിരുന്നാൽ നന്ന്. അങ്ങ് അങ്ങയുടെ കടമ നിർവഹിക്കണം. ഞാൻ എനിക്കു ശരിയെന്നു തോന്നുന്നതു ചെയ്യാം.

**റാവു**: സബാഷ് വസന്ത്! താങ്കളെക്കുറിച്ചു ഞാൻ കേട്ടതുപോലെതന്നെ. എങ്കിലും ഇക്കാര്യം വളരെ ഗൗരവമുള്ളതാണ്. വ്യക്തിബന്ധം ഉൾപ്പെടുത്താതെ കഴിയില്ല.

**വസ**: എന്നെ സംബന്ധിച്ചിടത്തോളം ഗൗരവതരവും ഗംഭീരവുമായി ഒന്നുമില്ല. ആഗസ്റ്റ് വിപ്ലവത്തിന് ആഹ്വാനമുണ്ടായി. യാതൊരു മുന്നറിയിപ്പും കൂടാതെ സർക്കാർ മഹാത്മജിയെ പിടിച്ചു. നാട്ടിൽ സത്യഗ്രഹം തുടങ്ങി. എന്നെപ്പോലുള്ള യുവാക്കൾ അതിൽ ചേർന്നു. ശരിയെന്നു തോന്നിയ വിധത്തിൽ സർക്കാരിനെ എതിർത്തു. അതിൻെറ ഫലമായി ഇന്നിതാ ഇവിടെ ഇരിക്കുന്നു. ആയിരക്കണക്കിനാളുകൾ അങ്ങനെ ചെയ്തു. ആയിരക്കണക്കിനു പിടികൂടപ്പെട്ടു. ആയിരക്കണക്കിനാളുകൾ ശിക്ഷയനുഭവിക്കുന്നു. ഞാനിതിലൊരു കീടം. ഇതിൽ ഇത്രഗംഭീരമായ കാര്യമെന്ത്?

**റാവു**: ഇതിലൊന്നുമില്ലെന്നോ? മി. ശുക്ല! താങ്കളാണോ ഇതു പറയുന്നത്. പക്ഷെ എനിക്കറിയാം. താങ്കൾക്കുമറിയാം. താങ്കൾ പറയുന്നപോലെ അത്ര സരളമായ കാര്യമല്ല ഇതെന്ന്.

**വസ**: ഇല്ല, എനിക്കറിയില്ല.

**റാവു**: എല്ലാക്കാര്യങ്ങളും ആസൂത്രണം ചെയ്തു തയ്യാറാക്കി നടപ്പിലാക്കുന്നയാളിന് ഇതുപോലും അറിഞ്ഞുകൂടെന്നോ?

**വസ**: എനിക്കറിയാവുന്നതു ഞാൻ പറഞ്ഞു. ങാ, മഹാത്മജിയുടെ നിർദ്ദേശാനുസരണം ഈ പരിപാടികൾ രഹസ്യമായി വയ്ക്കാൻ പാടില്ലായിരുന്നു.

**റാവു**: **(ആവേശിതനായി)** ബോംബുണ്ടാക്കി നിരപരാധികളായ സൈനികരേയും ജനങ്ങളേയും കൊല്ലണമായിരുന്നു അല്ലേ മി. ശുക്ല?

**വസ**: ഓഹോ. അങ്ങ് ആ ആക്രമണത്തിൻെറ കാര്യം പറയുകയാണോ?

**റാവു**: അതെന്താ, താങ്കൾക്കതിനെക്കുറിച്ചൊന്നും അറി

യില്ലേ?

**വസ:** ഞാനെങ്ങനെ അറിയാനാണ്?

**റാവു:** ഞാൻ പറയട്ടേ? 1942 ഡിസംബർ 22ന്ബോംബിട്ടു. പത്തുപട്ടാളക്കാർ മരിച്ചു. പത്തു പന്ത്രണ്ടാളുകൾക്കും ഒരു ശിപായിക്കും പരിക്കേറ്റു. 21-ാം തീയതി പാദ്ധ്യയുടെ വീട്ടിൽ യോഗം നടന്നു. അതിൽ തുഷാർ എങ്ങനെ ബോംബെറിയണമെന്നും, വൃന്ദാവൻ എവിടെനിന്നിട്ട് ഏതുതരത്തിലുള്ള മുന്നറിയിപ്പു നൽകണമെന്നും മറ്റും തീരുമാനിച്ചിരുന്നു. അതിനുമുമ്പ് 20-ാം തീയതി പാദ്ധ്യ ഇടപാടുചെയ്ത സ്ഥലത്തു ബോംബുണ്ടാക്കാനുള്ള ഏർപ്പാടുകൾ നടന്നു. ഇതെല്ലാം ആരംഭിക്കുന്നതിനുമുമ്പ് 3-ാം തീയതിയായിരിക്കു കേശവൻെറ കൈമുറിഞ്ഞു. അവനെ ോലിയിലെ ഡോക്ടർ ദേശായിയാണ് ചികിത്സിച്ചത് 15-ാം തീയതി രാത്രി 9 മണിക്ക്....

**വസ:** (**ഹാസ്യമായി**) അങ്ങു എഞ്ചുവടി ചൊല്ലുമ്പോലെയാണല്ലോ ഇതെല്ലാം പറയുന്നത്.

**റാവു:** (**ചിരിച്ചിട്ട്**) ഇതെല്ലാം എനിക്കു മനഃപാഠമാണ് വസന്ത്! (**ഗാംഭീര്യം പൂണ്ട്**) കൂടെക്കൂടെ ഇതെനിക്ക് മനഃപാഠമാക്കേണ്ടിവരുന്നു. എന്നെ അതു പഠിക്കാനിടയാക്കുന്നവരുടെ മുഖങ്ങൾ വേറെയാണ്. പക്ഷെ പാഠം ഒന്നു തന്നെ. എൻെറ ഗുരുക്കാന്മാരാണ് പാദ്ധ്യയും, വൃന്ദാവനും, തുഷാരും, നരേന്ദ്രനും..... ഇനിയും പേരു പറയണോ? പറയൂ.

**വസ:** അങ്ങയ്ക്കു നല്ല ഗുരുക്കന്മാരെയാണ് കിട്ടിയത്.

**റാവു:** അതെ, അതുശരിയാണ്. അതുകൊണ്ടാണ് അവരുടെ ഗുരുവിനെപ്പറ്റി അറിയാൻ എനിക്കു ആകാംക്ഷയുണ്ടായത്. എല്ലാവരും ഒരേസ്വരത്തിലാണ് അവരുടെ ഗുരുവിനെ പ്രശംസിക്കുന്നത്.

**വസ:** അവരെയാക്കെ ഈ വിധത്തിൽ വശത്താക്കിയെങ്കിൽ ആൾ അസാമാന്യ ശക്തിശാലിയായിരിക്കണമല്ലോ.

**റാവു:** അതെ. അതുകൊണ്ടാണ് ഞാനയാളെ തിരക്കുന്നത്.

**വസ:** എങ്കിലയാൾ ഭാഗ്യശാലികൂടിയായിരിക്കണം, റാവു സാഹേബ്.

**റാവു**: ഞാനയാളെ ഭാഗ്യശാലിയെന്നു പറയില്ല. ആയിരുന്നെങ്കിൽ, ഇങ്ങനെയുള്ള കൂട്ടുകാരെ കിട്ടുമായിരുന്നില്ല. പക്ഷെ ആൾ മിടുക്കനാണ്. സമർത്ഥൻ! അവരെല്ലാം പറയുകയാണ്. ഞങ്ങളൊക്കെ തികച്ചും അവയവങ്ങൾ മാത്രമാണെന്നും, അവരുടെ മസ്തിഷ്കം ഗുരുവാണെന്നും. ആ തലച്ചോറിനെ അവരെന്തുമാത്രമാണു പുകഴ്ത്തുന്നതെന്നോ.

**വസ**: **(ആലോചനാഭാവത്തിൽ)** ഓഹോ. അങ്ങനെയാണോ?

**റാവു**: മി. വസന്ത്! ഇതാ നോക്കൂ ഈ സംഭവവുമായി ബന്ധമുള്ള ഓരോ കാര്യവും എനിക്കറിയാമെന്ന് ഇപ്പോൾ മനസ്സിലായില്ലേ? ആര് എന്തു പറഞ്ഞുവെന്നും, ആര് ഏതു ദിവസം എന്തുവേഷം ധരിച്ചുവെന്നും മറ്റുമുള്ള വിവരങ്ങൾ പോലും എൻെറ കയ്യിലുണ്ട്. അതുകൊണ്ടു് ഇക്കാര്യത്തിൽ നമുക്കു തുറന്നു സംസാരിക്കാം. ഇതിൽ സ്വന്തം ജീവൻ കളയാൻ തയ്യാറായ താങ്കളുടെ കൂട്ടുകാരെ രക്ഷിക്കാനാവില്ല. പക്ഷെ സ്വന്തം ജീവൻ.....

**വസ**: **(ഗൗരവത്തോടെ)** റാവു സാഹേബ് മേത്ത! ഇങ്ങനെയുള്ള കാര്യങ്ങളിൽ മനുഷ്യൻ ജീവൻ രക്ഷിക്കാൻ വേണ്ടി വിട്ടെറിഞ്ഞു പോകുമെന്നാണോ?

**റാവു**: **(പൊട്ടിച്ചിരിച്ചിട്ട്)** താങ്കളെന്താണു പറയുന്നത് മി. ശുക്ല? അങ്ങനെ അല്ലായിരുന്നെങ്കിൽ പാദ്ധ്യയും വൃന്ദാവനും മറ്റും എന്തിനു വിട്ടെറിഞ്ഞുപോയി? **(ഗംഭീരഭാവത്തിൽ)** ഇതാ നോക്കൂ. താങ്കളുടെ ജീവൻ രക്ഷിക്കാൻ വേണ്ടി ഞാൻ പ്രേരണ ചെലുത്തുകയല്ല. അതെനിക്കും നിങ്ങൾക്കും ഭൂഷണമല്ല. ഈ ആണത്തം കെട്ടവന്മാർക്കൊപ്പം നിങ്ങളേയും കൂട്ടാൻ ഞാനാഗ്രഹിക്കുന്നില്ല. അവരുടെ കാര്യം ഞാൻ നോക്കിക്കൊള്ളാം. ഒരു കാര്യത്തിൽ എനിക്കു താങ്കളുടെ സഹായം വേണം.

**വസ**: **(ചിരിച്ചിട്ട്)** കളിയാക്കുകയാണോ റാവ് സാഹബ്? ഒരു നിസ്സാര തടവുകാരനായ ഞാനെവിടെ? ഒരു വലിയ ഭരണകൂടത്തിൻെറ അധീശാധികാരിയായ അങ്ങെവിടെ? ഞാൻ താങ്കളെ എന്തു സഹായിക്കാനാണ്?

**റാവു** : ബോംബിനേയും വിപ്ലവകാരികളേയും സംബന്ധിക്കുന്ന കാര്യമല്ല ഇത്. ഞാൻ പറഞ്ഞല്ലോ അക്കാര്യത്തിൽ

താങ്കളോടൊന്നും പറയാനില്ലെന്ന്. എനിക്ക് ഈ സത്യഗ്രഹികളുടെ കാര്യമാണ് സംസാരിക്കാനുള്ളത്.

**വസ:** ഓഹോ. ശരി പറയണം.

**റാവു:** ഇത്ര ചെറുപ്രായത്തിൽ തന്നെ താങ്കൾ എത്ര ഉന്നതനായിക്കഴിഞ്ഞുവെന്ന് എനിക്കറിയാം. താങ്കളെ കാണുമ്പോൾ എനിക്കെന്റെ യുവകാലസ്വപ്നങ്ങളാണ് ഓർമ്മ വരുന്നത്. അന്നത്തെ ആ മനോഹര സ്വപ്നങ്ങളെവിടെ, ഇന്നത്തെ ഈ പോലീസുകാരന്റെ കീറാമുട്ടികളെവിടെ? ദേശീയനേതാക്കളുമായുള്ള സമ്പർക്കത്തിൽ താങ്കൾ സന്തോഷിക്കുന്നു. ഞങ്ങളാകട്ടെ, നിരന്തരം ദേശദ്രോഹം ചെയ്യേണ്ടിവരുന്നു.

**വസ:** (ജാഗ്രതയോടെ) ദേശീയനേതാക്കളുടെ സമ്പർക്കം കൊണ്ട് എന്നെപ്പോലുള്ള ചെറുവ്യക്തികൾ എന്തുനേടാനാണ് റാവുസാഹേബ്? അവരാരും എന്നെ തിരിച്ചറിയുക പോലുമില്ല.

**റാവു:** മഹാത്മജിയും ജവാഹറും അറിയില്ലായിരിക്കാം. പക്ഷെ ഇപ്പോൾ അച്യുതും ലോഹിയയും അരുണയുമല്ലേ കാര്യങ്ങൾ നടത്തുന്നത്? താങ്കളവരുടെ വിശ്വാസപാത്രമല്ലേ? എന്താ, അതൊരു കുറഞ്ഞ ഭാഗ്യമാണോ?

**വസ:** എന്നെ സംബന്ധിച്ചിടത്തോളം, അവരും ഗാന്ധിജിയേയും നെഹ്റുജിയേയുംപോലെ മഹാത്മാക്കളാണ്. അവരുടെ വിശ്വാസം നേടുന്നതോപോട്ടെ, അവരെ ഒന്നു നേരിട്ടുപരിചയപ്പെടാൻ കഴിഞ്ഞെങ്കിൽ, അതു തന്നെ മഹാഭാഗ്യമായി.

**റാവു:** അപ്പോൾ താങ്കൾ അവരെയൊന്നും തിരിച്ചറിയില്ലെന്നാണോ?

**വസ:** അങ്ങനെയല്ല. ഞാനവരെ തിരിച്ചറിയും. അവരൊടു ഭക്തിയുമുണ്ട്. പക്ഷെ എന്റെ അറിവ് ഏകപക്ഷീയമാണെന്നേ ഞാൻ പറഞ്ഞുള്ളു.

**റാവു:** താങ്കൾക്കവരെ തിരിച്ചറിയാമെന്നുമാത്രമല്ല, മറ്റു ഗ്രാമങ്ങളിൽനിന്നു വരുന്നവരെ അച്യുതിന്റെ അടുത്തേക്കു കൊണ്ടുപോകുന്ന നേതാവും താങ്കളാണ്. നവംബർ 15-ാം തീയതി ദൽഹിയിൽ നിന്ന് ലാലാ രാംചരൺ വന്നു. അദ്ദേഹത്തെ രാത്രി ഒമ്പതുമണിക്ക് താങ്കളാണ് അച്യുതിന്റെ അടുത്തേക്ക് കൊണ്ടുപോയത്. 18-ാം തീയതി ഉച്ചയ്ക്ക് താങ്കൾ....

**വസ:** **(ചിരിച്ചിട്ട്)** ഇതും കാണാപ്പാഠമാണല്ലോ റാവു സാഹബ്.

**റാവു:** നിങ്ങളെപ്പോലുളളവർ കളളം പറയാൻ തുടങ്ങിയാൽ എനിക്കെത്രമാത്രമറിയാമെന്നു പറയേണ്ടിവരില്ലേ? എനിക്കു താങ്കളിൽ നിന്ന് ആ ആളുകളെക്കുറിച്ചാണ് അറിയേണ്ടത്. ആ ബോംബുകേസിൽ താങ്കളെ ഞാൻ ഉൾപ്പെടുത്തില്ല. അതിതാ ഉറപ്പുതരുന്നു.

**വസ:** എനിക്കങ്ങയോട് നന്ദിയുണ്ട്, റാവുസാഹേബ്. എങ്കിലും കൈക്കൂലി കൊടുത്തോ വാങ്ങിയോ എനിക്കു ശീലമില്ല. പിന്നെന്തു മറുപടി പറയാനാണ്.

**റാവു:** നോക്കൂ വസന്ത്. നിങ്ങൾ ചെറുപ്പമാണ്. എനിക്കു ലോകാനുഭവമുണ്ട്. ഇക്കാര്യത്തിൽ ശാഠ്യം പിടിക്കരുത്. ഇതു ജീവന്റെ പ്രശ്നമാണ്. ജീവനിൽ ആർക്കാണു സ്നേഹമില്ലാത്തത്? അതു പാഴാക്കി കളയാനുളളതല്ല.

**വസ:** ശരിയാണത്.

**റാവു:** **(സ്നേഹഭാവത്തിൽ)** അതുകൊണ്ടാണു ഞാൻ ചോദിക്കുന്നത്. താങ്കൾ അച്യുതനെ കണ്ടോ ഇല്ലയോ.

**വസ:** കണ്ടില്ലെന്നു ഞാൻ പറഞ്ഞില്ലല്ലോ. കണ്ടു.

**റാവു:** **(ആശയോടെ)** അതുശരി. എവിടെവച്ചു കണ്ടു? എപ്പോൾ? എന്തിനായി?

**വസ:** അവസാനം ചോദിച്ചതിനു ആദ്യം ഉത്തരം പറയാം. സത്യഗ്രഹത്തിനുളള സന്നദ്ധഭടന്മാരുടെ ലിസ്റ്റു തയ്യാറാക്കാനുളള ജോലി എന്നെയാണു ഏല്പിച്ചിരുന്നത് - അതിനെക്കുറിച്ചുളള വിവരങ്ങൾ പറയാനായി ഒന്നൊന്നരമാസം മുമ്പ് എന്നെ വിളിച്ചിരുന്നു.

**റാവു:** എവിടെ വച്ചാണു കണ്ടത്?

**വസ:** സ്വാമിയുടെ ഹോട്ടലിൽ വച്ച്.

**റാവു:** **(ദേഷ്യത്തിൽ)** നിങ്ങൾ തമാശപറയുകയാണോ മി.ശുക്ല? അതോ എന്നെ കളിയാക്കുന്നോ? ആരെ പിടിക്കാനാണോ ഇന്ത്യയിലെ പോലീസ് സേന മുഴുവൻ രക്തം വെളളമാക്കി വരുന്നത്, അങ്ങനെയുളള അച്യുത് ഇത്രയും നിസ്സാരമായ ഒരു സംഗതിക്കുവേണ്ടി ഇതുപോലെ പരസ്യമായ ഒരിടത്തുവന്നെന്നോ?

**വസ:** **(ദൃഢസ്വരത്തിൽ)** അതെ വന്നു.

**റാവു: (ദേഷ്യത്തോടെ)** അതെങ്ങനെ അറിയാം?

**വസ:** അദ്ദേഹം വന്നതുകൊണ്ട്.

**റാവു:** നിങ്ങൾക്കെന്താ ബുദ്ധിയില്ലേ മി. ശുക്ല? അർത്ഥമില്ലാതെ ഇങ്ങനെ പറയുന്നതെന്താ? നിങ്ങളുടെ നിലയെന്താണെന്ന് നിങ്ങൾക്കു മനസ്സിലായിട്ടുണ്ടോ? എന്റെ സ്ഥാനത്തു നിങ്ങളായിരുന്നെങ്കിൽ നിങ്ങളത് അംഗീകരിക്കുമോ? ശരി. അദ്ദേഹം എന്തിനാ വന്നത്?

**വസ:** റാവു സാഹബ്. ഞാനൊരു നിസ്സാരഭടനാണ്. എന്റെ നേതാവ് എന്തിനാണ് ഇതെല്ലാം ചെയ്യുന്നതെന്ന് ഞാനറിയേണ്ട കാര്യമില്ല. അദ്ദേഹത്തിന്റെ ആജ്ഞയും നിർദ്ദേശവും അനുസരിക്കുക മാത്രമാണെന്റെ കടമ.

**റാവു: (ദേഷ്യത്തിൽ)** ശരി. **(കാളിംഗ് ബെല്ലടിക്കുന്നു)** സെൻട്രീ! തടവുകാരനെ കൊണ്ടുപോകൂ. ഞാൻ വിളിക്കുമ്പോൾ കൊണ്ടുവന്നാൽ മതി.

**പാറാ: (കടന്നുവന്ന്)** യസ് സർ.

**(വസന്തും പാറാവുകാരനും പോകുന്നു.)**

**റാവു:** കൊച്ചനങ്ങനെ അനുസരിക്കുകയില്ല. ങാ, ആ പെണ്ണിനെ കാണുമ്പോൾ നേരെ വരും. അവളെ ഒരു വിധം വശത്താക്കിയിട്ടുണ്ട്. പെണ്ണും മോശക്കാരിയൊന്നുമല്ല. **(ബെല്ലമർത്തുന്നു)** ആ പെൺകുട്ടിയെ ഇങ്ങു കൊണ്ടുവരൂ.

**(പാറാവുകാരൻ 22 വയസ്സു തോന്നിക്കുന്ന ഒരു യുവതിയോടൊപ്പം കടന്നുവരുന്നു. സുന്ദരമായ ആ മുഖത്തു പരിഭ്രമം നിഴലിക്കുന്നുണ്ട്. റാവു അവളെ കണ്ടയുടനെ)**

**റാവു:** ങാ, വരൂ. വരണം സരളാ ദേവീ. ഇരിക്കണം. ദാ, ഈ കസേരയിലോട്ടിരിക്കൂ.

**സര:** ഇരിക്കാം.

**റാവു:** സരളാദേവീ, കാര്യം.... **(ചിരിച്ചിട്ട്)** അല്ലാ, നിങ്ങൾക്കെല്ലാം അറിയാമല്ലോ. ഞാൻ വിവരിക്കേണ്ട കാര്യമുണ്ടോ?

**സര: (ആകാംക്ഷയോടെ)** അങ്ങു വസന്തിനെ കണ്ടോ റാവുസാഹബ്?

**റാവു:** കാണാതിരിക്കാൻ പറ്റുമോ? ഇതങ്ങനെ തല പോണ കേസല്ലേ? നിങ്ങളെ ബുദ്ധിമുട്ടിക്കേണ്ടെന്നാണു വിചാരിച്ചത്. പക്ഷെ അങ്ങനെ എളുപ്പത്തിൽ അനുസരിക്കുന്ന ആളല്ലല്ലോ.

**സര:** അദ്ദേഹം എന്തു പറഞ്ഞു?

**റാവു:** (**ചിരിച്ചിട്ട്**) പറയുകയാണ്, സ്വാമിയുടെ ഹോട്ടലിൽ വച്ചു അച്യുതിനെ ഒരിക്കൽ കണ്ടുവെന്ന്.

**സര:** പിടിവാശിക്കാരനാണ്, വാക്കിനു മാറ്റമില്ല.

**റാവു:** അതു ശരിതന്നെ സരളേ. പക്ഷെ ഇതു നിസ്സാര കാര്യമല്ല. സ്വന്തം ജീവനപകടത്തിലാണെന്നകാര്യം അയാൾ മറന്നു പോകുന്നു.

**സര:** (**അപേക്ഷാസ്വരത്തിൽ**) അതിനു..... അങ്ങ് അദ്ദേഹത്തെ അതിലുൾപ്പെടുത്തുകയില്ലെന്ന്.....

**റാവു:** ഞാൻ ശ്രമിക്കുന്നതും അതിനാണ്. പക്ഷെ അയാളത് അനുസരിക്കണ്ടേ? ഞാനതു സൂചിപ്പിച്ചപ്പോൾ ആളു പാടേ മാറി.

**സര:** (**സംഭ്രമത്തോടെ**) ഇനി എന്താണു സംഭവിക്കുക റാവുസാഹബ്?

**റാവു:** (**ധൈര്യം നൽകും വിധം**) ഒന്നും സംഭവിക്കില്ല. നിങ്ങൾ ഉറച്ചുനിന്നാൽമതി.

**സര:** (**അധീരയെന്നോണം**) എനിക്കു ധൈര്യം വരുന്നില്ല സാഹബ്.

**റാവു:** ഇങ്ങനെ അധീരയാകരുത് സരളേ. ഞാൻ ആ ഡയറി കാണിച്ചില്ലേ? അയാളുടെ സഖാക്കളെല്ലാവരും ഏറ്റു പറഞ്ഞു- അവരെല്ലാം അയാളെയാണ് നേതാവായി കാണുന്നത്. ഈ കേസിൽ... ശിക്ഷയാണെങ്കിൽ.... തൂക്കുമേട...

**സര:** (**ദുഃഖത്തോടും വെമ്പലോടും**) അയ്യോ? അരുത് റാവുസാഹിബ്.

**റാവു:** (**സ്നേഹത്തോടെ**) പരിഭ്രമിക്കണ്ട. നിങ്ങളുടെ സ്നേഹപാത്രത്തെ ഞാൻ മരണത്തിൻെറ വായിൽനിന്നുപോലും മടക്കിക്കൊണ്ടുവരും. നിങ്ങളുടെ അച്ഛനോടുള്ള സ്നേഹത്തിനു ഞാൻ കളങ്കം വരുത്താനോ? (**ഓർമ്മിച്ചിട്ട്**) ഞാനും കസ്തൂർചന്തും ബാല്യകാല സുഹൃത്തുക്കാളായിരുന്നു. രാവും പകലും ഒന്നിച്ചുനടന്നവർ. ഗോഥരയിലെ തെരുവുകളിൽ ഇന്നും ഞങ്ങളുടെ ചവുട്ടടികൾ കാണാം. ഞാനും അദ്ദേഹവും ഒന്നിച്ചാണു വ്യാപാരം തുടങ്ങിയത്. പിന്നെ വിടേണ്ടിവന്നു. ആ പാവം, ചെറുപ്പത്തിലേതന്നെ പോയി. അതുകൊണ്ടാണ് ഈ പഴയ ബന്ധത്തെക്കുറിച്ചു

നിങ്ങൾക്കു വിവരമില്ലാത്തത്. ഞാൻ ജോലിക്കായി ഖാൻ ദേശിലേക്കുപോയി. അതുകൊണ്ടു നിങ്ങളുടെ അമ്മയെ പരിചയപ്പെട്ടതുമില്ല. **(ചിന്തയിൽ നിന്നുണർന്നമട്ടിൽ)** എൻെറ കസ്തൂരിൻെറ മകൾക്കു ഞാനുള്ളപ്പോൾ ഒരു ദുഃഖമുണ്ടാകാൻ ഇടയാക്കുകയില്ല. നീ എൻെറയും മകളാണ്. പേടിക്കണ്ട മോളെ.

**സര: (ദീർഘനിശ്വാസത്തോടെ)** പേടിയല്ല റാവുസാഹബ്. പക്ഷെ അദ്ദേഹത്തെ... അങ്ങനെയൊന്ന് എന്നെക്കൊണ്ടു ചിന്തിക്കാൻ കൂടി കഴിയുന്നില്ല.

**റാവു**: അതിനുള്ള വഴിയാണ് ഞാൻ കാണിച്ചുതന്നതു മോളെ. ഇതിൽനിന്നു നിന്നെ രക്ഷപ്പെടുത്താൻ ഞാനെന്തു പ്രയത്നവും ചെയ്യും. പക്ഷെ ആ ഭ്രാന്തനൊന്നനുസരിക്കണ്ടേ?

**സര: (വിവശയെന്നോണം)** എങ്കിലും അത്.... റാവുസാഹബ്!

**റാവു**: ഇതിൽ ഭയക്കാനെന്തിരിക്കുന്നു? നീ ഒന്നേ പറയാനുള്ളു. അയാൾ കൂടെകൂടെ അച്യുതിനെ കാണാറുണ്ട്. അതെനിക്കറിയാം എന്ന്. മറ്റൊന്നും വേണ്ട. നിന്നെക്കൊണ്ടു മറ്റൊന്നും പറയിപ്പിക്കുന്നില്ല. ദേശദ്രോഹകാര്യങ്ങളൊന്നും ചെയ്യിക്കുന്നില്ല.

**സര: (സ്വയം ആശ്വസിപ്പിക്കും വണ്ണം)** അതു ശരിയുമാണ്. മറ്റൊന്നുമെനിക്കറിഞ്ഞും കൂടാ. അല്ലായിരുന്നെങ്കിൽ അദ്ദേഹത്തെ രക്ഷിക്കാൻ ഞാനെന്തുതന്നെ ചെയ്യുമായിരുന്നില്ല.

**റാവു**: പ്രേമം അങ്ങനെയാണ്. ഞാൻ പറഞ്ഞില്ലേ . അതുപോലും ചിലപ്പോൾ പറയേണ്ടി വരില്ല. ഒരു പക്ഷെ നിന്നെ കണ്ടയുടനെ തന്നെ അയാൾ വഴിപ്പെട്ടേക്കാം. എങ്കിൽ ജീവൻ രക്ഷപ്പെടും. പിന്നെ, സരളേ! ആർക്കാ ജീവനിൽ കൊതിയില്ലാത്തത്?

**സര:** അതു ശരിതന്നെ. പക്ഷെ റാവുസാഹബ്. അങ്ങയ്ക്ക് വസന്തിനെ അറിഞ്ഞുകൂടാ. ഒന്നിൻെറ മുമ്പിലും തല കുനിക്കുന്ന സ്വഭാവം അദ്ദേഹത്തിനില്ല.

**റാവു**: ഇതിൽ അത്ര വലിയ കാര്യമൊന്നുമില്ല മോളേ. അച്യുതിനെ കാണുന്നതു വലിയ കുറ്റമൊന്നുമല്ല. എവിടെ കണ്ടു, എവിടെയുണ്ട് എന്നു പറയുന്നതിലെന്താ തകരാറ്.

അച്യുത് ഇപ്പോൾ എവിടെയോ എത്തിക്കാണും. അതു കൊണ്ടു അയാളെ പിടികൂടുമെന്ന് പേടിക്കയും വേണ്ട. നീയെ ന്തിനു പരിഭ്രമിക്കുന്നു? നീയാഗ്രഹിക്കുന്ന ഒരാളുടെ ജീവിതം രക്ഷിക്കാൻ വേണ്ടിയല്ലേ ഇതെല്ലാം. ഇതിൽ സ്വാർത്ഥ മൊന്നുമില്ലല്ലോ. പിന്നെ നടക്കാനുള്ളത് ഇന്നു തന്നെ നടക്കണം. കാര്യം എന്റെ കയ്യിൽനിന്നു വിട്ടുപോയാൽ തൂക്കുമേടയ്ക്കും വസന്തിനുമിടയ്ക്കു നില്ക്കാൻ എന്നെ ക്കൊണ്ടാവാതെവരും.

**സര: (വെമ്പലോടെ)** അങ്ങനെ പറയരുത് റാവുസാഹബ്. അങ്ങനെ പറയരുത്. അദ്ദേഹത്തിന്റെ ജീവൻ രക്ഷിക്കാൻ വേണ്ടി അങ്ങു പറയുന്നതെന്തും ഞാൻ ചെയ്യാം. **(കരഞ്ഞു കൊണ്ട്)** എന്റെ ഈ പ്രവൃത്തികൊണ്ട് അദ്ദേഹമെന്നെ വെറുത്താലും ശരി.

**റാവു:** ആരും വെറുക്കില്ല മോളെ. മറിച്ച് എല്ലാം കഴിയു മ്പോൾ അയാൾ നിന്നോടു നന്ദിയുള്ളവനായിരിക്കും.

**സര: (സ്വയം മറന്ന്)** അദ്ദേഹമെന്നെ വെറുത്താലും ത്യജി ച്ചാലും എന്തായാലും ശരി, അദ്ദേഹത്തിനൊന്നും സംഭവി ക്കാൻ ഞാനനുവദിക്കുകയില്ല. എനിക്കതു താങ്ങാനാവില്ല. **(വിമ്മിക്കരയുന്നു).**

**റാവു:** ഒന്നും സംഭവിക്കുകയില്ല മോളെ. നീ ശാന്തമായിരി.

**സര: (യാചിക്കുംവിധം)** റാവുസാഹബ്, ഞാനങ്ങയുടെ കാലിൽ വീണപേക്ഷിക്കുകയാണ്. എന്തായാലും എന്റെ വസന്ത് എന്നെ ഉപേക്ഷിക്കാനിടയാക്കരുത്. എന്റെ ജീവി തത്തിൽ മറ്റൊന്നും ശേഷിച്ചിട്ടില്ല.

**റാവു:** ശാന്തമായിരിക്കൂ മോളെ, കരയരുത് ദാ, ഈ വെള്ളം കുടിക്കൂ, ങാ, ആവശ്യമുണ്ടെങ്കിൽ ഞാൻ വിളി പ്പിക്കാം. അതുവരെ വിശ്രമിക്കൂ. അയാളുടെ മുമ്പിൽ വച്ച് നീ അധീരയായാൽ അതയാൾക്കിഷ്ടപ്പെടില്ല. പോകൂ. പോയി വിശ്രമിക്കൂ. **(ഉറക്കെ)** സെൻട്രീ!

**പാറാ: (കടന്നുവന്ന്)** യസ് സർ.

**റാവു:** ഇവരെ അടുത്തമുറിയിൽ ഇരുത്തിയേക്കൂ, ഞാൻ വിളിക്കുമ്പം കൊണ്ടുവരണം.

**പാറാ:** യസ് സർ.

**റാവു:** പോ മോളെ. ദൈവമനുഗ്രഹിച്ചാൽ നിന്നെ വിളി

ക്കേണ്ടിവരികയേയില്ല.

**(സരള പോകുന്നു.)**

**റാവു:** **(ഉറക്കെ)** വസന്ത് ശുക്ലയെ ഇങ്ങോട്ടയക്കൂ. **(ആത്മ ഗതമായി)** അച്യുതിനേയോ ലോഹിയയേയോ കയ്യിൽ കിട്ടിയെങ്കിൽ കാര്യം നേടി. പിന്നെ ഈ റാവുസാഹബ് സർനെറ്റായിത്തീരും.... പിന്നെ ഈ ബോംബിൻെറ കേസിൽ നിന്ന് ഇവൻ എവിടെ രക്ഷപ്പെടാൻ! **(എന്തോ ചിന്തിച്ചിട്ട്)** ബാക്കിയുള്ളവനൊക്കെ വെറും കളിമൺ പാവകൾ! ങാ, എല്ലാത്തിനേയും കണ്ടോളാം.

**(വസന്ത് കടന്നുവരുന്നു)**

ങാ വരണം വസന്ത്. ഇരിക്കൂ. ഈ കസേരയിലിരിക്കൂ. **(പാറവുകാരനോടായി)** നിനക്കു പോകാം. **(വസന്തിനോട്)** സിഗററ്റ് വലിക്കുന്നോ?

**വസ:** വേണ്ട താങ്ക്സ്

**റാവു:** എന്താ വലിക്കാറില്ലേ?

**വസ:** വലിച്ചിട്ടുണ്ട് ചിലപ്പോഴൊക്കെ. പക്ഷെ ശീലമില്ല.

**റാവു:** എങ്കിൽ വേണ്ട. **(സ്നേഹഭാവത്തിൽ)** ഇപ്പോൾ ഒരാഫീസറുടെ രീതിയിലല്ലാ ഞാൻ നിങ്ങളൊടു സംസാരിക്കുന്നത്.

**വസ:** **(ഞെട്ടിയിട്ട്)** പിന്നെ?

**റാവു:** ഒരു കുടുംബസ്നേഹിതൻെറ നിലയിൽ. നേരത്തെ നിങ്ങളും സ്വയം മറന്നു. ഞാനും ഈ തൊഴിലിൻെറ കുടുക്കിൽപ്പെട്ടു. അതുകൊണ്ട് നമ്മൾ തമ്മിലുള്ള ബന്ധം ഇടയ്ക്കുകൊണ്ടുവരുന്നതു ശരിയല്ലെന്നു തോന്നി. ഇനി ഇവിടെ ഏകാന്തമായിരുന്നു നമുക്കല്പം സംസാരിക്കാം. എന്നിട്ടു നിങ്ങളെ വിടാം.

**വസ:** പോലീസിൽ അങ്ങയെപ്പോലുള്ള സ്നേഹസമ്പന്നരുമുണ്ടെന്നു കാണുന്നതിൽ എനിക്കു സന്തോഷമുണ്ടു റാവുസാഹബ്.

**റാവു:** സ്നേഹശീലരെവിടെയാണില്ലാത്തത്? ഇത്ര വലിയയുദ്ധത്തിനും ജീവൻ കളയാനും നിങ്ങളെപ്പോലെയുള്ളവർ ഇറങ്ങി തിരിക്കുമ്പോൾ ഞങ്ങളെപ്പോലുള്ള സ്നേഹശാലികൾ ഒത്തു നില്ക്കേണ്ടതല്ലേ?

**വസ:** എന്നുവച്ചാൽ?

**റാവു: (ചിരിച്ചിട്ട്)** മി. വസന്ത്! എനിക്കു കാര്യമെല്ലാ മറിയാം. അങ്ങു കണ്ടെടുത്ത പെൺകുട്ടി മിടുമിടുക്കി തന്നെ. ബോംബേ നഗരത്തിലെ സരളാ മാർഫത്തിയായെ പ്പോലെ സ്നേഹശീലയും ബുദ്ധിമതിയും സൗമ്യശീലയു മായ ഒരു പെൺകുട്ടിയെ കിട്ടുക വിഷമമാണ്.

**വസ: (ചിരിയോടെ)** അപ്പോൾ താങ്കൾക്ക് അവളെയുമ റിയാം?

**റാവു:** എല്ലാവരേയുമറിയുന്നതല്ലേ എന്റെ ജോലി! ങാ അതിരിക്കട്ടെ. വിവാഹം എപ്പോൾ നടത്താനാണ് ഉദ്ദേശം?

**വസ:** അങ്ങ് എന്നെ ഇവിടെ നിന്നെപ്പോൾ വിടും?

**റാവു:** ഞാൻ വിചാരിക്കുമ്പോലെ നടന്നാൽ ഇപ്പോൾ തന്നെ.

**വസ:** എങ്കിൽ ഇപ്പോൾ തന്നെ വിവാഹം ചെയ്യാനും ഞാൻ ഒരുക്കമാണ്.

**റാവു:** അക്കാര്യം താങ്കളുടെ കയ്യിൽ തന്നെയാണ്. താങ്കൾ വിചാരിച്ചാൽ....

**വസ:** അങ്ങു വീണ്ടും രാഷ്ട്രീയത്തിലേക്കു വരിക യാണോ? നാമിവിടെ സ്വന്തം കാര്യം സംസാരിക്കാമെന്നല്ലേ പറഞ്ഞത്?

**റാവു:** ആ പാവം എത്ര ദുഃഖിക്കുന്നുണ്ടെന്നറിയാമോ?

**വസ:** ആരെക്കുറിച്ചു ദുഃഖിക്കുന്നു?

**റാവു:** താങ്കളെക്കുറിച്ച്

**വസ:** എന്നെപ്പറ്റിയോ? എന്തിന്?

**റാവു:** എന്തിനെന്നൊ? താൻ പ്രേമിക്കുന്ന ആളിന്റെ തല യ്ക്കുമേലെ വാള് തൂങ്ങിക്കിടക്കുമ്പോൾ ഏതു സ്ത്രീക്കാണു ദുഃഖമുണ്ടാകാത്തത്?

**വസ:** ബുദ്ധിമതികളായ സ്ത്രീകളങ്ങനെ ചെയ്യില്ല. സ്വന്തം കർത്തവ്യത്തെക്കുറിച്ചവർക്കു ബോധമുണ്ടെങ്കിൽ അതുമല്ല...

**റാവു:** എന്താ നിറുത്തിയത്? പറയൂ.

**വസ:** അതുമല്ലാ. തന്റെ കൂട്ടുകാരനോട് അവൾക്കു യഥാർത്ഥ പ്രണയമുണ്ടെങ്കിൽ...

**റാവു:** എങ്കിലവളെന്തു ചെയ്യും?

**വസ:** അവൾ അവളുടെ കടമ നിർവഹിക്കും. പ്രതീക്ഷിച്ചിരിക്കും.

**റാവു:** പ്രതീക്ഷയോ? എത്രനാൾ?

**വസ:** വരേണ്ടയാൾ മടങ്ങിവരുന്നതുവരെ.

**റാവു:** പക്ഷെ, ക്ഷമിക്കണേ. ഇടയ്ക്കു ചോദിക്കുകയാണ്, ഒരു പക്ഷെ അയാൾ മടങ്ങിവന്നില്ലെങ്കിലോ?

**വസ:** **(ആവേശത്തോടെ)** എങ്കിൽ ആ സ്ത്രീയുടെ ഹൃദയത്തിൽ അവളുടെ കമിതാവിനെക്കുറിച്ചുള്ള ഓർമ്മ എന്നെന്നും നിലനില്ക്കും. അവൾക്കു വേർപാടിൻെറയും പ്രതീക്ഷയുടേയും പ്രശ്നമില്ല. ആ ഓർമ്മയുടെ പ്രകാശത്തിൽ സ്വന്തം കാർത്തവ്യം നിറവേറ്റിയിൽ മാത്രം മതി.

**റാവു:** അതിൽ നിന്നു ഭിന്നമായൊരു കർത്തവ്യം തോന്നിയാലോ?

**വസ:** ഭിന്നമായ എന്തു കർത്തവ്യം?

**റാവു:** തൻെറ പ്രിയതമൻെറ ജീവൻ രക്ഷിക്കാൻ.

**വസ:** **(നിസ്സാരമട്ടിൽ)** ജീവനോ? ജീവനെന്തു വില? ഈ ജീവനെന്തിനു രക്ഷിച്ചുനിർത്തണം. യഥാർത്ഥത്തിൽ പ്രേമിക്കുന്ന ഒരു സ്ത്രീ ഒരിക്കലും അങ്ങനെ ചെയ്യില്ല.

**റാവു:** ഒരു പക്ഷെ അതൊരു ത്യാഗമല്ലായിരുന്നാലോ? തൻെറ കൂട്ടുകാരൻ തെറ്റായ വഴിയ്ക്കാണു സഞ്ചരിക്കുന്നത്. അയാൾ വെറുതെ ജീവൻ നശിപ്പിക്കുകയാണ് എന്നു മനസ്സിലാക്കിയാൽ ഏതെങ്കിലും സ്ത്രീ....

**വസ:** ഏതെങ്കിലും സ്ത്രീയുമായിട്ടെനിക്കെന്ത് ബന്ധം? ഞാനാരെ ആഗ്രഹിക്കുന്നോ, ആ സ്ത്രീ ഒരിക്കലും അങ്ങനെ ചെയ്യില്ല. എനിക്കവരെ നല്ലവണ്ണം അറിയാം.

**റാവു:** മി. വസന്ത്! ഇതിൽ അത്ര വലിയ കാര്യമൊന്നുമില്ല. അച്യുതിനെ കണ്ടുപിടിക്കാൻ സർക്കാർ ദൃഢനിശ്ചയമെടുത്തിരിക്കുകയാണ്. താങ്കൾ അയാളെ എവിടെ കണ്ടുവെന്നു പറഞ്ഞാൽ തന്നെ, പോലീസിനു അയാളുടെ വിവരം കിട്ടാൻ പോകുന്നില്ല, പിന്നെ വെറുതെ...

**വസ:** അങ്ങു വീണ്ടും രാഷ്ട്രീയത്തിലേക്കു വന്നല്ലോ റാവുസാഹബ്.

**റാവു:** അതിലോട്ടുവരാതെ രക്ഷയില്ല. ഇത്രസുന്ദരമായ ഈ ജീവിതം വെറുതെ ഹോമിക്കുന്നത് ഞാനെങ്ങനെ നോക്കി

നില്ക്കും? അതുമല്ല, പാവം ആ സരളയുടെ കാര്യമോർത്താൽ- ഇല്ല അതനുവദിക്കാൻ കഴിയില്ല.

**വസ:** അവളെക്കുറിച്ചുള്ള ചിന്ത അങ്ങയ്ക്കുവേണ്ട. അവളുടെ കാര്യം തീരുമാനിക്കാൻ അവൾക്കറിയാം.

**റാവു:** എന്തറിയാമെന്ന്? ആ പാവമിതാ, കരഞ്ഞുകരഞ്ഞു മരിക്കാറായി.

**വസ:** ഓഹോ. അങ്ങു ഇപ്പോഴാവിദ്യയെടുത്തിരിക്കുകയാണ്. എനിക്കു സരളയെ അറിയാം. ഞാനൊരു പക്ഷെ വഴങ്ങിയേക്കാം. പക്ഷെ അവൾ വഴങ്ങില്ല.

**റാവു:** അതെനിക്കറിയാം. അവൾ വഴങ്ങില്ല. അവൾ താങ്കളെക്കാളും ദൃഢചിത്തയാണ്. എങ്കിലും എനിക്കുതോന്നിയതുപോലെ താങ്കൾ ചെയ്യുന്നതുപാഴ്‌വേലയാണെന്ന് അവൾക്കും തോന്നിയാൽ- താങ്കളുടെ ഈ നിർബന്ധം വിടാൻ അവൾ പറയുമോ ഇല്ലയോ?

**വസ:** അവൾക്കങ്ങിനെയൊന്നും തോന്നില്ല.

**റാവു:** എന്തുകൊണ്ട്? **(ബല്ലമർത്തുന്നു. ഉറക്കെ)** ആ സ്ത്രീയെ ഇങ്ങോട്ടയക്കൂ.

**വസ:** അപ്പോൾ അവളെയും ഇവിടെ കൊണ്ടുവന്നോ?

**റാവു:** അവരെന്തു പറയുന്നുവെന്നു കേൾക്കൂ. **(സരള വരുന്നു)** സരളേ, ഇതുവസന്ത് ശുക്ലയല്ലേ?

**സര: (പതിഞ്ഞ ശബ്ദത്തിൽ)** അതെ.

**റാവു:** ഇദ്ദേഹം അച്യുതിനെ കൂടെക്കൂടെ കാണാറുണ്ടായിരുന്നോ?

**സര: (അതേ ശബ്ദത്തിൽ)** ഉണ്ടായിരുന്നു.

**റാവു:** വ്യക്തമായിട്ടറിയാമോ?

**സര:** അറിയാം.

**റാവു:** അത് ഇദ്ദേഹത്തെക്കൊണ്ടു ഏറ്റുപറയിക്കാമോ?

**സര: (കരഞ്ഞുകൊണ്ട്)** വസന്ത്! ഇതു സമ്മതിക്കുന്നതിൽ...

**വസ: (നിസ്സംഗഭാവത്തിൽ)** നിങ്ങളാരോടാണ് സംസാരിക്കുന്നത്?

**സര: (അമ്പരന്ന്)** താങ്കളോട്. എന്താ?

**വസ: (അതേ ഭാവത്തിൽ)** ഈ സ്ത്രീയെ എനിക്കറിഞ്ഞുകൂടാ.

**സര: (ആർത്തനാദത്തോടെ)** വസന്ത്! എന്നെയും... ഹെൻെറ... വസന്ത്!! **(ഓടി അയാളുടെ കാൽക്കൽ വീഴുന്നു.)**

**വസ: (ആവേശത്തോടെ)** മാറിനിൽക്ക്. അടുത്തുവരരുത്. എന്നെ തൊട്ടു കളങ്കപ്പെടുത്തരുത്.

**റാവു:** ഇതെന്തു ഭ്രാന്താണു മി. ശുക്ല. ഈ സരള മർഫത്തിയായെ നിങ്ങളറിയുകയില്ലെന്നോ.

**വസ:** ഇല്ല. നിശ്ശേഷമില്ല റാവുസാഹബ്. ഇതേ പേരിലുള്ള മറ്റൊരു സ്ത്രീയെ എനിക്കറിയാം. അവൾക്കു വേണ്ടി ഞാനെൻെറ പ്രാണൻ കൂടി നൽകും. അവളെക്കുറിച്ചാണു ഞാൻ സംസാരിച്ചത്. അവൾ.. **(വിമ്മി തൊണ്ടയിടറി, വീണ്ടും തൊണ്ട തെളിച്ചിട്ട്)** അവൾ മരിച്ചുപോയി!

**സര: (ആർത്തനാദത്തിൽ)** വസന്ത്! എൻറീശ്വരാ! .. **(എഴുന്നേല്ക്കാൻ** ഭാവിക്കുന്നു. **ബോധം കെട്ടു വീഴുന്നു.)**

**റാവു: (ബല്ലടിച്ചിട്ട്)** ഒരു ഡോക്ടറെ വേഗം വിളിക്കൂ. ഈ തടവുകാരനെ കൊണ്ടുപോകൂ. വേഗം വേഗമാവട്ടെ.

**(പാറാവുകാരും മറ്റു ചിലരും ഓടിയകത്തു വരുന്നു. അവിടെ യവനിക വീഴുന്നു.)**

## കഥാപാത്രങ്ങൾ

കല്യാണി
മി. മുഖർജി
നഥുസിംഗ്
മി. സെൻ
ജഡ്ജി ഘോഷാൽ
മി. ബോച്
മി. ചാറ്റർജി
ധീരജ്
സചിത്
മറ്റുചിലർ

[രണ്ടു തട്ടുകളായി വിഭജിക്കപ്പെട്ട രംഗവേദി. മുൻവശത്തെ ഭാഗം സാധാരണ രീതിയിൽ തന്നെ. പിൻഭാഗത്ത് പകുതിയോളം വരുന്ന രംഗവേദി നാലഞ്ചടി ഉയരമുള്ളതാണ്. സ്റ്റേജിന്റെ ആ വശം പ്രത്യേക യവനികയും വെളിച്ചവും ഉപയോഗിച്ചുള്ളതാവണം. ആദ്യരംഗത്ത് രംഗവേദിയുടെ മുന്നിലും പിന്നിലുമുള്ള ഭാഗങ്ങൾ ഒരേപോലെ തുറന്നിരിക്കും. പിൻഭാഗത്ത്--സ്വീകരണമുറിയുടെ അലങ്കാരങ്ങൾ. നടുക്ക് ഒരു സോഫാസെറ്റ്, അടുത്ത് ഒന്നു രണ്ടു കസേരകൾ, ഒരു മേശ, പിന്നിൽ ചുവരിനോടു ചേർന്നു വലകളുള്ള ജനാല; ജനാലയ്ക്കടുത്ത് ഒരു ടീപ്പോയിയും അതിനുമുകളിൽ ടെലഫോണും.

യവനിക ഉയരുന്നതിനുമുമ്പ് സംഭീതജനകമായ പശ്ചാത്തല സംഗീതം. അതു മൂർദ്ധന്യത്തിലെത്തുമ്പോഴാണ് യവനിക ഉയരുന്നത്. അതോടെ കൈത്തോക്കു മൂന്നുപ്രാവശ്യം പൊട്ടുന്ന ശബ്ദം. ഇരുട്ടിൽ " അയ്യോ! അമ്മേ! മരിച്ചു!" എന്ന ആർത്തസ്വരം. ആരോ താഴെവീഴുന്ന ശബ്ദം. സ്റ്റേജിൽ നേരിയ വെളിച്ചം പരക്കുന്നു. മേശയ്ക്കും സോഫയ്ക്കുമിടയിൽ ഒരു പോലീസുദ്യോഗസ്ഥന്റെ വേഷമണിഞ്ഞ യുവാവു മരിച്ചുകിടക്കുന്നു. അയാളുടെ ബെൽറ്റും തൊപ്പിയും മറ്റും സോഫയുടെ മുകളിലുണ്ട്. സ്പോട്ട് ലൈറ്റിന്റെ പ്രകാശം മുറിയിലെ ഓരോ വസ്തുക്കളിലായി മാറിമാറി, ഒടുവിൽ കൈയിലൊരു കൈത്തോക്കുമായി കസേരയുടെ പിന്നിൽ നിൽക്കുന്ന ഒരു യുവതിയിൽ ചെന്നു പതിയുന്നു. ഉഗ്രരൂപിണിയാണവൾ. പ്രകാശം മന്ദംമന്ദം വേദിയാകെ പരക്കുന്നു.]

**കല്യാണി:** ഹാവു. നിനക്കു പറ്റേണ്ടതുതന്നെ പറ്റി. (പരി

**ഭ്രമത്തോടെ നാലുപാടും നോക്കി ചുറ്റിനടന്നിട്ട്, എന്തോ ആലോചിച്ചുകൊണ്ടു പെട്ടെന്നു നിൽക്കുന്നു. എന്നിട്ടു ടെലഫോണിനടുത്തേക്കു പെട്ടെന്നു നീങ്ങി റിസീവറെടുത്തിട്ട്)** കൽക്കത്ത 1001. യസ് പ്ലീസ്. ഹലോ, എവിടുന്നാണു സംസാരിക്കുന്നത്? ലാൽ ബസാർ പോലീസ് സ്റ്റേഷനോ? ദയവായി ഓഫീസർ ഇൻ ചാർജ്ജിനെയൊന്നു വിളിക്കൂ...... ഹലോ, ഓഫീസർ...... താങ്കൾ ആരാണ്?..... സബ്ഇൻസ്പെക്ടർ മി. മുഖർജിയോ? ഞാൻ കല്യാണി. കല്യാണി മജുംദാർ. ബാബു ബസാറിൻേറയും ചിത്തരഞ്ജൻ അവന്യുവിൻേറയും ക്രോസ്സിംഗിനടുത്ത് നിർമ്മൽ ലോഹിയാതെരുവിൽ പന്ത്രണ്ടാംനമ്പർ തെരുവിൽ നിന്നാണു വിളിക്കുന്നത്. താങ്കളിങ്ങോട്ടൊന്നു വരുമോ?........ അതെ, അത്യാവശ്യകാര്യമാണ്... അതെ. ഇപ്പോൾ തന്നെ. ഇവിടെയൊരു കൊലപാതകം.... അതെ. കൊലപാതകം..... അതെ. ഘാതകനോ?.... ഘാതകൻ ഇവിടെതന്നെയുണ്ട്...... ഞാൻ തന്നെ... അതെ. ഞാൻ കല്യാണി. ഞാനാണ് ഘാതകി. പ്ലീസ് കം ഇമീഡിയറ്റ്ലി. **(റിസീവർ താഴെവച്ച് തളർന്നു കസേരയിലേക്കു ചരിയുന്നു. നിമിഷനേരത്തേക്കു മൃത ശരീരത്തിനുനേർക്ക് നോക്കുന്നു. ഇതിനിടെ പുറത്തു കോവണികടന്ന് ആളുകൾ കയറി വരുന്ന ശബ്ദം. ആശ്ചര്യവും അമ്പരപ്പും കലർന്ന ബഹളം.)**

**ഒരാൾ: (പുറത്തുനിന്ന്)** ദാ, ഇവിടെ തന്നെ. ഈ മുറിയിൽ നിന്നാണ് വെടിശബ്ദം കേട്ടത്

**രണ്ടാമൻ:** അകത്താരാണ്?

**മൂന്നാമൻ: (കതകിൽ മുട്ടിയിട്ട്)** കതകുതുറക്കണം കതക് തുറക്കൂ.

**കല്യാ: (ആവേശംകൊണ്ടെന്നോണം അലക്ഷ്യഭാവത്തിൽ ചിരിക്കുന്നു)** ങും. ഇപ്പോഴെത്തിയിരിക്കുന്നു. ഭീരുക്കൾ.

**(പുറത്തുനിന്നു ശബ്ദം)** ആരാണകത്ത്? വല്ല കള്ളനോ കൊള്ളക്കാരനോ ആയിരിക്കും.

**എല്ലാവരും ചേർന്നു:** കതക് തുറക്കൂ. കതക് തുറക്കാൻ.

**ഒന്നാ:** ആ ജനാലയിൽകൂടെ കടന്നുപോകാതെ നോക്കിക്കോണം. നാലുവശവും വളഞ്ഞോളൂ. **(അടച്ചിരിക്കുന്ന ജനാല തുറക്കാൻ ശ്രമിക്കുന്നു.)**

**രണ്ടാ:** പോലീസിനെ അറിയിക്കണം.

**കല്യാ: (അകത്തുനിന്നു കതക് അൽപം തുറന്ന് റിവാൾവർ ചൂണ്ടി നേർക്കു നിന്ന്)**

അതിന്റെ ആവശ്യമില്ല. ഞാനറിയിച്ചുകഴിഞ്ഞു. പോയിനെല്ലാവരും. ഇവിടെ നിങ്ങൾക്കൊരു കാര്യവുമില്ല.

**കൂട്ടത്തിലൊരാൾ**: അമ്പേ! ചാമുണ്ഡി തന്നെ.

**കല്യാ**: അതെ. ചാമുണ്ഡിയാണ്. ആരെങ്കിലും മുമ്പോട്ടുവന്നാൽ.

**കൂട്ടത്തിലൊരാൾ**: എടോ, **പേടിക്കുന്നതെന്തിന്?** അകത്തെന്താണെന്നു നോക്കൂ.

**കല്യാ**: കാണാൻ വേണ്ടി ഒന്നുമില്ല. അതാ നോക്ക്. ആ മാന്യൻ **(വാതിൽ തുറക്കുന്നു. നാലഞ്ചാളുകൾ അകത്തേക്കു കടക്കുന്നു.)**

**ഒന്നാ**: **(അലറും മട്ടിൽ)** അയ്യോ. കൊല, അരുംകൊല!

**പുറത്തുനിന്നു ശബ്ദം**: എന്താണ്? എന്താണ് അവിടെ?

**രണ്ടാ**: ഈശ്വരോ രക്ഷ. ഭഗവാനേ തുണയ്ക്കണേ (വന്ന അതേവേഗത്തിൽ പുറത്തേക്കു പോകുന്നു)

**മൂന്നാ**: കൊല! കൊല!

**(ആൾക്കൂട്ടത്തിനഭിമുഖമായി സ്റ്റേജിൽ** മറുഭാഗത്തായി **കല്യാണി** നിലയുറപ്പിക്കുന്നു. **അകത്തേക്കു കടന്നവർ അന്യോന്യം** സംസാരി**ക്കുന്നു. പുറത്തു** നിൽക്കു**ന്നവരും ഏറ്റു** പറയുന്നുണ്ട്.

**ഒരാൾ**: നിറച്ച പിസ്റ്റളാണ്. മുമ്പോട്ടു പോകരുത്. കൊന്നുകളയും.

**മറ്റൊരാൾ**: ഇവിടെ ഈ തെരുവിലിങ്ങനെയുണ്ടായല്ലോ. കൊലപാതകി.

**മൂന്നാമൻ**: എടോ അവളെ പിടിച്ച് പോലീസിലേൽപിക്ക്.

**(താഴെ പൊലീസ് വാൻ വന്നുനിൽക്കുന്ന ശബ്ദം. അവർ ചടപിടാ പടികയറി വരുന്നു.)**

**പുറത്തുനിന്നാരോ**: ഇതാ പോലീസെത്തി. ഓടിക്കോ. ഇല്ലേൽ നമ്മെയും പിടിക്കും.

**അകത്തെക്കൂട്ടത്തിലാരോ**: (മുറുമുറുക്കുന്നു) കാണാനെന്തൊരു മാന്യ! പക്ഷെ ഇപ്പോൾ നിൽക്കുന്നതു കണ്ടോ.

**മറ്റൊരാൾ**: ഭ്രാന്തിയായിരിക്കും.

**മൂന്നാമൻ**: എന്തായാലും ശരി. ഇതിലെന്തൊ ചതിയുണ്ട്.

**മറ്റൊരാൾ:** പോലീസ് വന്നോ? അപ്പോൾ ഈ ചണ്ഡാലി പറഞ്ഞതു ശരിയാണല്ലോ. അവളുതന്നെ പോലീസിനെ അറിയിച്ചു.

**(പുറത്തു പോലീസിൻെറ ശബ്ദം! ങും! മാറിപ്പോകിൻ. ദൂരെമാറാൻ. ഇവിടെയെന്താ പൂരം നടക്കുന്നോ കാണാൻ? ആളുകൾ അങ്ങോട്ടുമിങ്ങോട്ടും ഓടുന്ന ശബ്ദം. ചിലർ ജനാലയ്ക്കടുത്തും മറ്റുചിലർ കതകിനടുത്തും നിലയുറപ്പിക്കുന്നു.)**

**കൂട്ടത്തിലൊരുവൻ:** സാറേ, സൂക്ഷിക്കണേ. നിറ തോക്കും കൊണ്ടാ നിൽക്കുന്നത്.

**മി. മുഖർജി: (കടന്നു വന്നിട്ട്)** സാരമില്ല. ങാ, നിങ്ങളെല്ലാം ഇവിടുന്നു പോകൂ.

**കല്യാ:** അകത്ത് അധികമാളുകൾ വരേണ്ടയാവശ്യമില്ല. ഞാൻ താങ്കളോടൊപ്പം പോലീസ് സ്റ്റേഷനിൽ വരാൻ തയ്യാറാണ്. ഇതാ റിവോൾവർ.

**മി. മുഖ:** നിങ്ങൾ ഇവിടെവച്ച് സ്റ്റേറ്റുമെൻറ് തരണം. ഹവിൽദാർ നഥു സിംഗ്! മഹസ്സറെഴുതിക്കോളൂ.

**നഥു:** ശരി അങ്ങുന്നേ. **(ഡയറിയെടുത്ത് എഴുതാനിരിക്കുന്നു)** ശരി പറയൂ. നിങ്ങളുടെ പേര്?

**കല്യാ:** എനിക്കൊന്നും പറയാനില്ല. ഇപ്പോൾ ഞാനൊരു ഘാതകിയാണ്. അതിലേറെ ഒന്നുമല്ല.

**മുഖ: (പ്രേതത്തെ നോക്കി)** ങേ! ഇതൊരു പോലീസാഫീസറാണെന്നു തോന്നുന്നല്ലോ. അപ്പോൾ ഈ റിവാൾവർ സോഫയിൽ കിടക്കുന്ന അയാളുടെ ബൽറ്റിൽ നിന്നെടുത്തതായിരിക്കണം. ഹവിൽദാർ, ഈ സാധനങ്ങളുടെയെല്ലാം സ്റ്റേറ്റ്മെൻറ് എഴുതൂ. എടോ രാംറോയി? നീ മെഡിക്കൽകോളേജിലേക്കു ഫോൺ ചെയ്ത് ആംബുലൻസു കൊണ്ടുവരാൻ പറ. പ്രേതം പോസ്റ്റുമാർട്ടത്തിനു കൊണ്ടുപോണം. **(നഥു സിംഗിനോടായി പ്രേതത്തെ ചൂണ്ടിയിട്ട്)** നിങ്ങൾ ഇയാളെ അറിയുമോ ഹവിൽദാർ?

**നഥു: (കുറച്ചുനേരം സൂക്ഷിച്ചുനോക്കിയിട്ട്)** ഇല്ലങ്ങുന്നേ. ഞാനറിയാത്ത ഏതോ ഓഫീസറാണ്. **(പ്രേതം പിടിച്ച് ചുവരിൻെറ വശത്തേക്കു തിരിച്ചിട്ട്)** അങ്ങുന്നേ, ഇതാ വെടിയുണ്ട മൂക്കിനും നെറ്റിക്കുമിടയ്ക്കാണു കൊണ്ടത്. തലയോടു തകർന്നുപോയി. മുഖം തിരിച്ചറിയാൻ വയ്യ.

**കല്യാ: (ഹാസ്യമായി)** ഓഫീസർ! ശരിയായ പോലീസോഫീസർ കൊള്ളാം. മി. മുഖർജി താങ്കൾക്കു വിലങ്ങു വേണമെങ്കിൽ വയ്ക്കാം. ഞാൻ ഓടിപ്പോകാനൊന്നും ഉദ്ദേശിക്കുന്നില്ല.

**ഒരു പോലീസുകാരൻ:** ഒട്ടും നാണം തോന്നുന്നില്ലല്ലോ.

**കല്യാ:** നാണമോ? എന്തു നാണം?

**മുഖ:** ആവശ്യമില്ലാത്ത സംസാരമൊന്നും വേണ്ട. നാഥു സിംഗ്! ഞങ്ങൾ കുറ്റവാളിയേയും കൊണ്ടു സ്റ്റേഷനിലേക്കു പോകുന്നു. നിങ്ങൾ മുറിമുഴുവൻ പരിശോധിച്ച് റിപ്പോർട്ട് തയ്യാറാക്കിവരൂ.

**(പോലീസിന്റെ അകമ്പടിയോടെ കല്യാണി മുറിയ്ക്കു പുറത്തേക്കു പോകുന്നു. വഴിമാറിക്കൊണ്ട്, കൂട്ടത്തിലൊരാൾ)**

**ഒരാൾ:** മാറിൻ, മാറിക്കൊടുക്കിൻ.

**രണ്ടാ:** അവളുടെ ആ ഭാവം കണ്ടില്ലേ?

**മൂന്നാ:** എന്തോ വലിയ കാര്യം നേടിയപോലാണ്.

**നാലാ:** എന്തായാലും തന്റേടമുള്ളവളാണ്.

**അഞ്ചാ:** പത്രക്കാർക്ക് കോളായി.

**ആറാ:** അതെ. നാളെ സെൻസേഷനൽ ഹെഡ്ഡിംഗ് വരും.

**(മന്ദം മന്ദം ബഹളമൊതുങ്ങുന്നു. നഥു സിംഗ് മുറിയിലാകെ ചുറ്റിനടന്ന് എല്ലാം നിരീക്ഷിക്കുന്നു. രാംറോയി ഫോണിനടുത്തു ചെന്നു റിസീവറെടുക്കുന്നു. രംഗം ഇരുളുന്നു. മുൻവശത്തെ യവനികയ്ക്കു രണ്ടോ മൂന്നോ അടി പിന്നിലായി വെള്ളയോ മറ്റു നിറത്തിലോ ഉള്ള ഒരു ഉപയവനിക വീഴുന്നു. യവനികയ്ക്ക് മുന്നിലായി കോടതിയിലേക്കു പോകാനുള്ള വേഷമണിഞ്ഞു രണ്ടുമൂന്നു അഭിഭാഷകർ കടന്നുവരുന്നു. പിന്നിൽ കോർട്ടിലെ ശബ്ദകോലാഹലം)**

**മി. മിത്ര: (വക്കീൽ-1)** മി. ചാറ്റർജീ, ഇന്നു നിങ്ങൾക്കു കേസില്ലെങ്കിൽ വരൂ. ജസ്റ്റീസ് ഘോഷാലിന്റെ കോടതിയിൽ പോകാം. ഇന്നൊരു ഇൻററസ്റ്റിംഗ് കേസൊണ്ട്.

**മി. ചാറ്റർജി: (വക്കീൽ-2)** ഏതു കേസ്? ആ കല്യാണി മജുംദാരുടേതൊ? അവൾ മിടുക്കി തന്നെ. പൊലീസിനു സ്റ്റേറ്റ്മെൻറു കൊടുത്തതേയില്ല. പറയാനുള്ളതെല്ലാം സെഷൻസ് കോടതിയിലായിക്കോളാമെന്ന് അവൾ പറഞ്ഞു. ങാ, ഞാൻ

വരുന്നുണ്ട്. സാക്ഷിക്കു സുഖമില്ലെന്നു പറഞ്ഞു കേസിൻെറ തീയതി മാറ്റണമെന്നപേക്ഷിക്കാം.

**മി.ബോച്: (വക്കീൽ-3) (ഗമ കാട്ടാനായി)** അപ്പോൾ ഞാനും ഡേറ്റു മാറ്റാൻ എഴുതിക്കൊടുക്കേണ്ടി വരും.

**വ-1: (ആശ്ചര്യത്തോടെ)** അതിനു നിങ്ങൾക്കേത് കേസ്സ്? അപ്പോൾ കക്ഷികളെ കിട്ടിത്തുടങ്ങിയോ? കൊള്ളാം. കൺഗ്രാചുലേഷൻസ്.

**വ-2:** പ്രാക്ടീസ് തുടങ്ങിയിട്ട് എത്ര വർഷമായി മി. ബോച്? **(ചിരിക്കുന്നു.)**

**വ-3:** ഈ കളിയാക്കലിന് ഒരിക്കൽ ഞാൻ മറുപടി തരാം. റാസ് ബിഹാരിഘോഷും ചിത്തരഞ്ജൻ ദാസുമെല്ലാം ഒറ്റദിവസംകൊണ്ട് ഉണ്ടായവരല്ല.

**വ-1:** ഓ, അയാം വെരി സോറി, മൈഡീയർ ചിത്തരഞ്ജൻ ദാസ്.

**വ-2:** ഓ, മൈ ഗുഡ്നെസ്, ഇറ്റ് ഈസ് ആൾറെഡി ഇലവൻതേർട്ടി.

**(മൂന്നുപേരും പോകുന്നു. മന്ദംമന്ദം ഉപയവനിക ഉയരുന്നു. സ്റ്റേജിലെ ഉയർന്നതലത്തിനു പിന്നിൽ ഒരു ചുവന്ന യവനികയുണ്ട്. സ്റ്റേജിനുമദ്ധ്യത്തിലായി ജഡ്ജിയുടെ ഉയർന്ന പീഠം. അതിനിടത്തുവശത്തു ക്ലാർക്കിൻെറ മേശയും കസേരയും. അതിനെതിരായി ടൈപ്പിസ്റ്റിൻെറ ഇരിപ്പടം. വലത്തെയറ്റത്തായി പ്രതിക്കൂട്. ന്യായാധിപതിയുടെ മുമ്പിൽ വലിയൊരു മേശ. അതിനിടത്തായി ജൂറിമാരുടെ ഇരിപ്പിങ്ങൾ. സാധാരണ സെഷൻസ് കോർട്ട് മാതിരി, കാണികൾക്ക് ഇരിക്കാനുള്ള സ്ഥാനവുമുണ്ട്. ജഡ്ജിയുടെ മുഖത്തും പ്രതിയുടെ മുഖത്തും വെളിച്ചം വീശത്തക്കവിധമുള്ള സ്പോട്ട്ലൈറ്റു സജ്ജീകരണമുണ്ടായിരിക്കണം. ഫുട്ലൈറ്റിൻെറ പ്രകാശം വേദിയാകെ പരക്കുന്നതരത്തിലാവണം. ജഡ്ജിയെ പ്രതീക്ഷിച്ചിരിക്കുകയാണ് എല്ലാവരും. പ്രേക്ഷകർ അന്യോന്യം അടക്കിയ ശബ്ദത്തിൽ സംസാരിക്കുന്നുണ്ട്. ഇടതുവശത്തുകൂടി ശിപായി കടന്നു വരുന്നു. പിന്നിലായി വയോവൃദ്ധനായ ന്യായാധിപതി മി. ഘോഷാൽ പ്രവേശിക്കുന്നു. കോടതിമുറിയിൽ ശാന്തി പരക്കുന്നു. എല്ലാവരും എഴുന്നേറ്റുനില്ക്കുന്നു.)**

**ജഡ്ജി ഘോഷാൽ: (ഉപവിഷ്ടനായിട്ട്)** മി. ഗാംഗുലി! ഏതാണ് ആദ്യത്തെകേസ്?

**ക്ലാർക്ക്:** വെസ്റ്റ് ബംഗാൾ സ്റ്റേറ്റ് വേഴ്സസ് മിസ്. കല്യാണി മജുംദാർ.

**ജഡ്ജി:** മി. സെൻ! താങ്കളുടെ കേസ് തയ്യാറാണോ?

**പബ്ലിക് പ്രോസിക്യൂട്ടർ, മി. സെൻ:** യസ് മി ലോഡ്.

**ജഡ്ജ്:** പ്രതിയെ ഹാജരാക്കട്ടെ.

**(പാറിപ്പറന്ന തലമുടി വാരി പിന്നിൽക്കെട്ടി, ശരീരമൊരു ഷാളുകൊണ്ടുമറച്ച് കല്യാണി, സബ് ഇൻസ്പെക്ടർ മുഖർജിയ്ക്കൊപ്പം പ്രവേശിക്കുന്നു. പ്രതിയെ പ്രതിക്കൂട്ടിൽ കയറ്റി നിറുത്തുന്നു. കോടതിയിൽ ആളുകൾ അന്യോന്യം മുറുമുറുക്കുന്ന ശബ്ദം. ശബ്ദം ഉച്ചത്തിലാവുന്നതോടെ-)**

**ജഡ്ജ്:** ഓർഡർ! ഓർഡർ! പ്രതിഭാഗം വക്കീലാരാണ്?

**കല്യാ:** വക്കീലോ? എനിക്കു വക്കീലാവശ്യമില്ല. എനിക്കുപറയാനുള്ളത് വ്യക്തമാണ്. തിരിച്ചും മറിച്ചും ഒന്നും പറയാനില്ല. അതുകൊണ്ടുവക്കീൽ വേണ്ട.

**ജഡ്ജ്:** ശരി. എങ്കിൽ മി.സെൻ. നിങ്ങൾക്കു കേസ് സമർപ്പിക്കാം.

**സെൻ:** (**എഴുന്നേറ്റിട്ട്**) യസ് മി. ലോഡ് (**തൊണ്ടതെളിച്ച്**) മി ലോഡ്, ആൻറ് ജൻറിൽമെൻ ഓഫ് ദ ജ്യൂറീ, നിങ്ങളുടെ മുന്നിൽ നിൽക്കുന്ന ഈ സ്ത്രീ കല്യാണീ മജുംദാർ,... അവരുടെ പേരിലുള്ള കുറ്റാരോപണം.

**കല്യാ:** (**ഇടയ്ക്കുകയറി**) ആരോപണമോ? എൻെറ പേരിലോ?

**സെൻ:** ഇടയ്ക്കുകയറി സംസാരിക്കരുത്.

**ജഡ്ജ്:** ഓർഡർ! ഓർഡർ.

**സെൻ:** (**തുടരുന്നു**) ഇന്നേക്ക് ഒരു മാസം മുമ്പ് അതായത് 1950 ജൂലൈ 22-ാം തീയതി ശനിയാഴ്ച രാത്രി ഒമ്പതര മണിയ്ക്ക് ലാൽ ബസാറിലെ പോലീസ് സ്റ്റേഷനിൽ ഒരു ഫോൺ സന്ദേശം...

**കല്യാ: (ക്ഷീണസ്വരത്തിൽ)** ചുരുക്കിപ്പറയണം മി. സെൻ. താങ്കൾ പറയാൻ വരുന്നത് ഞാൻ സ്വയം...

**സെൻ:** നിയമവും ചട്ടവും വ്യവസ്ഥകളുമനുസരിച്ച് എന്തുനടക്കണമോ...

**കല്യാ**: നിയമവും വ്യവസ്ഥയുമോ? ഹ. ഹ. ഹ.(**ചിരിക്കുന്നു**) ഏതു നിയമം? എവിടത്തെ വ്യവസ്ഥ?

**ജഡ്ജ്**: നിങ്ങളെന്താണു പറയാനാഗ്രഹിക്കുന്നത്?

**കല്യാ**: അതോ, നിങ്ങളുടെ നിയമവും വ്യവസ്ഥയും എനിക്കുവകയില്ലെന്ന്. എനിക്കതിനോട് വെറുപ്പാണെന്ന്.

**ജഡ്ജ്**: പ്രോസിക്യൂഷൻ റിപ്പോർട്ട് സമർപ്പിക്കട്ടെ. പിന്നീടു പറയാനുള്ളതു പറയാം.

**സെൻ**: ഞാൻ ചുരുക്കിപ്പറയാം. മിസ് കല്യാണി മജുംദാർ ജൂലൈ 22-ാം തീയതി രാത്രി നിർമ്മൽലോഹിയാ തെരുവിലെ പന്ത്രണ്ടാം നമ്പർ വീട്ടിൽ വച്ച് അജ്ഞാതനായ ഒരു പോലീസാഫീസറെ കൊലചെയ്തു...

**ജഡ്ജ്**: അജ്ഞാതനായ ഓഫീസറോ? എന്താ അയാളുടെ പേരുവിവരം കണ്ടുപിടിക്കാൻ പോലീസിനിതുവരെ കഴിഞ്ഞില്ലേ?

**സെൻ**: മിലോഡ്! വെടിയുണ്ടയേറ്റ് മുഖം ചിതറിപ്പോയതുകൊണ്ടു ആളെ തിരിച്ചറിയാൻ വിഷമമായിരുന്നു.

**ജഡ്ജ്**: എന്നാലും റിവോൾവറും യൂണിഫോമും പോലീസ് രജിസ്റ്ററിൽ ഓഫീസർമാരുടെ അറ്റൻഡൻസും എല്ലാം കൊണ്ടു കണ്ടുപിടിക്കാമായിരുന്നില്ലേ?

**സെൻ**: അന്വേഷണം തുടരുന്നതേയുള്ളു. ഈ കേസിൽ മിസ് മജുംദാർ ഒരാളെ കൊലചെയ്തു. അതാണു പരിഗണനാവിഷയം.

**ജഡ്ജ്**: പ്ലീസ് ഗോ ഓൺ വിത്ത് യുവർ കേസ്.

**സെൻ**: യസ് മിലോഡ്. (വായിക്കുന്നു) ഫോണിൽ പോലീസിനെ വിവരമറിയിച്ചിട്ട് കുറ്റവാളിയെന്നനിലയിൽ സ്വയം പോലീസിനു കീഴടങ്ങി. മിസ് കല്യാണി കിഴക്കൻ ബംഗാളിലെ നിരാശ്രയയായ ഒരു യുവതിയാണെന്ന് പോലീസ് റിപ്പോർട്ടുകളിൽനിന്ന് വിവരം കിട്ടിയിട്ടുണ്ട്. ഇവർ തന്റെ സൗന്ദര്യവും ബുദ്ധിയുംകൊണ്ട് അനേകം പേരെ കുടുക്കിയിട്ടുണ്ടെന്നാണ് പോലീസ് കരുതുന്നത്...

**കല്യാ**: (ഉറക്കെ) അത് കള്ളമാണ്. പച്ചക്കള്ളം.

**ജഡ്ജ്**: ഓർഡർ, ഓർഡർ.

**സെൻ**: (വായന തുടരുന്നു) അനേകം പേരെ നശിപ്പിച്ചിട്ടുണ്ടാവണം. കഴിഞ്ഞ മൂന്നുമാസത്തിനുള്ളിൽ കുറഞ്ഞത്...

**കല്യാ**: **(ദേഷ്യം കൊണ്ടലറുംവിധം)** നീതിയും നിയമവും കാക്കുന്നവരേ, ഇതാ കേട്ടോളൂ. ഇതുവരെ കോടതി നിയമം പാലിക്കാൻ ഞാൻ മനഃപൂർവ്വം ശ്രമിച്ചു. പക്ഷെ ഇപ്പോൾ എന്നെ തടയാൻ ആർക്കുമാവില്ല.

**സെൻ**: ഇതു കോടതിയെ അവഹേളിക്കലാണ് മിലോഡ്

**കല്യാ**: അതിനു നിങ്ങളുടെ നിയമത്തിൽ എന്തു ശിക്ഷയുണ്ടോ അതെനിക്കു തരാം മി. സെൻ. ഞാനിപ്പോൾ കുറ്റവാളിയാണ്. കുറ്റമേറ്റ് ഒന്നും മിണ്ടാതെ ശിക്ഷ വാങ്ങാനായിരുന്നു ഞാനാഗ്രഹിച്ചത്. എന്നാൽ ഇപ്പോൾ നിയമത്തിൻേറയും നീതിയുടേയുംപേരിൽ നിങ്ങൾ പറയുന്ന പച്ചക്കള്ളം കേട്ടടങ്ങിയിരിക്കാൻ കഴിയുന്നില്ല. നിരാശ്രയരും ദുഃഖിതരുമായ എന്നെപ്പോലെയുള്ള സ്ത്രീകൾക്കുവേണ്ടി നിങ്ങളുടെ നിയമത്തെയും വ്യവസ്ഥയേയും വെല്ലുവിളിച്ചേ പറ്റൂ.

**ജഡ്ജ്**: നിങ്ങൾക്കു പറയാനുള്ളതു ശാന്തമായി പറയൂ.

**കല്യാ**: ശാന്തിയോ? ഇന്നെൻെറ ഹൃദയം കത്തിജ്വലിക്കുകയാണ്. എൻെറ ശരീരം ആയിരം തേൾ കടിച്ചതുപോലെ പുകയുകയാണ്. ആ എന്നോടാണോ ശാന്തമായിരിക്കാൻ പറയുന്നത്. ജഡ്ജ് സാഹബ്, അങ്ങേയ്ക്കൊരു മകളുണ്ടോ? മി. സെൻ, താങ്കൾക്ക് യുവതിയായ ഒരു സഹോദരിയുണ്ടോ?

**സെൻ**: മിലോഡ്,ഇത് അതിരുകടക്കുകയാണ്. പ്രതിയെ...

**ജഡ്ജ്**: **(ശാന്തഗംഭീരനായി)** അവരെ പറയാനനുവദിക്കൂ, മി. സെൻ. സഹാനുഭൂതിയോടെ പറയൂ സഹോദരീ.

**കല്യാ**: **(വേദനനിറഞ്ഞ സ്വരത്തിൽ)** സഹോദരിയോ? അങ്ങെന്നെ സഹോദരിയെന്നു വിളിച്ചോ? എൻെറ അച്ഛൻ സ്നേഹത്തോടെ എന്നെ വിളിച്ചിരുന്നു. 1946ൽ ഡാക്കയിലെ യുദ്ധസമയത്ത് യൂണിവേഴ്സിറ്റിയിൽ മടങ്ങിയെത്തിയ അദ്ദേഹം ആവേശഭരിതരായ മതഭ്രാന്തരുടെ കത്തിക്കിരയായി. ഞങ്ങൾ നിരാശ്രയരുമായി. **(കരയുന്നു)**

**സെൻ**: **ആര്? പ്രൊഫസർ മജുംദാരോ? പ്രൊഫസർ വിമൽ മജുംദാർ? ഹിന്ദു-മുസ്ലീം ബഹളം ഒതുക്കാൻ പോയപ്പോൾ കൊല്ലപ്പെട്ടയാൾ. അദ്ദേഹമാണോ നിങ്ങളുടെ അച്ഛൻ?**

**കല്യാ**: അതെ. എൻെറ അച്ഛൻ തന്നെ. ആ

അച്ഛൻെറ പുത്രി ഇന്നിതാ കൊലാപാതകക്കുറ്റവുമേന്തി നിങ്ങളുടെ മുന്നിൽ നിൽക്കുന്നു.

**സെൻ**: നിങ്ങളെപ്പോലെ സംസ്ക്കാരസമ്പന്നയായ ഒരു യുവതിക്ക് ഇതെങ്ങനെ ചെയ്യാൻ തോന്നി?

**ജഡ്ജ്**: ക്ഷോഭിക്കണ്ട. മി. സെൻ. കല്യാണീ, തുടർന്നു പറയൂ.

**കല്യാ**: വംഗദേശം കിഴക്കും പടിഞ്ഞാറും രണ്ടുഭാഗങ്ങളായി പിരിഞ്ഞശേഷവും ഞാനും അമ്മയും എൻെറ ഇളയ അനുജനും ഡാക്കയിൽ തന്നെ കഴിയാൻ തീരുമാനിച്ചു. പക്ഷെ ക്രമേണ സ്ഥിതി മോശമായിവന്നു. ഒരുവിധത്തിൽ ഞാൻ എം.എ. അവസാനവർഷം എത്തിച്ചു. എന്നാൽ പരീക്ഷയ്ക്കിരിക്കുന്നതിനുമുമ്പ് എനിക്കു പഠിത്തം നിറുത്തേണ്ടി വന്നു. എൻെറ കൊച്ചനിയനെ പഠിപ്പിക്കാനും വീടു നടത്താനും ഞാൻ ജോലി ചെയ്തേ മതിയാവൂ എന്നായി. ക്രമേണ ഡാക്കയിൽ ഞങ്ങൾക്കു കഴിയാൻ വയ്യാത്ത അവസ്ഥയെത്തി. ഒടുവിൽ ഫെബ്രുവരി-മാർച്ചിൽ നടന്ന അക്രമങ്ങളിൽ ഗുണ്ടകളുടെ കയ്യേറ്റങ്ങളിൽനിന്നു രക്ഷപ്പെടാനായി ഞാനും അമ്മയും കൊച്ചനിയനും ഒരാശ്രയമന്വേഷിച്ച് ഇറങ്ങിത്തിരിച്ചു. അതെ, അഭയംതേടി! ആശ്രയത്തിനായി! നിങ്ങൾ പറയുന്നില്ലേ നിയമവും വ്യവസ്ഥയും സർക്കാരും! അതിൻെറ രക്ഷാഹസ്തമന്വേഷിച്ച് ഒരുദിവസം ഞങ്ങൾ സിയാൽഡാ സ്റ്റേഷനിൽ വന്നിറങ്ങി. അഭയം തേടി വന്നവരാണ് ഞങ്ങൾ. അന്ന്...

**(രംഗം ഇരുളിൽ ലയിക്കുന്നു. പിന്നിലെ സ്റ്റേജിൽ ഉയർന്ന തട്ടിൽ ചുവന്ന യവനിക ഉയരുന്നു. സ്റ്റേഷനിലെ വെയിറ്റിംഗ്റൂം പോലത്തെ സജ്ജീകരണങ്ങൾ. മുറിയിൽ നിന്നുള്ള വാതിൽ പിന്നിലാണ്. പുറത്തു സ്ത്രീപുരുഷ ശബ്ദം. മുറിക്കുള്ളിൽ അങ്ങിങ്ങു കിടക്കുന്ന പെട്ടി കിടക്ക തുടങ്ങിയ സാധനങ്ങളുടെ നടുവിൽ 50 വയസ്സുള്ള ഒരു വൃദ്ധ വെള്ള സാരിയും വെള്ള സാൽവയും പുതച്ച് കാൽനീട്ടി ഇരിക്കുന്നു. അവരുടെ മടിയിൽ തലവച്ച് 15 വയസ്സുള്ള ഒരു ബാലൻ കിടപ്പുണ്ട്. പാറിപ്പറന്ന മുടി. യാത്രാക്ഷീണം രണ്ടുപേരുടേയും മുഖത്തുണ്ട്.)**

**ധീരജ്**: **(മടിയിൽ കിടന്നുകൊണ്ടുതന്നെ)** അമ്മേ, ചേച്ചി വന്നില്ലേ ഇതുവരെ? വല്ലാതെ വിശക്കുന്നു.

**അമ്മ:** കുറച്ചു കൂടി ക്ഷമിക്ക് മോനെ. ഇപ്പം വന്നേക്കും. ഒരു പരിചയവുമില്ലാത്ത ഈ പട്ടണത്തിൽ വഴിതെറ്റിയോ എന്തോ. ഈശ്വരാ! ഇതെന്തൊരു പരീക്ഷണം. രാജകുമാരിയെപ്പോലെ കഴിയേണ്ട എൻെറ മകൾ തികച്ചും അപരിചിതമായ ഈ പട്ടണത്തിൽ ആഹാരത്തിനുവേണ്ടി അലഞ്ഞുതിരിയുന്നു. ഈശ്വരാ, ഈ ദുരിതത്തിന് എന്നാണൊരറുതി?

**ധീര:** അമ്മേ! എന്തുണ്ടായി? ഞാനൊന്നു വലുതാവട്ടെ. പഠിച്ച് അച്ഛനെപ്പോലെ ഒരു പ്രൊഫസറാകും. അപ്പോൾ അമ്മയ്ക്കു ഒരു വിഷമവും ഉണ്ടാവില്ല. ചേച്ചിയും നല്ല പേരെടുക്കും. ഞങ്ങളുള്ളപ്പോൾ അമ്മയെന്തിനു വിഷമിക്കുന്നു?

**അമ്മ:** പിന്നെ നീ വിശക്കുന്നെന്നു പറഞ്ഞ് എന്നെ വിഷമിപ്പിക്കുന്നതോ?

**(കല്യാണി കയ്യിൽ എന്തോ ഭക്ഷണസാധനവുമായി കടന്നുവരുന്നു. സൗകര്യത്തിനുവേണ്ടി കോടതി സീനിൽ കല്യാണി ശരീരത്തിലൊരു ഷാൾ പുതച്ചു തലകെട്ടി വയ്ക്കുന്നതാവും നല്ലത്. ഈ രംഗത്തു പ്രവേശിക്കുമ്പോൾ ഷാൾ മാറ്റി തലമുടി അഴിച്ചിടാം. അവളുടെ പിന്നിലായി രണ്ടുമൂന്നു യുവാക്കളും ഒരു പ്രൗഢവ്യക്തിയും കടന്നുവരുന്നു. അവർ ആംഗ്യം കൊണ്ടെന്തൊക്കെയോ പറയുന്നുണ്ട്. കല്യാണി ഇതൊന്നും അറിയുന്നില്ല. അനുജൻെറ അടുത്തെത്തിയിട്ട്)**

**കല്യാണി:** വല്ലാതെ വിശന്നോ ധീരജ്? ഇതാ ഞാൻ നിനക്ക് കുറച്ച് പലഹാരം കൊണ്ടുവന്നിട്ടുണ്ട്. എണീക്ക്.

**ധീര:** **(സന്തോഷത്തോടെ ചാടിയെഴുന്നേറ്റ് കല്യാണിയെ ചുറ്റിപ്പിടിച്ചുകൊണ്ട്)** അമ്മേ കണ്ടില്ലേ? ഞാൻ പറഞ്ഞില്ലേ? അമ്മയ്ക്കു ചേച്ചിയെ നല്ലവണ്ണം അറിഞ്ഞുകൂടാ.

**(ഈ സമയത്ത് വന്ന വ്യക്തികളോരോരുത്തരായി അടുത്തേക്കു നീങ്ങി അവരുടെ ശ്രദ്ധയാകർഷിക്കുന്നു)**

**സമിത്:** ക്ഷമിക്കണം. അമ്മേ! ഞാൻ സമിത് റോയ്. വംഗനാരീ രക്ഷാസമിതിയുടെ കാര്യദർശിയാണ്. കിഴക്കൻ ബംഗാളിൽനിന്നു വരുന്ന ആയിരക്കണക്കിന് അനാഥ സ്ത്രീകളേയും കുട്ടികളേയും രക്ഷിക്കുകയാണ് ഞങ്ങളുടെ സമിതിയുടെ ലക്ഷ്യം. ഇദ്ദേഹം ശ്രീമാൻ ഗാംഗൂലീ. സത്യൻ ഗാംഗൂലി ഞങ്ങളുടെ ജോയിൻറ് സെക്രട്ടറി. ഇദ്ദേഹമാണ് സുവൃത സ്തീദാർ – ഞങ്ങളുടെ ഖജാൻജി.

**സുവൃത്**: നമസ്ക്കാരം അമ്മേ. നമസ്തേ മിസ്.....

**അമ്മ**: ഇവളുടെ പേര് കല്യാണിയെന്നാണ്. ഇവൻ ധീരജ്.

**സത്യ**: കൊള്ളാം. സുന്ദരമായ പേര്. നിങ്ങൾ പുരോഗമനാശയക്കാരാണെന്നു തോന്നുന്നല്ലോ.

**സമിത്**: **(അവനെ തടഞ്ഞുകൊണ്ട്)** സത്യം... ഞാൻ പറയാൻ വന്നത് നിങ്ങളെപ്പോലുള്ളവർ മംഗളകരമായ ഈ നാരീരക്ഷാപ്രവർത്തനത്തിന് ഞങ്ങളുടെ സമിതിയെ സഹായിച്ചാൽ, കിഴക്കൻ ബംഗാളിൽനിന്നും വരുന്ന പീഡിതരും ചൂഷിതരുമായ സ്ത്രീകൾക്ക് അതൊരു വലിയ അനുഗ്രഹമായി തീരും. നിങ്ങളോടൊക്കെ പറഞ്ഞു മനസ്സിലാക്കിക്കേണ്ട കാര്യം...

**അമ്മ**: ശരിയാണു മോനേ. അതിൽ തെറ്റൊന്നുമില്ല. ഇവളുടെ അച്ഛൻെറ ആദർശവും അതായിരുന്നു. തൻെറ കല്യാണി നാടിൻെറ നൻമയ്ക്കായി ജീവിക്കണമെന്ന്.

**സമിത്**: ഞങ്ങളും അത്രേ പറയുന്നുള്ളു. മിസ് കല്യാണി ഞങ്ങളോടൊപ്പം വന്നാൽ ഈ സത്കർമ്മത്തിന് സംഭാവന പിരിക്കാനും മറ്റും വളരെ സഹായകരമായിരിക്കും.

**സുവൃ**: ഢാക്ക, ബാരിസാൽ തുടങ്ങിയ ഇടങ്ങളിൽനിന്നു വന്ന നിങ്ങളെപ്പോലുള്ള മറ്റു ചില സഹോദരിമാരുമുണ്ട്. അവരും ഈവിധത്തിൽ സഹായിക്കുന്നുണ്ട്.

**കല്യാ**: പക്ഷെ എൻെറ അമ്മ ഒരു രോഗിയാണ്. സഹോദരൻ തീരെ കുട്ടിയാണ്. ഇവരോടുള്ള കടമ കാരണം മറ്റൊന്നിനും എനിക്കു നേരം കാണുന്നില്ല.

**സമി**: അതെക്കുറിച്ച് വിഷമിക്കണ്ട. അമ്മയ്ക്കുവേണ്ടി നല്ല ഏർപ്പാടുണ്ടാക്കാം. ധീരജിനെ ബാലിഗഞ്ചിലെ സർക്കാർ സ്ക്കൂളിൽ ചേർക്കാനും ഏർപ്പാടുചെയ്യാം.

**അമ്മ**: പിന്നെന്താ കുഴപ്പം മോളേ?

**സത്യ**: പിന്നെ മിസ് കല്യാണി! നിങ്ങൾക്കു സെക്രട്ടേറിയറ്റിൽ അതും കിഴക്കൻ ബംഗാളിലെ അഭയാർത്ഥികൾക്കായുള്ള വകുപ്പിൽ ജോലി വാങ്ങിത്തരാനും കഴിയും. ഈ സുവൃതിനു അവിടെ വലിയ സ്വാധീനമാണ്.

**സുവൃ**: റീഹാബിലിറ്റേഷൻ സെക്ഷനിലെ ശ്രീബേണി ബിശ്വാസിനോടു പറയാത്ത താമസം.

**അമ്മ**: എത്ര നല്ല മനുഷ്യർ.

**കല്യാ**: അമ്മേ, അറിയാൻ വയ്യാത്തവരോടൊപ്പം...,

**അമ്മ**: ഈ നാട്ടുതന്നെ നമുക്കറിഞ്ഞുകൂടാത്തതല്ലേ മോളേ? ഭാഗ്യത്തിനു മാന്യൻമാരായ ഇവരെ കണ്ടുമുട്ടി.

**(ഉയർന്നവേദിയിൽ യവനിക വീഴുന്നു. കല്യാണി വീണ്ടും പ്രതിക്കൂട്ടിലാണ്. ഷാൾ പുതച്ചിട്ടുണ്ട്, മുടികെട്ടിയിട്ടുണ്ട്.)**

**കല്യാ**: അന്നു ഞാനവരോടൊപ്പം പുറത്തേക്കുപോയി. സംഭാവന പിരിക്കാനെന്നുള്ള വ്യാജേന അവർ വലിയ കാറിൽ എന്നെയും കൊണ്ടുകറങ്ങി. ഉയർന്ന ഹോട്ടലുകളിൽനിന്നെനിക്ക് ആഹാരം വാങ്ങിത്തന്നു. വൈകുന്നേരം വീട്ടിലോട്ടു മടങ്ങണമെന്നു ഞാൻ പറഞ്ഞപ്പോൾ സുവൃതൻ ഒരു ബനാർസി ദാസിന്റെ പേരുപറഞ്ഞു. അദ്ദേഹം വലിയ ദാനവീരനാണെന്നും, അദ്ദേഹത്തെകൂടി കണ്ടിട്ട് മടങ്ങാമെന്നും.

**(ദീർഘശ്വാസം വിട്ടശേഷം വിയർപ്പു തുടയ്ക്കുന്നു)**

**ജഡ്ജ്**: ക്ഷീണം തോന്നുന്നോ?

**കല്യാ**: ഇല്ല. ക്ഷീണമില്ല. അതിനുശേഷം പട്ടണത്തിൽനിന്നു വളരെ അകലെ വലിയൊരു മാളികയിലേക്കു അവരെന്നെ കൊണ്ടുപോയി. മോടിയായി അലങ്കരിച്ച ഒരു മാളിക. അവിടത്തെ തിളങ്ങുന്ന സ്വീകരണമുറിയിൽ എന്നെ ഇരുത്തിയിട്ട് ഉടനെ മടങ്ങാമെന്നു പറഞ്ഞ് അവരെല്ലാം പോയി. അരമണിക്കൂറോളം ഞാൻ കാത്തിരുന്നു. ആരും തിരിച്ചുവന്നില്ല. അർദ്ധരാത്രിയാകാറായി എന്റെ മനസ്സിൽ സംശയവും ഭയവും.... അപ്പോൾ...

**(വീണ്ടും പിന്നണിരംഗത്ത് പ്രകാശം. പിന്നിലെ യവനിക ഉയരുമ്പോൾ വിലകൂടിയ സാമഗ്രികൾ കൊണ്ടലങ്കരിച്ച ഒരത്യാധുനിക സ്വീകരണമുറി. ചിത്രങ്ങൾ, സോഫാസെറ്റ് തുടങ്ങിയ വസ്തുക്കളെല്ലാം കുബേരത്വം വെളിവാക്കുന്നവയാണ്. ഒരു കസേരയിൽ വ്യാകുലയായി കല്യാണി ഇരിക്കുന്നു. ഭയവും സംഭ്രമവും ആ മുഖത്ത് നിഴലിക്കുന്നുണ്ട്. അതിനിടെ ഇടത്തെ വാതിലിലൂടെ സമിതും സുവൃതനും സത്യനും മറ്റു മൂന്നുപേരും കടന്നുവരുന്നു. മിന്നിത്തിളങ്ങുന്ന വേഷവിധാനമാണ് മൂന്നുപേർക്കും.)**

**സുവൃ**: ഇതാ കണ്ടോ സേഠ്! ഇരുപതു വയസ്സുള്ള കുട്ടിയാണ്.

**സത്യ**: റോസാപ്പൂ മൊട്ടുപോലെ.

**സമി**: അതെ, സേഠ്! ഇനി ഞങ്ങള് പറയുന്ന ഒരു കാര്യം കൂടി അങ്ങ് കേൾക്കണം. നാരീകല്യാൺ ഫണ്ടിലേയ്ക്ക് കുറഞ്ഞത്...

**സേഠ്**: എത്ര രൂപ വേണമെങ്കിലുമായിക്കോളൂ. അതൊരു വലിയ കാര്യമാണോ? എന്താ ലഹരിമൽ!

**ലഹ**: ഇന്നു ജീവൻകൊടുത്തു പന്താടാനും ഞാൻ തയ്യാറാണ്. ഇതുപോലൊരു സ്വർഗ്ഗസുന്ദരിയെ അവരു കൊണ്ടുവന്നില്ലേ?

**കല്യാ**: **(ഞെട്ടിയെഴുന്നേറ്റിട്ട്)** സമിത്ബാബു! നേരമെത്രയായിയെന്നറിയാമോ? അമ്മയും ധീരജും വിഷമിച്ചിരിക്കുകയാവും.

**സമി**: ശരിയാണ് മിസ് മജുംദാർ. ഇവിടത്തെ ജോലി തീർത്തിട്ട് ഇപ്പോൾ പൊയ്കളയാം.

**കല്യാ**: ഇനിയെന്തു ജോലി ബാക്കി?

**സേഠ്**: ഈ വീട് നിൻേറതാണെന്നു കരുതിക്കോ. ഞാനും ലഹരിമല്ലും ഈ സാറന്മാരുമെല്ലാം നിൻെറ ചരണദാസൻമാരാണ്.

**സമി**: മൈഡിയർ കല്യാണീ!

**കല്യാ**: സമിത് ബാബു! ഇതെന്താണ്? മാന്യന്മാർക്കു ചേർന്ന പ്രവൃത്തിയാണോ ഇത്?

**സത്യ**: മാന്യന്മാരുടെ ലോകം ഇവിടെനിന്നു വളരെയകലെയാണ്. **(കല്യാണിയുടെ നേർക്കടുക്കുന്നു.)**

**കല്യാ**: ഇങ്ങോട്ടു വരരുത്. ഞാൻ വിളിച്ചു ബഹളമുണ്ടാക്കും.

**സുവ്യ**: ഇതു കാടാണ്, കാട്. ഈ അർദ്ധരാത്രി ഇവിടെ പക്ഷികൾപോലും ചിറകടിക്കുകില്ല. ഡൂനാട്ട് മേക്ക് എ സീൻ. ബി ബിസിനസ് ലൈക്ക്. നിൻെറ കഷ്ടപ്പാടുകൾ തീർക്കാനുള്ള വഴിയാണ് ഞങ്ങൾ കണ്ടുപിടിച്ചത്. ഈ സേഠ് ഉദാരശീലനാണ്.

**ലഹ**: അതെ, തങ്കക്കൊടം!

**കല്യാ**: തങ്കക്കൊടമോ? സൂക്ഷിച്ചു സംസാരിക്കണം.

**സേഠ്**: അല്ല, ആളു തീപ്പൊരിയാണല്ലോ. മി. ഗാംഗൂലി ഇവൾക്കായി എൻെറ കണക്കിന് ആയിരം കൂടെ. റോസാപുഷ്പമല്ലേ?

**കല്യാ:** റോസയിൽ മുള്ളുണ്ട്. അതു മറക്കരുത്. ഒരു മാന്യയുവതിയെ ഇങ്ങനെ അപമാനിക്കാൻ നിങ്ങൾക്കു നാണമില്ലേ? സമിത് ബാബു, നിങ്ങൾ വരുന്നില്ലെങ്കിൽ വേണ്ട. ഞാൻ പോവുകയാണ്. വഴി ഞാൻ കണ്ടുപിടിച്ചോളാം.

**സമി:** ഈ സമയത്ത് എവിടെ പോകാൻ?

**സത്യ:** അനങ്ങരുത്. അവിടെനിന്നനങ്ങരുത്.

**കല്യാ:** മാറിൻ, മാറിപ്പോകിൻ. അയ്യോ! എന്നെ രക്ഷിക്കണേ. **(ഓടിപ്പോകാൻ ശ്രമിക്കുന്ന കല്യാണി വാതില്ക്കലെത്തുമ്പോഴേക്കും രണ്ടു സേഠ്മാരും തടഞ്ഞുനിന്നിട്ട് പൊട്ടിച്ചിരിക്കുന്നു. പെട്ടെന്നു രംഗമിരുളുന്നു. ഒരാർത്തനാദം അവിടമെങ്ങും കിടിലംകൊള്ളിക്കുന്നു. കല്യാണി നിലത്തു വീഴുന്നു. പശ്ചാത്തലത്തിൽ ശോകസംഗീതധ്വനി. അതുയർന്ന് ഉച്ചസ്ഥായിയിലെത്തി ക്രമേണ താണുവരുന്നതോടെ, വേദിയുടെ മുൻഭാഗത്തു പ്രകാശം പരക്കുന്നു. കോടതിയിലെല്ലാവരും സഹാനുഭൂതി നിറഞ്ഞ കണ്ണുകളോടെ അവളെതന്നെ നോക്കിയിരിക്കുകയാണ്. ഒരു ദുഃഖസ്വപ്നമെന്നോണം കല്യാണി പ്രതിക്കൂട്ടിൽ നിൽക്കുന്നു. സങ്കോചത്തോടും വിതുമ്മലോടും അവൾ കഥ തുടരുകയാണ്.)**

**കല്യാ:** ബോധം വീണ്ടുകിട്ടിയപ്പോൾ എൻെറ വസ്ത്രങ്ങൾ അഴിഞ്ഞുലഞ്ഞുകിടന്നിരുന്നു. ശരീരമാകെ ആയിരം തേളുകൾ ഒന്നിച്ചു കടിച്ചാലത്തെ വേദന. തല വെട്ടിപ്പിളരുന്നതുപോലെ തോന്നി. ശരീരത്തിനും മനസ്സിനും അതിനെല്ലാമുപരി എൻെറ ആത്മാവിനും ക്ഷതംപറ്റി. ചുറ്റുപാടും ഞാൻ നോക്കി. രാത്രിയിൽ അബോധാവസ്ഥയിൽ തന്നെ എന്നെ ഏതോ അജ്ഞാതസ്ഥാനത്തെത്തിച്ചിരിക്കുകയാണ്... വെള്ളം.

**ജഡ്ജ്:** പേടിക്കേണ്ട. പ്യൂൺ! വെള്ളം കൊണ്ടുവരൂ...

**കല്യാ:** **(അൽപം സ്വസ്ഥത വീണ്ടെടുത്തിട്ട്)** വേണ്ട. ഇപ്പോൾ വേണ്ട. പറയാനുള്ളതു പറഞ്ഞു തീരട്ടെ. **(ഒരു ദീർഘനിശ്വാസത്തോടെ)** അജ്ഞാതമായ ആ വീട്ടിൽനിന്നു വളരെ വിഷമിച്ച് ഞാൻ താഴെയിറങ്ങി. അതിനിടെ വീണ്ടുമെനിക്കു തലചുറ്റലുണ്ടായി.

പിന്നെ ബോധം തെളിഞ്ഞപ്പോൾ ഞാൻ മെഡിക്കൽ കോളേജിലെ ജനറൽ വാർഡിൽ അപരിചിതരായ ആളു

കളുടെ മദ്ധ്യത്തിലായിരുന്നു. രണ്ടുരണ്ടരമാസംകൊണ്ടാണ് പൂർണ്ണ സ്വാസ്ഥ്യം കിട്ടിയത്. ഇതിനിടെ, എന്റെ റിപ്പോർട്ട് വാങ്ങാനും അന്വേഷണം നടത്താനും മറ്റുമായി പലേ പോലീസുദ്യോഗസ്ഥൻമാരും അവിടെ വരാറുണ്ടായിരുന്നു. ആരോഗ്യം വീണ്ടുകിട്ടിയപ്പോൾ സർക്കാർ എനിക്കു ബാവുബസാറിലെ നിർമ്മൽ ലോഹിയാതെരുവിൽ ഒരഭയസ്ഥാനം നൽകി.

**ജഡ്ജ്**: അതായത് ആ സംഭവത്തിനു രണ്ടുമാസത്തിനു ശേഷം നീ ആസ്പത്രിവിട്ടു, അല്ലേ?

**കല്യാ**: അതെ. പിന്നെ... പിന്നീട് ശനിയാഴ്ചത്തെ സംഭവം. **(രംഗത്തിന്റെ മുൻഭാഗത്ത് വീണ്ടും ഇരുട്ട്. പിന്നിലെ യവനിക ഉയരുന്നു. നാടകാരംഭത്തിൽ കണ്ട കല്യാണിയുടെ മുറി ഗോചരമാകുന്നു. സോഫയും കസേരയും ടെലഫോണുമെല്ലാം അതേപോലെ തന്നെ. കല്യാണി ഉറങ്ങാനുള്ള ഒരുക്കമാണ്. പെട്ടെന്ന് കതകു തള്ളിത്തുറന്ന് പൊലീസാഫീസറുടെ വേഷമണിഞ്ഞ ഒരു യുവാവ് അകത്തു പ്രവേശിക്കുന്നു. തലയിൽ ഹാറ്റ്, കണ്ണിൽ കൂളിംഗ് ഗ്ലാസ്, വലിയ മീശ. അയാളുടെ നേർക്കു കല്യാണിയുടെ ശ്രദ്ധ പതിക്കുന്നു.)**

**കല്യാ**: ആര്? നിങ്ങളാരാണ്? ഈ സമയത്ത് ഇവിടെയെന്തിനു വന്നു?

**യുവാ**: **(ഹാറ്റ് അൽപം ഉയർത്തിവച്ചിട്ട്)** ഹഹഹ! എന്നെ തിരിച്ചറിഞ്ഞില്ലേ? ഞാൻ കുശലമന്വേഷിക്കാൻ വന്നതാണ്.

**കല്യാ**: **(കസേരയോടൊട്ടി നിന്നിട്ട്)** ഇല്ല. എനിക്കു നിങ്ങളെ അറിഞ്ഞുകൂടാ. ഈ സമയത്തു നിങ്ങളെക്കൊണ്ട് ഒരാവശ്യവും ഇല്ല.

**യുവാ**: **(കണ്ണിൽനിന്ന് സാവധാനം കൂളിംഗ്ഗ്ലാസ് എടുത്തുമാറ്റി)** ഇതാ ഒന്നു സൂക്ഷിച്ചുനോക്കണം മിസ് മജുംദാർ. ഇന്നേക്കു മൂന്നുമാസം മുമ്പ് സിയാൽഡാസ്റ്റേഷനിൽ നമ്മൾ കണ്ടുമുട്ടി. മറന്നുപോയോ?

**കല്യാ**: ഹാര്! നിങ്ങൾ. ഹോ. നിങ്ങൾ സമിത്? സമിത് റോയിയോ ഈ വേഷത്തിൽ? ഈ മീശ?

**യുവാ**: എല്ലാം കൃത്രിമം. നിന്റെ അടുത്തുവരാൻ ഇതിനെക്കാൾ എളുപ്പവഴിയൊന്നും കണ്ടില്ല. ഇവയോട് പേടിയാണെ

ങ്കിൽ ഇതാ അതെല്ലാം മാറ്റിയേക്കാം. **(ബൽട്ടും റിവാൾവറും കയ്യിലെ വാച്ചും ഹാറ്റും എല്ലാം സോഫയിൽ വയ്ക്കുന്നു.)**

**കല്യാ**: നിങ്ങൾ എന്തിനു വന്നു? പോകൂ. ഇവിടെനിന്നു പോകൂ. പാപീ! നീചാ!

**സമിത്**: ഞാൻ നിന്നെ നിൻെറ അമ്മയുടെ അടുത്തു കൊണ്ടുപോകാൻ വന്നതാണ്.

**കല്യാ**: എനിക്കമ്മയുടെ അടുത്തു പോകണ്ട. എനിക്ക് അമ്മയെ കാണണ്ട.

**സമി**: നീയെന്താണീപ്പറയുന്നത്?

**കല്യാ**: ഞാൻ പറഞ്ഞതു ശരിയാണ്. ഇനി ഈ ജീവിതത്തിൽ ഞാൻ അമ്മയെ കാണാൻ യോഗ്യയല്ല.

**സമി**: നോക്ക്, ധീരജ്, നിൻെറ അനുജൻ നിന്നെ കാണാൻ കൊതിച്ചു കഴിയുന്നു.

**കല്യാ**: എനിക്കവനേയും കാണണ്ട. നിങ്ങൾ പോകൂ. പോകൂ ഇവിടുന്ന്.

**സമി**: ങാ, അതൊക്കെയിരിക്കട്ടെ. അതിനെക്കുറിച്ചെല്ലാം പിന്നീടാലോചിക്കാം.

**കല്യാ**: ഇവിടുന്നു പോകാനല്ലേ പറഞ്ഞത്? പോകൂ. ഇറങ്ങിപ്പോകൂ.

**സമി**: കല്യാണീ! ഇന്നെൻെറ ഹൃദയം നിനക്കായി തപിക്കുകയാണ്. ഇങ്ങോട്ടു നോക്ക്. അടുത്തു വരൂ. എന്താ ആ സേഠ്മാരേക്കാളും വിരൂപനാണോ ഞാൻ?

**കല്യാ**: പോകൂ. പോകാൻ പറഞ്ഞില്ലേ?

**(സമിത് മന്ദംമന്ദം അവളുടെ അടുത്തേക്കു നീങ്ങുന്നു)**

അടുത്തേക്കു വരരുത്. മാറൂ ഇല്ലെങ്കിൽ **(സോഫയിൽ കിടക്കുന്ന ബെൽറ്റിൽനിന്നു റിവാൾവർ വലിച്ചെടുക്കുന്നു)** ഇതാ, ഇതു കണ്ടോ?

**സമി**: ങേ, എന്തായിത്? അത് നിറച്ച തോക്കാണ്. **(പറഞ്ഞു മനസ്സിലാക്കുംവിധം)** അതുകൊണ്ടു കളിക്കരുത് കല്യാണി. അതാപത്താണ്. ദേ നോക്ക്, ഇങ്ങടുത്തുവരൂ... എന്താ വരില്ലേ?... ശരി ഞാനങ്ങോട്ടുവരാം.

**കല്യാ**: മാറിനിൽക്കൂ. മാറാനാണ് പറഞ്ഞത്. **(അവൾ മുറിക്കു ചുറ്റും കറങ്ങി ആദ്യത്തെ സ്ഥാനത്തു വന്നുനിൽക്കുന്നു. സമിത് മുമ്പോട്ടു നീങ്ങി സോഫയ്ക്കും മേശയ്ക്കും**

**മദ്ധ്യത്തിലാവുന്നു.)**

**സമി:** കല്യാണീ, ഞാൻ നിനക്ക്...

**കല്യാ:** ഒരടി മുന്നോട്ടു വച്ചാൽ ഈ ഉണ്ട നിങ്ങളുടെ നെഞ്ചുതുളച്ചു പായും. **(റിവാൾവർ ദൃഢമായി ചൂണ്ടിപ്പിടിക്കുന്നു.)**

**സമി:** എടീ, നീ എന്നെ പേടിപ്പിക്കുന്നോ? തേവിടിശ്ശി. ഹഹഹ! **(മുന്നോട്ടായുന്നു. വേദിയിലെ പ്രാകാശം മങ്ങുന്നു. റിവാൾവർ മൂന്നുപ്രാവശ്യം ശബ്ദിക്കുന്നു. "അയ്യോ! അമ്മേ! മരിച്ചു!" എന്ന ആർത്തനാദത്തോടെ അയാൾ വീഴുന്നു. പെട്ടെന്ന് സർവ്വത്ര ഇരുട്ട്. യവനിക വീഴുന്നു. വീണ്ടും കോടതിരംഗത്തു പ്രകാശം. എല്ലാവരും സ്തബ്ധരായി ഇരിക്കുകയാണ്. അഴിഞ്ഞുലഞ്ഞ തലമുടിയുമായി ആവേശത്തോടെ കല്യാണി തുടരുകയാണ്.)**

**കല്യാ:** അതെ. ഞാൻ കൊലപാതകിയാണ് മി. സെൻ. എന്നെ ശിക്ഷിക്കൂ. തൂക്കുമരത്തിൽ കേറ്റൂ. എന്നെ...

**ജഡ്ജ്:** ശാന്തയാകൂ കല്യാണി... ഓണറബിൾ ജൻറിൽമെൻ ഓഫ് ദ ജൂറി! ഈ വിഷയത്തിൽ നിങ്ങൾക്കെന്താണു പറയാനുള്ളത്?

**(ജൂറി അംഗങ്ങൾ കുറെ നേരത്തേക്ക് അന്യോന്യം ആലോചിക്കുന്നു. അതിനുശേഷം അതിൽ പ്രധാനി)**

**പ്രധാ:** ഈ സ്ത്രീയെ മോചിപ്പിക്കണമെന്നാണ് ഞങ്ങളുടെ അഭിപ്രായം സാഹചര്യത്തിൻെറ ബലിയാടാണിവൾ.

**കല്യാ:** അല്ല. വേണ്ട. ദയവായി എന്നെ മോചിപ്പിക്കരുത്. എന്നെ മരിക്കാനനുവദിക്കൂ. തൂക്കിക്കൊല്ലൂ. ഞാൻ കൊലപാതകിയാണ്. സത്യമായിട്ടും ഞാൻ കൊലപാതകിയാണ്.

**പ്രധാനി:** പക്ഷെ സഹോദരീ, ഈ സാഹചര്യത്തിൽ നിങ്ങൾ കുറ്റക്കാരിയല്ലെന്നാണ് ഞങ്ങളുടെ അഭിപ്രായം. ആത്മരക്ഷയ്ക്കുവേണ്ടിയാണ് നിങ്ങളതുചെയ്തത്. അതുകൊണ്ട് നിങ്ങളെ മോചിപ്പിക്കേണ്ടതാണ്.

**കല്യാ:** **(ആവേശത്തോടെ)** മോചനമോ? ആരിൽനിന്നുള്ള മോചനം? മരണത്തിൽ നിന്നുള്ള മോചനം എനിക്കു മോചനമല്ല. എനിക്കു മരിക്കണം. മരിച്ചേ പറ്റൂ. എൻെറ മുക്തി അതിലാണ്. എൻെറ ഈ തകർന്ന ശരീരത്തിൽ കഴിഞ്ഞ രണ്ടുമാസമായി ഒരു ജീവൻ വളരുകയാണ്.

**എല്ലാവരും ഒരുമിച്ച്**: ങേ! നീയെന്താ പറഞ്ഞത്?

**കല്യാ**: എന്താ? ഭയന്നുപോയോ? ഈ പാപം എന്റേതല്ല. എന്റെ കളങ്കമല്ലത്. നിങ്ങളുടെ സമുദായത്തിൽ മാന്യരെന്നു നടിച്ചു നടക്കുന്നവരുടെ പാപമാണത്. അവരുടെ ഈ പാപവും കളങ്കവും പേറി ഞാനീ ലോകത്തു ജീവിച്ചിരിക്കണമെന്നാണോ നിങ്ങൾ പറയുന്നത്? ന്യായവും നീതിയും നടത്താനിരിക്കുന്ന നിങ്ങളോടു ഞാനൊന്നു ചോദിക്കട്ടെ. എന്താണു ന്യായം? നീതിപലാകരേ! നിയമരക്ഷകരേ! ഈ നിയമവും നീതിയും ആർക്കുവേണ്ടി? സമുദായത്തിന്റെ മദ്ധ്യത്തിൽ കഴിയുന്ന ഈ കുറ്റവാളികൾക്കു നിങ്ങളെന്തു ശിക്ഷ കൊടുക്കും? നിങ്ങൾക്കതിനു കഴിവുണ്ടോ? ഇങ്ങനെ അന്ധമായ സമുദായത്തിൽ മനുഷ്യമൃഗങ്ങൾക്കിടയിൽ കളങ്കിതമായ ജീവിതം നയിക്കാൻവേണ്ടി ഞാൻ ജീവിച്ചിരിക്കണോ? ഇല്ല. ഇല്ല. ജഡ്ജ് സാഹബ്! എനിക്കും എന്റെ ശരീരത്തിൽ വളരുന്ന ജീവനും മരണശിക്ഷ നൽകി, ഞങ്ങളുടെ യാതന അവസാനിപ്പിക്കണം. ഞങ്ങൾക്കു മുക്തി നൽകൂ. ഞാൻ അങ്ങയോടപേക്ഷിക്കുകയാണ്. യാചിക്കുകയാണ്. ഞാൻ കൊലപാതകിയാണ്. എനിക്ക് തൂക്കുമരം തരൂ.

**ജഡ്ജ്**: ക്ഷോഭിക്കരുത് കല്യാണീ , നീ ചെയ്ത പ്രവൃത്തി സ്വന്തം രക്ഷയ്ക്കും അഭിമാനം കാക്കാനും വേണ്ടിയാണ്. ഏതൊരു സാഹചര്യത്തിലാണോ നീയതു ചെയ്തത്, നിയമദൃഷ്ട്യാ അത് കൊലപാതകമല്ല. ജൂറിയുടെ അഭിപ്രായത്തോടു യോജിച്ചുകൊണ്ട്, കൊലപാതക കുറ്റത്തിൽനിന്നു നിന്നെ ഞാൻ മോചിപ്പിക്കുന്നു. നീ നിർദ്ദോഷിയാണ്... ഇൻസ്പെക്ടർ ഇവളെ മോചിപ്പിക്കൂ.

**കല്യാ**: മോചനം നേടിയിട്ട് ഞാനെങ്ങോട്ടു പോകാൻ? മനുഷ്യമൃഗങ്ങളെക്കൊണ്ടു നിറഞ്ഞ ഈ സമൂഹത്തിൽ ഞാനെങ്ങനെ കഴിയും? (**പ്രതിക്കൂട്ടിൽനിന്ന് പ്രജ്ഞയറ്റവളെപ്പോലെ മന്ദമന്ദം ഇറങ്ങിയിട്ട്**) ഞാൻ... ഞാൻ... പോവുകയാണ്. ദൂരെ... അങ്ങുദൂരെ .... വിധിയുടെ മടിത്തട്ടിലേക്ക്. അമ്മേ! ഭൂമിദേവീ! സീതയെപ്പോലെ എന്നെയും നീ നിന്റെ മടിയിലേറ്റുകൊള്ളൂ. ശപിക്കപ്പെട്ട ഈ സമൂഹത്തിന്റെ നിഴൽ പോലും എന്റെ മേൽ വീശാനിടയാക്കരുതേ!

**(മന്ദമന്ദം രംഗത്തിൻെറ ഇടത്തുഭാഗത്തേക്കു വിവശയായി നടക്കുന്നു. മുഖത്തു വിഷാദച്ഛായ പരക്കുന്നു. ഈ സമയത്തു വെളിച്ചം കല്യാണിയുടെ മുഖത്തു മാത്രം. കോടതിയിൽ നേരിയ പ്രകാശം മാത്രമേയുള്ളു. ജഡ്ജ് ഒഴികെ മറ്റെല്ലാവരും എഴുന്നേറ്റ് തലകുമ്പിട്ടു നിൽക്കുകയാണ്... മെല്ലെമെല്ലെ കല്യാണിയുടെ മുഖത്തു ഭാവങ്ങൾ മാറിമാറി വരുന്നു. അവളെന്തോ ചിന്തിക്കുകയാണ്. സ്വന്തം ഉൾത്തട്ടിൽനിന്നു ഏതോ ഗംഭീരസ്വരം അവൾ കേൾക്കുമ്പോലെ. സർവ്വേന്ദ്രിയങ്ങളും കേന്ദ്രീകരിച്ച് അവളാശബ്ദം കേൾക്കാൻ ശ്രമിക്കുകയാണ്. അവൾ നിശ്ചലയാണ്. ഉള്ളിൽനിന്നു ജനിക്കാനിരിക്കുന്ന കുഞ്ഞിൻെറ വേദന നിറഞ്ഞ ശബ്ദം...)**

**ശബ്ദം:** അമ്മേ! നിങ്ങളെങ്ങോട്ടുപോകുന്നു? നിങ്ങളാത്മഹത്യ ചെയ്താൽ എനിക്കെന്തു സംഭവിക്കും? ഞാൻ നിർദ്ദേഷിയാണമ്മേ. നാടിൻെറ പരിവർത്തനകാലത്തെ ഒരു ബീജമാണു ഞാൻ. എനിക്കു ജീവിക്കണം. എങ്കിലേ ഈ നാടും ജീവിക്കൂ. അമ്മക്കറിഞ്ഞുകൂടെ? ഞാനും അമ്മയെപ്പോലെയാണ്. അമ്മ ഒറ്റക്കല്ല. എന്നെപ്പോലെയും ആയിരക്കണക്കിനു കുട്ടികളുണ്ട്. അവർക്കൊക്കെ അഭിമാനപൂർവ്വം ജീവിക്കാൻ ഒരവസരം കൊടുക്കില്ലേ? പരിവർത്തനകാലത്തെ ഈ മൃഗീയതയെ ഭയന്ന് ആത്മഹത്യ ചെയ്താൽ ഞങ്ങൾ തലയുയർത്തിപ്പിടിച്ച് എങ്ങനെ ജീവിക്കും? അമ്മേ! എണീക്കൂ. ഹൃദയത്തിലെ ദുഃഖം ദൂരെകളയൂ. ഉണരൂ. അമ്മേ! ഉണരൂ!

**(കല്യാണി നിശ്ചലയായി കേട്ടു നില്ക്കുകയാണ്. കണ്ണിൽ പുതിയൊരു പ്രകാശം. മുഖത്തു നേരിയൊരു ചിരിയുടെ രേഖ പരക്കുന്നു.)**

**കല്യാ:** അ·:ാ. അതെ മോനേ, നിനക്കു സ്വാഗതം!

(യവനിക)

# രചയിതാക്കളെക്കുറിച്ച്

## രസികലാൽ ഛോട്ടേലാൽ പാരിഖ്(1897 - 1981)

പ്രശസ്ത സാഹിത്യകാരനും പുരാതത്വ ചിന്തകനുമാണ്. ഗാന്ധിജി സ്ഥാപിച്ച ഗുജറാത്ത് വിദ്യാപീഠത്തിന്റെ പ്രഥമ ദശകത്തിലെ അദ്ധ്യാപകനായിരുന്നു. "പുരാതത്വ" എന്ന പ്രസിദ്ധീകരണത്തിന്റെ പത്രാധിപരായും ഗുജറാത്ത് വിദ്യാസഭയുടെ കീഴിലുള്ള ഭോ. ജെ. വിദ്യാഭവന്റെ അദ്ധ്യക്ഷനായും ഭാരതീയ സംസ്ക്കാരത്തെ സംബന്ധിച്ച അദ്ധ്യാപകനായും സേവനമനുഷ്ഠിച്ചിട്ടുണ്ട് രണ്ടു വർഷത്തോളം ഗുജറാത്തീ പരിഷത്തിന്റെ അദ്ധ്യക്ഷപദമലങ്കരിച്ചു. നാട്യശാസ്ത്രത്തെക്കുറിച്ച് അളവറ്റ പരിജ്ഞാനവും നാടകത്തേയും രംഗവേദിയേയും സംബന്ധിച്ച അറിവും അദ്ദേഹത്തിനുണ്ട്. "ശർവ്വിലക്" എന്ന അദ്ദേഹത്തിന്റെ നാടകത്തിന് സാഹിത്യ അക്കാഡമിയുടെ ബഹുമതി ലഭിച്ചു. ഈ സമാഹാരത്തിലെ മൈനാ ഗൂജരി എന്ന ഏകാങ്കം, അഹമ്മദാബാദ്, ബോംബേ, ദൽഹി തുടങ്ങിയ നഗരങ്ങളിൽ വിജയപ്രദമായി അഭിനയിച്ചിട്ടുണ്ട്. ഒരു കഥാ സംഗ്രഹവും ഒരു നിരൂപണ സംഗ്രഹവും ഒരു കാവ്യ സമാഹാരവും അദ്ദേഹം രചിച്ചിട്ടുണ്ട്. സ്വ. രാമനാരായണനോടൊപ്പം "കാവ്യ പ്രകാശ" ത്തിന്റെ പരിഭാഷ, നിരൂപണഗ്രന്ഥങ്ങളായ ഗുജറാത്തിലെ രാജധാനികൾ എന്നിവ അദ്ദേഹത്തിന്റെ സാഹിത്യസൃഷ്ടികളാണ്. കൂടാതെ വൈദിക പാഠാവലി എന്ന കൃതി അദ്ദേഹം സമാഹരിച്ചു തയ്യാറാക്കിയിട്ടുണ്ട്.

## ചന്ദ്രവദൻ മേഹ്ത്ത (1901 - 1990)

നാടകകൃത്തും കവിയും യൗവ്വനകാലത്തു നല്ലൊരു നടനും സഞ്ചാരപ്രിയനും ആയിരുന്നു. രംഗവേദിയും സാഹിത്യ നാടകങ്ങളും തമ്മിലുളള അന്തരം അവസാനിപ്പിക്കുന്നതിൽ അദ്ദേഹം പ്രശംസനീയമായ പങ്കുവഹിച്ചിട്ടുണ്ട്. അനേക വർഷം അദ്ധ്യാപകനായും ആകാശവാണിയിലൊരു ഉദ്യോ ഗസ്ഥനായും സേവനമനുഷ്ഠിച്ചു. ബറോഡയിലെ മഹാ രാജ് സയാജിറാവു സർവ്വകലാശാലയിലെ നാട്യ-സംഗീത കോളേജിൽ നാട്യശാസ്ത്രത്തിൻെറ വിസിറ്റിംഗ് പ്രൊഫസ റായിരുന്നു. നാടകത്തിൻേറയും രംഗവേദിയുടേയും പരി ഷ്ക്കർത്താവെന്ന നിലയിൽ അമേരിക്കയിലും യൂറോപ്പിലും നടന്ന നാടക-രംഗവേദി സമ്മേളനങ്ങളിൽ പങ്കുകൊളളു കയും പാശ്ചാത്യ രംഗവേദികളെക്കുറിച്ചു വേണ്ടത്ര അറി വുനേടുകയും ചെയ്തു. ചരിത്ര നാടകങ്ങൾ, പ്രഹസനങ്ങൾ, ബാലനാടകങ്ങൾ, ഏകാങ്കങ്ങൾ, റീയലിസ്റ്റിക് നാടകങ്ങൾ, കാൽപനിക നാടകങ്ങൾ, റേഡിയോ നാടകം തുടങ്ങി നാടക ത്തിൻെറ എല്ലാ മണ്ഡലങ്ങളിലും അദ്ദേഹം രചനാ പാടവം പരീക്ഷിച്ചിട്ടുണ്ട്. ഇരുപതോളം നാടകങ്ങൾ പ്രസിദ്ധീകരിച്ചി ട്ടുളളതിൽ 'ആഗ്ഗാഡി', 'നാഗാബാവ', 'രംകണ്ഠാനിദുകാൻ', 'സീത', 'പാഞ്ചരാപോൾ', 'ധരാഗുജരി' തുടങ്ങിയവ പ്രസിദ്ധ ങ്ങളാണ്. അദ്ദേഹത്തിൻെറ ഓർമ്മക്കുറിപ്പുകളും യാത്രാവിവ രണങ്ങളും ലക്ഷണയുക്തശൈലിയിൽ രചിക്കപ്പെട്ടവയാണ്.

## യശ്വന്ത് പണ്ഡ്യ (1906 - 1955)

എം.എ. വരെ പഠിച്ചു. ഒരു ദശകത്തോളം സാഹിത്യ സപര്യയിൽ നാടകശാസ്ത്രാരാധകാനായിരുന്നു. ഇൻഷുറ ൻസ് രംഗത്ത് ദൽഹിയിൽ കഴിയവേയാണ് അദ്ദേഹത്തിൻെറ സാഹിത്യ സംരംഭങ്ങൾ വികസിച്ചത്. അതിനു മുമ്പുതന്നെ ഏഴു നാടകപുസ്തകങ്ങൾ അദ്ദേഹം പ്രദാനം ചെയ്തിരുന്നു. ബാലനാടകങ്ങൾ, ഏകാങ്കങ്ങൾ തുടങ്ങി മൂന്നു സമാഹാര ങ്ങൾ പ്രസിദ്ധങ്ങളാണ്. 'പടുതാപാശ്ചൽ' ' ആ. സൗ. കുമാരി' എന്നിവ ഇപ്പോൾ വീണ്ടും പ്രകാശിതമായിട്ടുണ്ട്. ലഘുനാടകങ്ങളും ഏകാങ്കങ്ങളും രചിക്കുന്നതിൽ അദ്ദേഹം അഗ്രഗണ്യനായിരുന്നു. 'വീണാ', 'ശരദ്' എന്നിവയുടെ വാർ

ഷിക സമാഹാരങ്ങൾ അദ്ദേഹത്തിൻെറ പത്രാധിപത്യത്തിലാണ് പ്രകാശിതമായത്. സരളസ്വഭാവിയായിരുന്ന അദ്ദേഹം ദൽഹി വാസക്കാലത്തു ഗുജറാത്തി സംസ്കാരത്തിൻെറ പ്രതിപുരുഷനെന്ന നിലയിൽ പ്രവർത്തിച്ചിരുന്നു.

## ബട്ടുഭായ് ഉമർവാഡിയ (1899 - 1950)

വിദ്യാർത്ഥിയായിരുന്നകാലത്തുതന്നെ അദ്ദേഹത്തിൻെറ ഹൃദയത്തിൽ സാഹിത്യപ്രേമം അങ്കുരിച്ചിരുന്നു. വിദ്യാർത്ഥിജീവിതം കഴിഞ്ഞ് ഗാർഹസ്ഥ്യം സ്വീകരിച്ചപ്പോൾ അദ്ദേഹം 'ചേതൻ', 'വിനോദ്' എന്നീ രണ്ടുമാസികകളുടേയും അതിനുശേഷം 'സുദർശൻ' എന്ന വാരികയുടേയും പത്രാധിപത്യവും നടത്തിപ്പും ഏറ്റെടുത്തു. 1920 മുതൽ 30 വരെയുള്ള കാലത്താണ് മുഖ്യമായും സാഹിത്യ സൃഷ്ടികൾ നടത്തിയത്. സർക്കാർസേവനം, വക്കാലത്ത്, അഹമ്മദാബാദ് മിൽ ഓണേഴ്സ് യൂണിയനിലെ സെക്രട്ടറി പദം തുടങ്ങിയ തിരക്കേറിയ പ്രവർത്തനങ്ങൾ സാഹിത്യസൃഷ്ടിയോട് വിമുഖനാകാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു. സമകാലീന സംഭവങ്ങളുടെ സരസവും പ്രഗത്ഭവുമായ രേഖാചിത്രങ്ങളും, രസാത്മകമായ പത്രശൈലിയും സാഹിത്യവിവേചന നിപുണതയും അദ്ദേഹത്തിൻെറ കുത്തകകളായിരുന്നു. നാടകരചനയിലും അദ്ദേഹം പ്രത്യേകമായൊരു പ്രതിഭയാണ് കാഴ്ചവച്ചത്. ഇബ്സൺ ശൈലിയിലുള്ള സമസ്യപ്രധാനങ്ങളായ നാടകങ്ങളിലൂടെ ഗുജറാത്തി നാടക സാഹിത്യത്തെ അദ്ദേഹം സമ്പുഷ്ടമാക്കി. "മത്സ്യഗന്ധ അനേ ഗാംഗേയ അനേ ബീജാ നാടകോ". "മാലാദേവി അനേ ബീജാ നാടകോ", "ശകുന്തള രസദർസൻ" എന്നിവ അദ്ദേഹത്തിൻെറ നാടകകൃതികളാണ്.

## ഉമാശങ്കർ ജോഷി (1911 - 1988)

ആധുനിക ഗുജറാത്തിലെ അഗ്രഗണ്യ കവിയും വിദ്വാനും. കഥ, നാടകം, ഉപന്യാസം, നിരൂപണം എന്നീ മണ്ഡലങ്ങളിൽ പ്രമുഖസ്ഥാനമലങ്കരിക്കുന്നു. മൂന്നു ദശകത്തിലേറെയായി ഗുജറാത്തി സാഹിത്യത്തിൽ പ്രൊഫസറാണ്, ഗുജറാത്തു സർവ്വകലാശാലയുടെ വൈസ് ചാൻസലറും. 'സംസ്കൃതി' എന്ന മാസികയുടെ പത്രാധിപരാണദ്ദേഹം. രണ്ടു വർഷ

ത്തോളം ഗുജറാത്തീ സാഹിത്യ പരിഷത്തിൻെറ മേധാവി യായിരുന്നു. രാജ്യസഭയിലേക്കു രാഷ്ട്രപതി നാമനിർദ്ദേശം ചെയ്ത അംഗമാണ്. 'നിശീഥ്' എന്ന കാവ്യസമാഹാരത്തിനു ഭാരതീയ ജ്ഞാനപീഠത്തിൻെറ ബഹുമതി കിട്ടി. പത്തു കാവ്യ കൃതികളും രണ്ടു കഥാസമാഹാരങ്ങളും ഒരു നോവലും, അഞ്ചു നിരൂപണാത്മക ലേഖന സമാഹാരങ്ങളും, ശാകു ന്തളത്തിൻേറയും ഉത്തരരാമചരിതത്തിൻേറയും പരിഭാഷയും, രണ്ടു ഏകാങ്കസമാഹാരങ്ങളും, ഒരു ലേഖന സമാഹാരവും, പദ്യനാടകരംഗത്തു രണ്ടു സംവാദ കാവ്യസമാഹാരങ്ങളും അദ്ദേഹം കാഴ്ചവച്ചിട്ടുണ്ട്. 'സാപ്നാമാരാ' 'ഷഹീദ്' എന്നിവ ഏകാങ്കനാടക സമാഹാരങ്ങളാണ്. പ്രാദേശിക ഭാഷയിൽ യഥാർത്ഥവാദ ഏകാങ്കനാടകരംഗത്ത് അദ്വിതീയ കലാകാര നായി അദ്ദേഹം അംഗീകരിക്കപ്പെടാനിടയാക്കിയത് ഇതിൽ ആദ്യത്തെ സമാഹാരമാണ്.

## ദു ര്ഗേശ് ശുക്ല (1911- )

ഗുജറാത്തി സാഹിത്യത്തിൽ എം.എ ബിരുദധാരിയാണ് കുറച്ചു വർഷങ്ങൾ മിഡിൽ സ്ക്കൂൾ അദ്ധ്യാപകനായി രുന്നു. ഇപ്പോൾ ലേഖകനും സാഹിത്യകാരനുമെന്ന നില യിൽ അറിയപ്പെടുന്നു. കഥ, കവിത, നാടകം എന്നീ സാഹി ത്യമണ്ഡലങ്ങളിൽ സ്വന്തം വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. ഒരു നോവൽ, മൂന്നു കഥാസമാഹാരങ്ങൾ, രണ്ടുകാവ്യകൃ തികൾ, ഒരു നാടക സമാഹാരം എന്നിവ പ്രകാശിതമായി ട്ടുണ്ട്. 'പൃഥ്വിനാ ആംസു', 'ഹയ്യേദാർ', 'ഉത്സവിക', 'ഉല്ല സിക', തുടങ്ങിയവ പ്രസ്തുത നാടക സമാഹാരത്തിലെ മുഖ്യനാടകങ്ങളാണ്. വിദേശ നാടകങ്ങൾ അദ്ദേഹം പരിഭാ ഷപ്പെടുത്തിയിട്ടുമുണ്ട്. സ്ക്കൂളുകളിലും കോളേജുകളിലും അദ്ദേഹത്തിൻെറ നാടകങ്ങൾക്കു നല്ല പ്രചാരമുണ്ട്.

## ചുനിലാൽ മഡിയാ (1922 - 1968)

ഒരു വ്യാപാരിയായിരുന്നെങ്കിലും പത്രപ്രവർത്തനത്തിലാ യിരുന്നു അദ്ദേഹത്തിനു കൂടുതൽ താല്പര്യം. കുറെനാൾ യൂണൈറ്റഡ് സ്റ്റേറ്റ്സ് ഇൻഫർമേഷൻ സർവ്വീസിൽ സേവ നമനുഷ്ഠിച്ചു. അവിടെനിന്നു വിരമിച്ചശേഷം 'റൂമി' എന്ന

മാസിക ആരംഭിച്ചു. വിദ്യാർത്ഥികാലം മുതൽ സാഹിത്യ കാര്യങ്ങളിൽ തല്പരനായിരുന്നു. 'ഖുഗവന്താപ്പൂർ' എന്ന പ്രഥമ കഥാസമാഹാരത്തോടെയാണ് കഥാകൃത്തെന്നനില യിൽ അദ്ദേഹം പ്രസിദ്ധനായത്. അതിനുശേഷം നാട കങ്ങൾ, നോവൽ, ഏകാങ്കങ്ങൾ, കവിത, നിരൂപണം. ഉപ ന്യാസം തുടങ്ങി സാഹിത്യത്തിൻെറ വിവിധ മണ്ഡലങ്ങ ളിൽ അദ്ദേഹത്തിൻെറ തൂലിക വിജയപ്രദമായി ചലിച്ചിട്ടുണ്ട്. മദ്ധ്യസൗരാഷ്ട്രയിലെ നാടോടി ഭാഷയിലെ കഥകളും നാട കങ്ങളും നോവലും യഥാർത്ഥ ജനജീവിത ചിത്രങ്ങളായി വിശേഷിപ്പിക്കപ്പെടുന്നു. പത്തുകഥാസമാഹാരങ്ങളും പത്തു നോവലുകളും അദ്ദേഹത്തിൻെറതായി പുറത്തുവന്നിട്ടുണ്ട്. 'രംഗദ', 'വിഷവിമോചൻ', 'രക്തതിലക്' എന്നിവ ഏകാങ്കസ മാഹാരങ്ങളാണ്. മൂന്നു രംഗങ്ങളുളള മൂന്നു നാടകങ്ങളും- അവയിൽ രണ്ടെണ്ണം പ്രഹസനങ്ങളാണ് – അദ്ദേഹം രചി ച്ചിട്ടുണ്ട്.

## പുഷ്കർ ചന്ദ്രവാക്കർ (1920 - )

എം.എ. ബിരുദം നേടിയശേഷം അദ്ധ്യാപകനായി സേവ നമാരംഭിച്ചു. ഇപ്പോൾ സൗരാഷ്ട്രാ സർവ്വകലാശാലയിലെ നാടൻ സാഹിത്യത്തിൻെറ റീഡറാണ്. കഥകളും, നോവലും, ഏകാങ്കങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. നാടൻ സാഹിത്യ ത്തിൻെറ ഗവേഷണത്തിലും സമ്പാദനത്തിലും അതീവ തല്പ രനായതുകാരണം അനേകവർഷങ്ങളായി ആ മണ്ഡലത്തിൽ ഗവേഷണപ്രവർത്തനങ്ങൾ തുടരുകയാണ്. പ്രസിദ്ധീകരിച്ച കൃതികളിൽ ഒന്നിലേറെ കഥാസമാഹാരങ്ങളും, നോവലും, നാടൻ സാഹിത്യത്തെ സംബന്ധിച്ച ലേഖനങ്ങളും ഉൾ പ്പെടുന്നു. 'പിയർനോ പഡോശി', 'യജ്ഞ്' എന്നിവ രണ്ടു ഏകാങ്കസമാഹാരങ്ങളാണ്.

## പന്നാലാൽ പട്ടേൽ (1912 - 1989)

മെട്രിക്കുപോലും പാസ്സാകാൻ കഴിഞ്ഞില്ലെങ്കിലും രാജ സ്ഥാനിലെ സ്വന്തം ജന്മദേശത്തെ അധികരിച്ച് കലാത്മക മായ നോവലുകൾ രചിച്ച് ജനഹൃദയം കവരാൻ കഴിഞ്ഞ ഇദ്ദേഹത്തിന് ആധുനിക ഗുജറാത്തിലെ ശക്തിശാലിയായ

സാഹിത്യകാരനെന്ന സ്ഥാനം നേടാൻ കഴിഞ്ഞിട്ടുണ്ട്. 'മകേൽനീവ്', 'വഴാമണ' എന്നീ കഥാകൃതികൾ പുതുമഴയെ തുടർന്നുള്ള മണ്ണിന്റെ ഗന്ധം ഗുജറാത്തികൾക്കു പകർന്നു കൊടുത്തവയാണ്. 'മാൻവീനിഭവായി'യിലെ 'ത്രപുടി' എന്ന കഥ കഥാസാഹിത്യരംഗത്തു കിടയറ്റ ഒന്നായി കരുതപ്പെടുന്നു. സാഹിത്യപ്രവർത്തനത്തിലുള്ള പാടവം പുരസ്കരിച്ച് രഞ്ജിത്റാം സ്വർണ്ണപ്പതക്കം അദ്ദേഹത്തിന് നൽകപ്പെട്ടിട്ടുണ്ട്. പ്രധാനമായും നോവലുകളും കഥാസമാഹാരങ്ങളുമാണ് രചിച്ചിട്ടുള്ളതെങ്കിലും 'ജമായി രാജ്', 'ഡോലിയാംസാഗ് സീസ്മനാ' എന്നീ രണ്ടു നാടകകൃതികളും അദ്ദേഹത്തിന്റേതായുണ്ട്. ഈ സമാഹാരത്തിലുൾപ്പെടുത്തിയ ഏകാങ്കം അവയിൽ നിന്നെടുത്തിട്ടുള്ളതാണ്.

## ജയന്തി ദലാൽ (1909 - 1970)

സ്വാതന്ത്ര്യ സമര പ്രസ്ഥാനത്തിൽ പങ്കുകൊള്ളുക കാരണം ബിരുദമെടുക്കാൻ കഴിഞ്ഞില്ല. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം സാമൂഹ്യപരിഷ്കർത്താവെന്ന നിലയിലും, 'ബിഖരേമോത്തീ' എന്ന ചലച്ചിത്രത്തിന്റെ നിർമ്മാതാവും നടനുമെന്നനിലയിലും, പത്രപ്രവർത്തകൻ, പ്രസ്സുടമ എന്നീ നിലയിലും പ്രവർത്തിച്ചിരുന്നു. 'രേഖാ' എന്ന മാസികയും 'ഗതി' എന്ന ഗ്രന്ഥമാലയും അദ്ദേഹത്തിന്റെ പത്രാധിപത്യത്തിലാണ് പ്രസിദ്ധീകരിക്കപ്പെട്ടത്. ഗുജറാത്തി സാഹിത്യത്തിൽ പുതിയ കാൽ വയ്പുകൾ അതോടെ ഉണ്ടായി. രണ്ടു നോവലുകളും അനേകം കഥാസമാഹാരങ്ങളും രണ്ടു ഉപന്യാസസമാഹാരങ്ങളും, രംഗവേദിയേയും ചലച്ചിത്രവേദിയേയും സംബന്ധിച്ച രണ്ടു കൃതികളും അദ്ദേഹത്തിന്റേതായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇതു കൂടാതെ നാല് ഏകാങ്കസമാഹാരങ്ങളും ഒരു നാടകവും അദ്ദേഹം രചിച്ചു. ടോൾസ്റ്റായിയുടെ 'വാർ ആൻഡ് പീസ്' ഓർവെല്ലിന്റെ 'ആനിമൽഫാം' എന്നിവ ഉൾപ്പെടെ പതിനഞ്ചു വിദേശീയ നാടകങ്ങളും ഗ്രന്ഥങ്ങളും അദ്ദേഹം വിവർത്തനം ചെയ്തിട്ടുണ്ട്. വ്യംഗ്യാത്മക ശൈലിയിൽ എഴുതുകയായിരുന്നു അദ്ദേഹത്തിനു കൂടുതൽ താല്പര്യം. നാട്യശാസ്ത്രത്തെ സംബന്ധിച്ച അദ്ദേഹത്തിന്റെ കൃതികളാണ് 'യവനിക' 'അവത

രൺ' 'പ്രവേശ്ബീജോ', 'ത്രീജേം പ്രദേശ്', ചൈധോ പ്രവേശ്, എന്നിവ.

## കൃഷ്ണലാൽ ശ്രീധരാണി (1911 - 1960)

രാഷ്ട്രമീമാംസയിൽ ബിരുദം നേടിയശേഷം അദ്ദേഹം അമേരിക്കയിൽ സാമൂഹ്യപരിഷ്കർത്താവെന്ന നിലയിൽ പ്രവർത്തിച്ചു. അവിടത്തെ താമസത്തിനിടയ്ക്കാണ് പത്ര പ്രവർത്തകനും ലേഖകനുമെന്ന നിലയിൽ പ്രസിദ്ധനായത്. ഇന്ത്യയെയും ഗാന്ധിജിയെയും അഹിംസാത്മക സ്വാതന്ത്ര്യ സമരത്തേയും സംബന്ധിച്ച് 'മൈ ഇന്ത്യ', 'മൈ അമേരിക്ക', 'വാർ വിത്തൗട്ട് വയലൻസ്' എന്നിങ്ങനെ അഞ്ചു പുസ്തക ങ്ങൾ അമേരിക്കയിൽ കഴിഞ്ഞ കാലത്തു അദ്ദേഹം രചിച്ചു. ഇവയെല്ലാം ഇംഗ്ലീഷിലാണ്. സ്വദേശത്തു മടങ്ങിയെത്തി യശേഷം ദൽഹിയിൽ വിവിധ പ്രാദേശികഭാഷാ പത്രങ്ങ ളുടേയും അമേരിക്കൻ പത്രങ്ങളുടേയും ലേഖകൻ എന്ന നിലയിൽ പ്രവർത്തിച്ചു. 1960 ൽ അദ്ദേഹം അകാല ചരമം പ്രാപിച്ചു. കവി, നാടകകൃത്ത് എന്ന നിലയിലും അദ്ദേ ഹത്തിൻെറ പ്രതിഭ കിടയറ്റതാണ്. 'കോടിയാം', 'മോർണാ ഈടാ' 'വടലോ' എന്നീ കാവ്യസമാഹാരങ്ങളും, 'പത്മിനി' എന്ന നാടകവും അമേരിക്കയിലേക്കു പോകുന്നതിനുമുമ്പ് രചിക്കപ്പെട്ടവയാണ്. 'പിയോ ഗോരി' എന്ന ഏകാങ്ക സമാ ഹാരം ഭാരതത്തിൽ മടങ്ങിവന്നശേഷമാണു പ്രസിദ്ധീകരി ച്ചത്. ഈ സമാഹാരത്തിൽ ഉൾപ്പെടുത്തിയിട്ടുള്ളതു അതി ൽനിന്നുള്ള ഏകാങ്കമാണ്.

## ഗുലാബ്ദാസ് ബ്രോക്കർ (1909 - )

വ്യവസായ ഓഹരി ദല്ലാലെന്ന നിലയിലും സ്വതന്ത്ര പത്രപ്രവർത്തകനായും പ്രവർത്തിച്ചുവരുന്നു. വിദ്യാർത്ഥി ജീവിതത്തെ തുടർന്ന് രാഷ്ട്രീയ പ്രസ്ഥാനത്തിൽ കടന്ന തോടെ ജയിലിൽ പോകേണ്ടിവന്നു. അന്നാരംഭിച്ച സാഹിത്യ സപര്യ ഇന്നും തുടരുകയാണ്. കഥാകൃത്തെന്ന നിലയിലാണ് അദ്ദേഹം ലബ്ധപ്രതിഷ്ഠനായത്. ആറ് കഥാസമാഹാര ങ്ങളും രണ്ടു നിരൂപണസമാഹാരങ്ങളും ഒരു കാവ്യസമാഹാ രവും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ശ്രീ ധനസുഖലാലിനോടൊപ്പം

ചേർന്ന് രചിച്ച 'ധൂമ്രസേർ' എന്ന നാടകത്തോടെയാണ് നാടകരചനാ രംഗത്തേക്കു അദ്ദേഹം കടന്നത്. 'ജ്വലന്ത് അഗ്നി' എന്ന ഏകാങ്കസമാഹാരം അദ്ദേഹത്തിൻെറ സ്വത ന്ത്രരചനയാണ്. അനേകവർഷം അദ്ദേഹം ഇന്ത്യൻ പി. ഇ. എൻ - ൻെറ കാര്യദർശിയായി സേവനമനുഷ്ഠിച്ചു. ഇപ്പോൾ കുറെവർഷങ്ങളായി ഗുജറാത്തി സാഹിത്യ പരിഷത്തിൻെറ കാര്യദർശിയും അതിൻെറ മുഖപത്രമായ 'പരഖ്'ൻെറ പത്രാധിപരുമാണ്.

## ശിവകുമാർ ജോഷി (1916 - 1988)

ജന്മനഗരമായ അഹമ്മദാബാദിൽ വിദ്യാഭ്യാസം പൂർ ത്തിയാക്കിയശേഷം വർഷങ്ങളായി തുണിവ്യവസായത്തിൽ വ്യാപൃതനാണ്. നാടകങ്ങളിലും അഭിനയത്തിലും വിദ്യാ ർത്ഥി കാലം മുതല്ക്കേ തന്നെ തല്പരനായിരുന്നു. അമച്വർ നാടകവേദിയിലേക്കായി പിന്നീട് അദ്ദേഹത്തിൻെറ ശ്രദ്ധ. നാടകരചനയിലേക്കു തിരഞ്ഞത് അങ്ങനെയാണ്. 1950 മുത ലാണ് സാഹിത്യരചനയിൽ പ്രസിദ്ധനായത്. അനേകം പൂർണ്ണ നാടകങ്ങളും ഏകാങ്ക സമാഹാരങ്ങളും ഇതിനകം പ്രസിദ്ധീകരിച്ചിട്ടുണ്ട്. 'സുമംഗലി' 'അംഗാർഭസ്മ', 'സന് ധ്യാദീപിക', 'പൂർവ്വാങ്കുര', 'പാഞ്ചമനാനാ പാരേവാം', 'അന ന്തസാധന', 'സേനാനീ ഹംസടി രൂപാനി ഹാംസടി' എന്നിവ പ്രസിദ്ധീകൃതമായ കൃതികളിൽ ഉൾപ്പെടുന്നു. നാടകങ്ങൾ ക്കുപുറമെ കഥകളും ഉപന്യാസങ്ങളും എഴുതുന്നുണ്ട്.

Printed at The Central Electric Press A12/1 Naraina Indl. Area, Phase-I, New Delhi-110028